# തിരുവിതാംകൂർ പബ്ളിക് സർവ്വീസ്.







സി. ഒ. ദാമോദരൻ

(പബ്ലിക് സർവ്വീസ് കമ്മീഷണരുടെ സെക്രട്ടറി)



RIVANDRUM.

BY THE SUPERI NDENT

PRES

# വിഷയാനുക്രമണിക.



---

# മുഖവുര.

പബ്ലിക് സർവ്വീസ് ഡിപ്പാർട്ടുമെന്റിന്റെ പ്രവർത്തനപരിധിയിൽപ്പെട്ട ഉദ്യോഗങ്ങൾക്കു വേണ്ടി അപേക്ഷിക്കുന്നവർ അറിഞ്ഞിരിക്കേണ്ടതായ സാമാന്യവിവരങ്ങളും അനുഷ്ഠിക്കേണ്ടതായ നടപടികളും സംഗ്രഹിച്ച് എഴുതിയിട്ടുള്ളതാണ് ഈ ചെറുപുസ്തകം. ൧൧൧൧-ാമാണ്ടത്തെ പബ്ലിക് സർവീസ് നിയമനചട്ടങ്ങൾ നവീകരിച്ച് ൧൧൧൯-ാമാണ്ട് പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. എന്നാൽ ആ പ്രസിദ്ധീകരണങ്ങൾ രണ്ടും ഇംഗ്ലീഷ് ഭാഷയിൽ ആകയാലും അവയിലെ പ്രതിപാദനങ്ങൾ മിക്കവാറും സാങ്കേതിക സ്വരൂപത്തിലായതുകൊണ്ടും പബ്ലിക്കസർവ്വീസ ഡിപ്പാർട്ടുമെന്റിന്റെ പ്രവർത്തനവുമായി സമ്പർക്കമില്ലാത്ത സാമാന്യജനങ്ങൾക്ക മേൽപറഞ്ഞ പ്രസിദ്ധീകരണങ്ങൾകൊണ്ടു പറയത്തക്ക പ്രയോജനമൊന്നുമുണ്ടാകുന്നില്ലാ എന്ന് ഊഹിക്കേണ്ടിയിരിക്കുന്നു. ഉദ്യോഗകാംക്ഷികൾ ദിനംപ്രതി എന്നപോലെ പബ്ലിക്ക് സർവീസ് കമ്മീഷണർ ആഫീസിലേക്ക അയച്ചുകൊണ്ടിരിക്കുന്ന ഹർജികളും നിയമാനുസരണമല്ലാത്ത അപേക്ഷകളും ഇതിനുത്തമസാക്ഷ്യം വഹിക്കുന്നു. സാമാന്യജനങ്ങൾക്ക് മനസ്സിലാകത്തക്ക രീതിയിൽ അപേക്ഷകർ അവശ്യം അറിഞ്ഞിരിക്കേണ്ട പൊതു തത്വങ്ങൾ ഉൾപ്പെടുത്തി ഈ പുസ്തകത്തിന്റെ മാതൃകയിലുള്ള ഒരു പ്രസിദ്ധീകരണം ആവശ്യമാണെന്ന് പബ്ലിക്ക് സർവീസ് ഡിപ്പാർട്ടുമെന്റധികൃതന്മാരും ഗവർമെന്റും മനസ്സിലാക്കിയതിന്റെ ഫലമായിട്ടാണ് ഇപ്രകാരം ഒരു പുസ്തകം എഴുതിയിരിക്കുന്നത്.

"തിരുവിതാംകൂർ പബ്ലിക്ക് സർവീസ്" എന്ന് ഈ പുസ്തകത്തിനു പേരുകൊടുത്തിരിക്കുന്നു എന്നു വരികിലും തിരുവിതാംകൂർ പബ്ലിക്ക് സർവീസിൽപ്പെട്ട എല്ലാ ഉദ്യോഗങ്ങളെപ്പററിയുമോ അഥവാ പബ്ലിക്ക് സർവീസ് ഡിപ്പാർട്ടുമെന്റിന്റെ പ്രവർത്തനപരിധിയിൽപ്പെട്ട സകല ഉദ്യോഗങ്ങളെപ്പററിയുമോ ഇതിൽ വിവരിച്ചു പറയുന്നില്ല. പബ്ലിക്ക് സർവീസ് ഡിപ്പാർട്ടുമെന്റിൽനിന്ന് നിയമനം നടത്തുന്ന ഉദ്യോഗങ്ങളിൽ സാധാരണയായി ഒഴിവുണ്ടാകാൻ ഇടയുള്ള ഉദ്യോഗങ്ങളേയും അവയ്ക്ക് ആവശ്യമുള്ള പരീക്ഷായോഗ്യതകളെയും അപ്രകാരമുള്ള ഉദ്യോഗങ്ങൾക്കപേക്ഷിക്കുന്നവർ അവശ്യം അറിഞ്ഞിരിക്കേണ്ട ചട്ടങ്ങളേയും അനുസരിക്കേണ്ട നടപടികളേയും പററി മാത്രമേ ഇതിൽ പ്രതിപാദിക്കുന്നുള്ളു. ഓരോ ഉദ്യോഗത്തിനും നിർദ്ദേശിച്ചിട്ടുള്ള പരീക്ഷായോഗ്യതകൾ ഗവർമെന്റു യുക്തമെന്നു തോന്നുന്ന സന്ദർഭങ്ങളിൽ മാററുന്നതും ആ വിവരം അപ്പോഴപ്പോൾ ഗവർമെന്റ ഗസററിൽ പ്രസിദ്ധപ്പെടുത്തുന്നതുമാണ്.

൧൨-ാം അദ്ധ്യായത്തിൽ പട്ടിക ൧ ബി-യിൽപ്പെട്ട ഉദ്യോഗങ്ങൾക്ക് അപേക്ഷിക്കുന്നവരുടെ താരതമ്യയോഗ്യത അനുസരിച്ച് എങ്ങിനെ ലിസ്റ്റ് തയ്യാറാക്കുന്നു എന്ന് വിവരിച്ചിട്ടുണ്ട്. അതിനു കൊടുത്തിട്ടുള്ള ഉദാഹരണങ്ങൾ വെറും മാതൃകക്കായി കാണിച്ചിട്ടുള്ളവയാണ്. അല്ലാതെ ആ ഉദാഹരണങ്ങളിൽ പറയുന്ന ഉദ്യോഗങ്ങൾക്കും അതുപോലുള്ള മററു ഉദ്യോഗങ്ങൾക്കും ആ രീതിയിൽമാത്രമാണ് ഉദ്യോഗാർത്ഥികളെ തിരഞ്ഞെടുത്തു ലിസ്റ്റ് തയ്യാറാക്കുന്നതു് എന്നർത്ഥമാക്കേണ്ടതില്ല. ഒന്നിലധികം പരീക്ഷായോഗ്യതകൾ ആവശ്യമുള്ള ഉദ്യോഗങ്ങളിൽ ഓരോന്നിനും താരതമ്യേനയുള്ള പ്രാധാന്യവും വിശേഷാൽയോഗ്യതകളുണ്ടെങ്കിൽ അവയ്ക്ക് കല്പിക്കുന്ന സ്ഥാനവും എന്താണെന്നു ഉദ്യോഗാർത്ഥികൾ മനസ്സിലാക്കണമെന്നു മാത്രമേ ൧൨-ാമത്തെ അദ്ധ്യായത്തിലെ വിവരണങ്ങൾകൊണ്ടുദ്ദേശിക്കുന്നുള്ളൂ.

G. P. T. 1099, 2000.

ഒരേ വസ്തുത തന്നെ ഒന്നിലധികം പ്രാവശ്യം ആവർത്തിച്ചാവർത്തിച്ച് ഈ പുസ്തകത്തിൽ പറഞ്ഞിട്ടുണ്ടാവാം. ഇപ്രകാരമുള്ള ആവർത്തനം നിരുപയോഗമാണെന്ന് സാധാരണക്കാർക്ക് തോന്നിയേക്കാമെങ്കിലും ഉദ്യോഗാർത്ഥികളെ സംബന്ധിച്ചിടത്തോളം അത് ഒരിക്കലും അസ്ഥാനത്താകയില്ലായെന്നുമാത്രമല്ല, അവശ്യംകൂടിയാണെന്ന് കഴിഞ്ഞ ഏഴുകൊല്ലക്കാലമായി ഈ ഡിപ്പാർട്ടുമെന്റിന്റെ പ്രവർത്തനത്തിൽ ഏർപ്പെട്ടിരിക്കുന്ന ഈ പുസ്തകകർത്താവിന് അനുഭവപ്പെട്ടിട്ടുണ്ട്.

ഈ പുസ്തകം പബ്ലിക് സർവീസ് നിയമനചട്ടങ്ങളുടെ മുഴുവൻ പരിഭാഷയോ അഥവാ ചട്ടങ്ങളിൽ ചിലതിന്റെ യഥാർത്ഥ തർജ്ജിമയോ അല്ല. പ്രധാനപ്പെട്ട ചട്ടങ്ങളുടെ അർത്ഥം വെളിവാകത്തക്കനിലയിൽ അവയെപ്പററി ഒരു സ്വതന്ത്രരൂപത്തിൽ ഇതിൽ പ്രസ്താവിക്കുകമാത്രമേ ചെയ്തിട്ടുള്ളു.

തിരുവനന്തപുരം,
൧൯-൮-൧൧൨൯. സി. ഒ. ദാമോദരൻ.

# തിരുവിതാംകൂർ പബ്ലിക സർവ്വീസ്.

## അദ്ധ്യായം ൧.

## പബ്ലിക സർവീസ് ഡിപ്പാർട്ടുമെൻറ്.

ഉദ്യോഗനിയമനകാൎയ്യങ്ങളിൽ ഗവൎമ്മെൻറിനെ ഉപദേശിക്കുന്നതിലേക്കും, തങ്ങൾക്കധികാരമുള്ള ഉദ്യോഗങ്ങളിൽ ആളുകളെ നിയമിക്കുന്നതിൽ നിയമനാധികാരമുള്ള ഉദ്യോഗസ്ഥന്മാരെ സഹായിക്കുന്നതിനുമാണു് പബ്ലിക് സർവീസ് ഡിപ്പാർട്ടുമെൻറ് രൂപവൽക്കരിച്ചിട്ടുള്ളതു്. ഡിപ്പാർട്ടുമെൻറിൻെറ മേലധികാരിയായ പബ്ലിക് സർവ്വീസ് കമ്മീഷണരും അദ്ദേഹത്തെ സഹായിക്കുന്നതിലേയ്ക്കായി നിയമിക്കപ്പെട്ടിട്ടുള്ള സെക്രട്ടറിയും ഈ ഡിപ്പാർട്ടുമെൻറിലെ പ്രവൎത്തനങ്ങൾ നടത്തുന്നു.

### സാമാന്യവിവരണം.

താഴെ പറയുന്ന ഡിപ്പാർട്ടുമെൻറുകളും, നിയമനങ്ങളും, പബ്ലിക് സർവീസ് ഡിപ്പാർട്ടുമെൻറിൻെറ പ്രവർത്തനപരിധിയിൽനിന്നും ഒഴിവാക്കപ്പെട്ടിരിക്കുന്നു.

൧. കൊട്ടാരം.
൨. കൊട്ടാരംവക ലായം.
൩. പരമ്പരാസിദ്ധമായ ചില ഉദ്യോഗങ്ങൾ.
൪. സാംസ്ഥാനികസൈന്യവും ആ വകുപ്പിലെ എല്ലാ ഉദ്യോഗങ്ങളും.
൫. പുരാണവസ്തുശാസ്ത്രവകുപ്പ്.
൬. ദേവസ്വംവകുപ്പ്.
൭. തിരുവിതാംകൂറിനുവെളിയിൽ സ്ഥിതിചെയ്യുന്ന ഗവൎമ്മെൻറുവകുപ്പുകളും സ്ഥാപനങ്ങളും.
൮. വ്യവസായവകുപ്പിൻെറ കീഴിലുള്ള വ്യവസായശാലകൾ.
൯. ഭൂനികുതിവകുപ്പിലെ ശ്രീപണ്ടാരവക വിഭാഗം.
൧൦. മലയാളബ്രാഹ്മണർക്കായിട്ടുള്ള പ്രത്യേകവിദ്യാലയങ്ങൾ.
൧൧. മുൻസിഫന്മാരും സിവിൽകോടതികളിലെ അഫീഷ്യൽ റിസീവറന്മാരും.
൧൨. വിദ്യാഭ്യാസഡിപ്പാർട്ടുമെൻറിലുള്ള പാചകർ
൧൩. നാൺഡിപ്പാർട്ടുമെൻറൽ അഞ്ചൽ മാസ്റ്റന്മാർ.
൧൪. പൊതുമരാമത്തുവകുപ്പിൽ ഓരോ ഇനം ജോലികൾചെയ്യുന്നതിനു അനുവദിക്കുന്ന തുകയിൽനിന്നു പ്രതിഫലം വാങ്ങുന്നവർ.
൧൫. ഓരോ ഡിപ്പാർട്ടുമെൻറിലുമുള്ള കണ്ടിജൻസിയിൽനിന്നു പ്രതിഫലം ലഭിക്കുന്നവർ
൧൬. കാർപ്പറേഷൻ
൧൭. മുൻസിപ്പാലിററി
൧൮. പ്രത്യേകസ്ഥാപനങ്ങളുടേയോ വ്യക്തികളുടേയോ മേൽനോട്ടത്തിൽ ഇരിക്കുന്ന ഉദ്യോഗങ്ങൾ
൧൯. തിരുവിതാംകൂർ ക്രെഡിററുബാങ്ക്

G. P. T. 1099, 2000.

൨൦. പൂഞ്ഞാർ കണ്ടെഴുത്തു ജോലിക്കാർ

൨൧. തിരുവിതാംകൂർ ട്രാൻസ്പോർട്ട ഡിപ്പാർട്ടുമെൻറ്

൨൨. തിരുവിതാംകൂർ സർവ്വകലാശാല

൨൩. ശ്രീ സ്വാതിതിരുനാൾ സംഗീതവിദ്യാലയത്തിലെ പ്രിൻസിപ്പാളും പ്രൊഫസറന്മാരും.

൨൪. പോലീസ് ഡിപ്പാർട്ടുമെൻറിലെ കാൺസ്റ്റബിൾമാരും, ഹെഡ്കാൺസ്റ്റബിൾമാരും. (താൽക്കാലിക വ്യവസ്ഥപ്രകാരം)

നോട്ട്:— ഇലക്ട്രിസിററി ഡിപ്പാർട്ടുമെൻറിലെ 'വർക്ക് എസ്റ്റാബ്ലിഷ്മെൻറ്' ഉദ്യോഗങ്ങളും, സർക്കാർ അച്ചുക്കൂടത്തിൽ പീസുവർക്ക് വകുപ്പിലെ വാളൻറിയർ ഉദ്യോഗങ്ങളും ഒരു പ്രത്യേകകാര്യമായി ഗണിച്ച് ആ ഡിപ്പാർട്ടുമെൻറിന്റെ പ്രവർത്തനപരിധിയിൽ ഉൾപ്പെടുത്തിയിരിക്കുന്നു.

## നിയമനം

നിയമനങ്ങൾ നടത്തുന്നതിനുള്ള യഥാർത്ഥഅധികാരം ഡിപ്പാർട്ടുമെൻറ് മേലധികാരികൾക്കോ, ഗവണ്മെൻറിനോ മാത്രമാണുള്ളത്. എന്നാൽ പബ്ലിക് സർവീസ് ചട്ടങ്ങളനുസരിച്ച് ഉദ്യോഗത്തിൽ നിയമനംനടത്തുന്നതിന് ഉദ്യോഗാർത്ഥികളെ നിർദ്ദേശിക്കുന്നതിനുള്ള ചുമതല പബ്ലിക്സർവ്വീസ് കമ്മീഷണർക്കാണ്. അദ്ദേഹം നിർദ്ദേശിക്കുന്നവരെ ഉദ്യോഗത്തിൽ നിയമിക്കുന്നതിന് ഡിപ്പാർട്ടുമെൻറ മേലധികാരികളും മററു നിയമനാധികാരമുള്ള ഉദ്യോഗസ്ഥന്മാരും ചട്ടപ്രകാരം ബാദ്ധ്യസ്ഥരാകയാൽ, നിയമനങ്ങൾ യഥാർത്ഥത്തിൽ പബ്ലിക് സർവ്വീസ് കമ്മീഷണരാണ് നടത്തുന്നതു് എന്നുള്ളതാണ് ഒരു പ്രകാരത്തിൽ ശരിയാണ്. വിവരണസൗകര്യത്തിനുവേണ്ടി ഇപ്രകാരം പബ്ലിക്സർവീസ് കമ്മിഷണർ 'നിയമനം' നടത്തുന്നു എന്ന് ഈ പുസ്തകത്തിൽ പ്രസ്താവിക്കുന്നു.

നോട്ട്:—ഓരോ ഡിപ്പാർട്ടുമെൻറിലും താരതമ്യേന ഉയർന്നതരത്തിലുള്ള ഉദ്യോഗങ്ങളിൽ ഉണ്ടാകാവുന്ന ഒഴിവുകളിൽ അതതു ഡിപ്പാർട്ടുമെൻറിൽതന്നെ താഴ്ന്നതരം ഉദ്യോഗങ്ങളിൽ ഇരിക്കുന്നവരെ കയററംകൊടുത്തു് നിയമിക്കുന്നതിൽ പബ്ലിക്സർവീസ് കമ്മീഷണർക്ക യാതൊരു കർതൃത്വവുമില്ല. നിയമനാധികാരമുള്ള ഡിപ്പാർട്ടുമെൻറുകളിലെ താഴ്ന്നതരം ഉദ്യോഗങ്ങളിൽ മാത്രമാണ് പബ്ലിക്സർവീസ് കമ്മീഷണർ പ്രായേണ നിയമനം നടത്തുന്നതു്. എന്നാൽ 'ഗവണ്മെൻറിന്റെ പ്രത്യേക ഉത്തരവനുസരിച്ചോ ഡിപ്പാർട്ടുമെൻറ അധികൃതരുടെ ആവശ്യപ്രകാരമോ മേൽപറഞ്ഞ പൊതുതത്വത്തിൽനിന്ന് വ്യതിചലിച്ച് ഓരോ ഇനം ഉദ്യോഗത്തിൽ ഉയർന്നസ്ഥാനങ്ങളിലും പബ്ലിക് സർവീസ് കമ്മീഷണർ നേരിട്ട നിയമനം നടത്താറുണ്ട്.

ഉദാഹരണം:— (൧) ഒരു ഡിപ്പാർട്ടുമെൻറിൽ ൨൦ രൂപാമുതൽ ൧൦൦ രൂപാവരെ ശമ്പളമുള്ള ക്ലാർക്ക ജോലിയ്ക്കു ഒഴിവുവന്നാൽ ൪൫ രൂപാമുതൽ ൬൫ രൂപാവരെ ശമ്പളമുള്ള ക്ലാർക്കിനെ പ്രസ്തുതസ്ഥാനത്തേക്ക കയററംകൊടുത്തു നിയമിക്കുകയും, ൩൦ രൂപാമുതൽ ൪൫ രൂപാവരെ ശമ്പളസ്കെയിലിലുള്ള ഒരു ക്ലാർക്കിനെ രണ്ടാമത്തെ സ്ഥാനത്തേക്ക നിയമിക്കുകയും, ൨൫ രൂപാമുതൽ ൩൦ രൂപാവരെ ശമ്പളമുള്ള ഒരു ക്ലാർക്കിന് ഒടുവിൽ പറഞ്ഞ സ്ഥാനത്തേക്ക കയററംകൊടുക്കുകയുമാണ് സാധാരണചെയ്യുന്നതു്. ഇപ്രകാരം കയററംകൊടുത്തു നിയമനംനടത്തുന്നതുമൂലം ഏററവും കുറഞ്ഞതരമായ ൨൫ രൂപാമുതൽ ൩൦ രൂപാവരെ ശമ്പളസ്കെയിലിൽ ഒഴിവുവരികയും ആ സ്ഥാനത്തേക്ക് പബ്ലിക് സർവീസ് കമ്മീഷണർ നിയമനം നടത്തുകയും ചെയ്യുന്നു.

ഉദാഹരണം — (൨) വിദ്യാഭ്യാസഡിപ്പാർട്ടുമെന്റിൽ ഒരു ഇംഗ്ലീഷ് ഹൈസ്കൂൾ ഹെഡ്മാസ്റ്റർസ്ഥാനം ഒഴിവുവന്നാൽ ൧൭൫ രൂപാമുതൽ ൨൨൫ രൂപാവരെ ശമ്പളമുള്ള ഒരു ഒന്നാംഗ്രേഡ് അദ്ധ്യാപകനെ ഹെഡ്മാസ്റ്ററായി കയററംചെയ്യുകയും, ആ ഒഴിവിൽ ൧൨൫ രൂപാമുതൽ ൧൭൫ രൂപാവരെ ശമ്പളമുള്ള രണ്ടാംഗ്രേഡ് അദ്ധ്യാപകനു് കയററംകൊടുക്കുകയും രണ്ടാംഗ്രേഡിലുണ്ടായ ഒഴിവിലേക്കു ൫൦ രൂപാമുതൽ ൧൦൦ രൂപവരെ ശമ്പളസ്കെയിലുള്ള അദ്ധ്യാപകനെ കയററംചെയ്തു നിയമിക്കുകയും ചെയ്യുന്നു.

നോട്ട്:— പബ്ലിക് സർവീസ് നിയമനചട്ടങ്ങളുടെ പ്രവർത്തനപരിധിയിൽപ്പെട്ടവയോ അല്ലാത്തവയോ ആയ ഏതെങ്കിലും പ്രത്യേകഉദ്യോഗത്തിൽ പ്രത്യേക യോഗ്യതകളും പ്രായവും ഉള്ള ആളുകളെ തിരഞ്ഞെടുത്തു് നിയമിക്കുന്നതിനു ഗവണ്മെന്റു ആവശ്യപ്പെട്ടാൽ അതനുസരിച്ച് പരസ്യംമൂലം അപേക്ഷകൾ ക്ഷണിച്ച് ഉദ്യോഗാർത്ഥികളെ തിരഞ്ഞെടുക്കുന്നതാണ്.

---

## അദ്ധ്യായം ൨.

### ഉദ്യോഗ വിഭജനം.

തിരുവിതാംകൂർ പബ്ലിക് സർവീസ് മൂന്നു വിഭാഗങ്ങളായി തിരിച്ചിരിക്കുന്നു.

൧. താണവിഭാഗം.
൨. മദ്ധ്യവിഭാഗം.
൩. ഉയർന്ന വിഭാഗം.

പരമാവധിശമ്പളം ൭൫ രൂപയിൽ കവിയാതെ ഇരിക്കുന്ന ഉദ്യോഗങ്ങളെല്ലാം താണവിഭാഗത്തിലും, പരമാവധി ശമ്പളം ൧൭൫ രൂപയിൽ കവിയാതെയും, പ്രാരംഭശമ്പളം ൫൦ രൂപയിൽ കുറയാതെയും ഉള്ള ഉദ്യോഗങ്ങളെല്ലാം മദ്ധ്യവിഭാഗത്തിലും പ്രാരംഭശമ്പളം ൧൫൦ രൂപയോ അതിൽ കൂടുതലോ ഉള്ള ഉദ്യോഗങ്ങളെല്ലാം ഉയർന്ന വിഭാഗത്തിലും ഉൾപ്പെടുന്നു.

നോട്ട്:— ഇപ്രകാരമുള്ള തരംതിരിപ്പ് യുക്തമെന്നു തോന്നുന്ന സന്ദർഭങ്ങളിൽ മാററുന്നതിനും, ഒരു വിഭാഗത്തിൽപ്പെട്ട ഉദ്യോഗങ്ങൾ ഏതാനുമോ എല്ലാംകൂടിയോ മററു വിഭാഗത്തിലോ വിഭാഗങ്ങളിലോ ചേർക്കുന്നതിനും ഗവണ്മെന്റിനു് അധികാരമുണ്ടു്.

പ്രവർത്തനസൌകര്യത്തിനുവേണ്ടി ഉദ്യോഗങ്ങൾ പൊതുവേ, ൩ പ്രത്യേക പട്ടികകളിൽ ഉൾപ്പെടുത്തി തരം തിരിച്ചിരിക്കുന്നു.

പട്ടിക ൧. എ-യിൽ ഉയർന്ന വിഭാഗത്തിൽപ്പെട്ട ഉദ്യോഗങ്ങളും, പട്ടിക ൧ ബി-യിൽ മദ്ധ്യവിഭാഗത്തിൽപ്പെട്ട ഉദ്യോഗങ്ങൾ, പ്രാരംഭശമ്പളം ൨൧ രൂപയിൽ കുറയാതെയുള്ള താണവിഭാഗത്തിലെ ഉദ്യോഗങ്ങൾ ഇവയും; പട്ടിക ൧ സീ-യിൽ പ്രാരംഭശമ്പളം ൨൧ രൂപയിൽ കുറവുള്ള ഉദ്യോഗങ്ങളും ഉൾപ്പെടുത്തിയിരിക്കുന്നു

നോട്ട്— ൧൭ രൂപാ ശമ്പളമുള്ള പകുതി അക്കൌണ്ടന്റ് ഉദ്യോഗം ശമ്പളത്തോതനുസരിച്ച് പട്ടിക ൧ സി-യിൽപ്പെടേണ്ടതാണെങ്കിലും ആ ഉദ്യോഗത്തിന്റെ പ്രാധാന്യം പരിഗണിച്ച് അതു് പട്ടിക ൧ ബി-യിൽ ഉൾപ്പെടുത്തിയിരിക്കുകയാണ്.

൨൦ രൂപാമുതൽ ൨൪ രൂപാവരെ ശമ്പളമുള്ള അറവിന്യൂൻഷി, ഡ്രായിംഗ്മാസ്റ്റർ, ഓവർസിയർ, തയ്യൽമിസ്ട്രസ് മുതലായ ഉദ്യോഗങ്ങൾക്ക് പ്രാരംഭശമ്പളം ൨൫ രൂപയിൽ കുറവായതുകൊണ്ട് അവ പട്ടിക എ സി-യിൽപ്പെട്ടവയാണ്.

## ഉദ്യോഗാപേക്ഷ.

ഉദ്യോഗത്തിനായുള്ള പ്രാരംഭ അപേക്ഷകൾ അതതു ഓരോ വിഭാഗത്തിലും ഉള്ള ഉദ്യോഗങ്ങൾക്കുവേണ്ടി നിർദ്ദേശിച്ച് പ്രത്യേകം അച്ചടിച്ചിട്ടുള്ള ഫാറത്തിൽമാത്രം ആയിരിക്കേണ്ടതാണ്.

അച്ചടിഫാറത്തിന്റെ മാതൃകയിൽ വരച്ചെഴുതുകയോ റൈറപ്പ് ചെയ്യുകയോ ചെയ്തിട്ടുള്ള ഫാറങ്ങൾ സ്വീകരിക്കുന്നതല്ല

പട്ടിക എ സി-യിൽപ്പെട്ട ഉദ്യോഗങ്ങൾക്ക് പബ്ലിക്സർവീസ് പത്താംനമ്പർ ഫാറത്തിലും, എ ബി-യിൽപ്പെട്ട ഉദ്യോഗങ്ങൾക്ക് (അതായതു് മദ്ധ്യവിഭാഗത്തിൽപ്പെട്ട എല്ലാ ഉദ്യോഗങ്ങൾക്കും താണവിഭാഗത്തിൽപ്പെട്ട പകുതി അക്കൗണ്ടന്റെ ഉദ്യോഗത്തിനും പ്രാരംഭശമ്പളം ൨൫ രൂപയിൽ കുറയാതെയുള്ള എല്ലാ ഉദ്യോഗങ്ങൾക്കും) ഒൻപതാംനമ്പർഫാറത്തിലും ഉയർന്നവിഭാഗത്തിൽപ്പെട്ട ഉദ്യോഗങ്ങൾക്ക് എട്ടാംനമ്പർ ഫാറത്തിലും മാത്രമേ അപേക്ഷിക്കാവൂ.

പബ്ലിക്സർവീസ് ഫാറം നം. ൫൦-ം എല്ലാ താലൂക്കുകച്ചേരികളിലും ഡിപ്പാർട്ടുമെന്റുവക അഞ്ചലാഫീസുകളിലും, ഗവണ്മെന്റുഅച്ചുക്കൂടത്തിലും പബ്ലിക്സർവീസ് കമ്മീഷണർ ആഫീസിലും ഫാറമൊന്നിനു ൨ ചക്രം വിലവച്ച് വില്ക്കുന്നതിനു വ്യവസ്ഥചെയ്തിട്ടുണ്ട്. തിരുവനന്തപുരത്തിനു വെളിയിലുള്ള ഉദ്യോഗാർത്ഥികൾക്ക് അതതു സ്ഥലത്തു ഫാറം വിലക്കു കിട്ടുന്നില്ലെങ്കിൽ ൨൭ ബി ൨ (i) എന്ന ഇനത്തിൽ ഫാറത്തിന്റെ വില ഖജനാവിൽ ഒടുക്കി ചെല്ലാൻരസീതു് ഫാറം അഞ്ചലിൽ അയയ്ക്കുന്നതിനാവശ്യമുള്ള സ്റ്റാമ്പോടുകൂടി പബ്ലിക്സർവീസ് കമ്മീഷണർ ആഫീസിലേക്കു അയച്ചാൽ ഫാറം അഞ്ചൽമാർഗ്ഗം അവർക്കു അയച്ചുകൊടുക്കുന്നതാണ്.

നിശ്ചിതഫാറത്തിൽ അയച്ചിട്ടുള്ള അപേക്ഷകളെപ്പറ്റി കൂടുതൽ വിവരങ്ങൾ അറിയിക്കുകയോ, പബ്ലിക്സർവീസ് കമ്മീഷണർആഫീസിൽനിന്നു താൽക്കാലികമായി കിട്ടിയ നിയമനം അവസാനിച്ചതിനുശേഷം പുനർനിയമനത്തിനു അപേക്ഷിക്കയോ ചെയ്യുന്നതു് സാധാരണ കടലാസിൽ ഹർജിരൂപത്തിൽ മതിയാകുന്നതാണ്.

---

## അദ്ധ്യായം ൩.

## പൊതു നിബന്ധനകളും പ്രധാനപ്പെട്ട ചില വകുപ്പുകളും.

(എ) അപേക്ഷകർ മഹാരാജാവു തിരുമനസ്സിലെ പ്രജകളായിരിക്കണം.

നോട്ട്:—യഥാർത്ഥത്തിൽ തിരുവിതാംകൂർ സംസ്ഥാനത്തിലെ പ്രജകളല്ലാത്തവർ, അവരുടെ ജനനംകൊണ്ടോ സ്ഥിരതാമസംകൊണ്ടോ "തിരുവിതാംകൂറുകാർ" എന്ന സ്ഥാനത്തിനു് അർഹരായിത്തീർന്നിട്ടുണ്ടെങ്കിൽ ആയതിലേക്കു് ആവശ്യമായ തെളിവുകൾ അപേക്ഷയോടുകൂടി ഹാജരാക്കിയാൽ അപ്രകാരമുള്ള അപേക്ഷകൾ സ്വീക

യ്യുങ്ങളായി കരുതപ്പെടും. സ്ത്രീകൾക്കോ, പുരുഷന്മാർക്കോ പ്രത്യേകം പ്രത്യേകമായി നിർദ്ദേശിച്ചിട്ടുള്ള ഉദ്യോഗങ്ങളൊഴിച്ച് ബാക്കിയുള്ളവക്ക് സ്ത്രീപുരുഷഭേദം കൂടാതെ അപേക്ഷിക്കാവുന്നതാണ്.

(൨) ൧൮ വയസ്സ് പ്രായമാകാത്ത യാതൊരാളും ഉദ്യോഗത്തിനപേക്ഷിക്കുവാൻ പാടുള്ളതല്ല.

നോട്ട്:— ഉദ്യോഗാപേക്ഷകരുടെ പരമാവധി പ്രായത്തെപ്പററി ൧൬-ാം വകുപ്പിലും അതതു വിഭാഗത്തിൽപ്പെട്ട ഉദ്യോഗങ്ങളെക്കുറിച്ച് വിവരിക്കുന്ന ഭാഗത്തും പ്രതിപാദിച്ചിട്ടുണ്ട്.

(൩) നീതിന്യായക്കോടതികൾ മുഖേന സ്വഭാവദൂഷ്യത്തിന് ശിക്ഷിക്കപ്പെട്ടിട്ടുള്ളവരോ സർവീസിൽ നിന്ന് ഡിസ്മിസ് ചെയ്യപ്പെട്ടിട്ടുള്ളവരോ സ്വമേധയാ ഉദ്യോഗം ഉപേക്ഷിച്ചവരോ നിയമനത്തിനർഹരല്ല. (പബ്ലിക്ക് സർവീസ് ചട്ടം ൧൭ ൨)

നോട്ട്:—(൧) പബ്ലിക്ക്സർവീസ്കമ്മീഷണർ ആഫീസ് മുഖാന്തിരം ലഭിച്ച ഉദ്യോഗത്തിൽ പകരമായോ താൽക്കാലികമായോ ഇരിക്കുന്ന ഒരാൾ അനാരോഗ്യംമൂലം ആ ഉദ്യോഗത്തിൽ നിന്നൊഴിഞ്ഞുപോകാൻ നിർബന്ധിതനായാൽ, അതിലേക്ക് സ്വീകാര്യമായ തെളിവ് ഡിപ്പാർട്ടുമെൻറധികൃതരുടെ മുൻപാകെ ഹാജരാക്കി അവരുടെ അനുവാദത്തോടുകൂടി മാത്രം ഉദ്യോഗത്തിൽ നിന്ന വിട്ടുപോരേണ്ടതും അല്ലാത്തപക്ഷം അയാൾക്ക വീണ്ടും നിയമനത്തിന് അർഹതയില്ലാതായിത്തീരുന്നതുമാണ്. ഒരാൾ അനുവാദത്തോടുകൂടി ഉദ്യോഗത്തിൽ നിന്ന പിരിഞ്ഞുപോയാൽ അയാൾ ഇരുന്ന ഒഴിവ് നിണ്ടു നിൽക്കുന്നപക്ഷം, പിരിഞ്ഞുപോയ ദിവസംമുതൽ മൂന്നുമാസത്തിനകം ആ ഉദ്യോഗത്തിൽ വീണ്ടും അയാൾക്ക പ്രവേശിക്കാവുന്നതാണ്. ൩ മാസക്കാലത്തിനുശേഷമേ അയാൾക്ക് പൂർണ്ണ ആരോഗ്യം ഉണ്ടാകുന്നുള്ളു എങ്കിൽ വീണ്ടുംനിയമനത്തിന് അയാൾ പബ്ലിക്ക്സർവീസ് കമ്മീഷണർ ആഫീസിൽ അപേക്ഷിക്കേണ്ടതാണ്. അപ്രകാരം അപേക്ഷിക്കുമ്പോൾ അയാൾ ഏതു കാരണത്താൽ ഉദ്യോഗത്തിൽനിന്നു പിരിഞ്ഞുപോയി എന്നും ഉദ്യോഗത്തിൽ ഇരുന്ന കാലത്ത് അയാളുടെ ജോലിയും നടത്തയും തൃപ്തികരമായിരുന്നു എന്നും തെളിയിക്കുന്നതിലേക്ക് അയാൾ ഉദ്യോഗത്തിൽ ഇരുന്ന ഡിപ്പാർട്ടുമെൻറധികൃതരുടെ സാക്ഷ്യപത്രം കൂടി ഹാജരാക്കേണ്ടതാണ്. അല്ലാത്തപക്ഷം അയാളുടെ പേര് വീണ്ടും രജിസ്റ്റർ ചെയ്യുകയോ അയാളെ ഉദ്യോഗത്തിൽ നിയമിക്കുകയോ ചെയ്യുന്നതല്ല.

നോട്ട്:—(൨) ചെറുപ്പകാലത്തു ചെയ്തിട്ടുള്ള കുറ്റങ്ങൾക്ക് ശിക്ഷയായി ദുർഗുണപരിഹാര പാഠശാലയിൽ പാർപ്പിച്ചിരുന്നു എന്നുള്ളത് ഒരയോഗ്യതയായി കരുതപ്പെടുകയില്ല.

നോട്ട്:—(൩) പബ്ലിക്ക്സർവീസ് നിയമനചട്ടങ്ങളുടെ പരിധിയിൽ ഉൾപ്പെടാത്തവയായി ഒന്നാം അദ്ധ്യായത്തിൽ പ്രസ്താവിച്ചിട്ടുള്ള ഡിപ്പാർട്ടുമെൻറുകളിൽ നിന്നോ ഉദ്യോഗങ്ങളിൽ നിന്നോ ഡിസ്മിസ് ചെയ്യപ്പെട്ടിട്ടുള്ളവരും ഉദ്യോഗാപേക്ഷക്ക് അർഹരല്ല.

നോട്ട്:—(൪) കായികവും മാനസികവുമായ ആരോഗ്യമുള്ളവരേയും, പകർച്ചവ്യാധിമൂലം കൃത്യനിർവ്വഹണത്തിന് അപ്രാപ്തരാകാത്തവരേയും മാത്രമേ ഉദ്യോഗത്തിൽ നിയമിക്കുകയുള്ളു.

## പബ്ളിക്ക്സർവ്വീസ്ചട്ടം ൧൩ (൧)

പബ്ലിക്ക്സർവീസ് ചട്ടം അനുസരിച്ച് ഏതെങ്കിലും വിഷയത്തെപ്പററി അഭിപ്രായമോ ഉദ്യോഗങ്ങളിൽ ഉണ്ടാകാവുന്ന ഒഴിവുകളെപ്പററിയുള്ള വിവരമോ ആവശ്യപ്പെട്ടുകൊണ്ട് പബ്ലിക്ക് സർവീസ് കമ്മീഷണർ നിയമനാധികാരമുള്ള ഉദ്യോഗസ്ഥന്മാർക്ക് എഴുതി അയച്ചാൽ താമസംകൂടാതെ അവർ ആ വിവരം നൽകേണ്ടതാണ്.

## പബ്ളിക്കസർവീസുചട്ടം ൧൩. (൨)

നിയമന ഉത്തരവു് ഡിപ്പാർട്ടുമെൻറു് മേധാവിയിൽ നിന്നു് ലഭിച്ചതിനുശേഷം സാധാരണയായി ഒരാഴ്ചയ്ക്കകം ഉദ്യോഗാർത്ഥി ജോലിയിൽ പ്രവേശിക്കേണ്ടതും അപ്രകാരം ചെയ്യാതിരുന്നാൽ ആ വിവരം ഡിപ്പാർട്ടുമെൻറു് മേധാവി പബ്ളിക്കു് സർവീസു് കമ്മീഷണരെ അറിയിക്കേണ്ടതുമാണു്.

## പബ്ളിക്കസർവീസുചട്ടം ൧൩. (൩)

ഒരാൾ ഉത്തരവനുസരിച്ചു് ഉദ്യോഗത്തിൽ പ്രവേശിച്ചുകഴിഞ്ഞാൽ ആ വിവരം ഡിപ്പാർട്ടുമെൻറു മേധാവി പബ്ലിക്കു് സർവീസു് കമ്മീഷണരെ അറിയിക്കേണ്ടതാണു്.

## പബ്ളിക്കസർവ്വീസുചട്ടം ൧൩. (൪)

ഒരാളെ പ്രൊബേഷനായി നിയമിക്കുകയും പ്രൊബേഷൻ കാലാവധി അവസാനിക്കുകയും ചെയ്താൽ ആ വിവരം ഡിപ്പാർട്ടുമെൻറു് മേധാവി പബ്ലിക്കു് സർവീസു് കമ്മീഷണരെ അറിയിക്കേണ്ടതാണു്.

## പബ്ളിക്കസർവ്വീസുചട്ടം ൧൩. (൫)

പബ്ലിക്കു് സർവീസു് കമ്മീഷണരുടെ നിയമനം അനുസരിച്ചു് ഉദ്യോഗത്തിൽ ഇരിക്കുന്ന ഒരാളെ ആ ഉദ്യോഗത്തിൽ സ്ഥിരപ്പെടുത്തിയാൽ ആ വിവരം ഡിപ്പാർട്ടുമെൻറു് മേധാവി പബ്ലിക്കു് സർവീസു് കമ്മീഷണരെ രേഖാമൂലം അറിയിക്കേണ്ടതാണു്.

## പബ്ളിക്കസർവീസുചട്ടം ൧൪ (൧)

പട്ടിക ൧- ബി, സി ഈ വിഭാഗങ്ങളിൽപ്പെട്ട ഉദ്യോഗങ്ങൾക്കു് ആദ്യമായി അപേക്ഷിക്കുന്നതിനു് നിശ്ചയിച്ചിട്ടുള്ള പരമാവധി വയസ്സു് ൨൫ ആണു്.

## പബ്ളിക്ക്സർവീസുചട്ടം ൧൪ (൨)

താഴെ പറയുന്ന വ്യത്യസ്ഥനിയമങ്ങൾ പ്രായപരിധി സംബന്ധിച്ചു് അനുവദിച്ചിട്ടുണ്ടു്,

(എ) ൧൧൧൧ മിഥുനം ൧-ാംതീയതിക്കു് മുമ്പു് ചാവണമുള്ള (അടുത്തുണ്ടായിരുന്നവ കാരണമുള്ള) ഏതെങ്കിലും ഉദ്യോഗത്തിൽ ഒരാൾ പ്രവേശിച്ചിട്ടുണ്ടെങ്കിൽ അയാൾക്കു് ൨൫ വയസ്സിനുമേലും ൩൫ വയസ്സിനു മുൻപും ഉദ്യോഗത്തിനപേക്ഷിക്കാവുന്നതാണു്.

നോട്ടു്.—(൧) മുനിസിപ്പാലിററിയിലോ എടവക കണ്ടെഴുത്തു ജോലിയിലെ ഒരാൾ ൧൧൧൧ മിഥുനം ൧-ാംതീയതിക്കു മുൻപും തനിക്കു് ൨൫ വയസ്സു തികയുന്നതിനു മുമ്പും പ്രവേശിച്ചിരുന്നാലും അയാൾക്കു് ൩൫ വയസ്സുവരെ പബ്ളിക്കു് സർവീസിൽ പ്രവേശിക്കുന്നതിനുള്ള അർഹതയുണ്ടു്.

നോട്ടു :—(൨) അഞ്ചൽ ഡിപ്പാർട്ടുമെൻറിൽ ഛാർട്ടറിയന്മാരായി മാത്രം ൧൧൧൧ മിഥുനമാസം ഒന്നാംതീയതിക്കു മുമ്പു് ജോലിനോക്കിയിട്ടുള്ളവർക്കു് വയസ്സു് സംബന്ധിച്ച സൗജന്യത്തിനു് അർഹതയില്ല.

(ബി) ഗവമെണ്ടിൻറ പ്ലീഡർമാർക്കു് നിയമനത്തിനു് പ്രായപരിധിയില്ല,

(സി) ഇൻറർ മീഡിയററു് പരീക്ഷ പാസ്സായശേഷം അലോപ്പതി വൈദ്യവൃത്തിക്കോ, സാനിട്ടറി ഉദ്യോഗത്തിനോ വേണ്ട യോഗ്യത സമ്പാദിച്ചവർക്കും, വൈദ്യപരീക്ഷയിൽ സർവകലാശാലാബിരുദം നേടിയിട്ടുള്ളവർക്കും പബ്ളിക്കു് സർവീസു് ചട്ടം നടപ്പിൽ വരുന്നതിനുമുമ്പു് മെഡിക്കൽ വകുപ്പിൽ ഉദ്യോഗത്തിനായി മുറപ്രകാരം ആ

ഡിപ്പാർട്ടുമെൻറ് മേലദ്ധ്യക്ഷന്റെ ആഫീസിൽ അപേക്ഷിച്ചിട്ടുള്ളവക്കും സമുദായഭേദമെന്യേ ൩൫ വയസ്സുവരെ ഉദ്യോഗത്തിനപേക്ഷിക്കുന്നതിനർഹതയുണ്ട്. ബി. എ. യോ ബി. എസ്. സി. യോ ജയിച്ച ശേഷം വൈദ്യബിരുദം സമ്പാദിച്ചിട്ടുള്ളവർക്കും, ബിരുദസമ്പാദനത്തിനുശേഷം പ്രത്യേകപഠനം നടത്തിയിട്ടുള്ളവർക്കും ഉദ്യോഗത്തിനപേക്ഷിക്കുന്നതിനുള്ള പരമാവധി വയസ്സ് ൩൩ ആണ്.

(ഡി) എൻജിനീയറിംഗ് വകുപ്പിൽ ഉദ്യോഗത്തിനുള്ള അപേക്ഷകർ അംഗീകൃത സർവ്വകലാശാലയിൽനിന്ന് ആ വിഷയത്തിൽ ബിരുദ് സമ്പാദിച്ചിട്ടുണ്ടെങ്കിൽ അവർക്ക് ൩൫ വയസ്സുവരെ ഉദ്യോഗത്തിനപേക്ഷിക്കാവുന്നതാണ്.

(ഇ) മേട്രൺ, സാർജൻറ്, സ്ററവാർഡ് ഈ ഉദ്യോഗങ്ങൾക്ക് അപേക്ഷിക്കുന്നതിനുള്ള പരമാവധി വയസ്സ് ൪൦ ആകുന്നു.

(എഫ്) ഉദ്യോഗകാര്യത്തിൽ ശരിയായ പ്രാതിനിധ്യമില്ലാത്ത സമുദായങ്ങളിലെ അംഗങ്ങൾക്ക് ൧, ബി പട്ടികയിൽപ്പെട്ട ഉദ്യോഗങ്ങൾക്ക് ൩൫ വയസ്സുവരെ അപേക്ഷിക്കാവുന്നതാണ്.

നോട്ട്:—പട്ടിക ൧ (ബി)-യിൽപ്പെട്ട ഉദ്യോഗങ്ങൾക്ക് ൩൫ വയസ്സുവരെ അപേക്ഷിക്കാനർഹതയുള്ള സമുദായങ്ങൾ ഏതെല്ലാമെന്ന് ആ ഉദ്യോഗങ്ങളെപ്പററി വിവരിക്കുന്ന അദ്ധ്യായത്തിൽ പറയുന്നുണ്ട്.

(ജി) അദ്ധ്യാപകവൃത്തിക്കു വിദ്യാഭ്യാസവകുപ്പിൽനിന്നു നല്കുന്ന ലൈസൻസിനുവേണ്ടി ൨൮ വയസ്സിനു മുമ്പ് അപേക്ഷിക്കുകയും ആ അപേക്ഷ അനുസരിച്ചു ൨൮ വയസ്സിനു മുൻപോ അതിനുശേഷമോ ലൈസൻസ് ലഭിക്കുകയും ചെയ്തിട്ടുള്ളവക്കു ൩൮ വയസ്സുവരെ വിദ്യാഭ്യാസഡിപ്പാർട്ടുമെൻറിൽ അദ്ധ്യാപകജോലിക്ക് അപേക്ഷിക്കാവുന്നതാണ്.

(എച്ച്) ൨൮ വയസ്സു പൂർത്തിയാകുന്നതിനു മുമ്പു ഗവണ്മെൻറുവകയല്ലാത്ത അഞ്ചലാഫീസുകളിൽ മാസ്റ്റരന്മാരായി ഇരുന്നിട്ടുള്ളവക്ക് ൨൮ വയസ്സിനുമേലും ൩൯ വയസ്സിനു മുമ്പും അഞ്ചൽവകുപ്പിൽ ഉദ്യോഗത്തിനപേക്ഷിക്കാവുന്നതാണ്.

നോട്ട്;—പൊതുജനാരോഗ്യവകുപ്പ്, കാഴ്ചബംഗ്ലാവ്, മെഡിക്കൽവകുപ്പ്, ഇവകളിൽ ബംഗ്ലൻറിയറായി ജോലിനോക്കുകയോ ശമ്പളമില്ലാത്ത ജോലികളിൽ ഇരിക്കുകയോ ചെയ്തിട്ടുള്ളവക്കു ആ വകുപ്പുകളിൽ ശിപായിഉദ്യോഗത്തിന് ൨൮ വയസ്സിനു മേലും ൩൮ വയസ്സിനു മുമ്പും അപേക്ഷിക്കാവുന്നതാണ്.

(ഐ) സാങ്കേതികപരീക്ഷായോഗ്യത ആവശ്യമുള്ള ഉദ്യോഗങ്ങൾക്ക് വേണ്ടത്ര അപേക്ഷകർ ഇല്ലെങ്കിൽ ൨൮ വയസ്സിനുമേൽ പ്രായമുള്ളവരുടേയും അപേക്ഷകൾ സ്വീകരിക്കുന്നതാണ്.

(ജെ) പബ്ലിക്ക് സർവ്വീസ് ൨൪-ാം ചട്ടമനുസരിച്ച് ൧൯൨൪ ജൂൺ ൨൪-ാംതീയതിക്കു മുമ്പ് ൩ വർഷത്തിൽ കുറയാത്ത കാലത്തേക്കു ഉദ്യോഗത്തിൽ ഇരുന്നിട്ടുള്ളവക്ക് അപേക്ഷ അയയ്ക്കുന്നതിനു പ്രായക്ലിപ്തം ഇല്ല.

(കെ) ഗവണ്മെൻറിന്റെ പ്രത്യേക ഉത്തരവുമൂലം അപേക്ഷിക്കുന്നതിനുള്ള പ്രായപരിധിയിൽനിന്നൊഴിവാക്കപ്പെട്ടിട്ടുള്ളവക്ക് ൨൮ വയസ്സിനു മേലും ഉദ്യോഗത്തിനപേക്ഷിക്കാവുന്നതാണ്.

(എൽ) മേൽ എഫ്. ഉപവിഭാഗത്തിൽ സൂചിപ്പിച്ചിട്ടുള്ള സമുദായവിഭാഗങ്ങളിലെ അപേക്ഷകർ ൩൫ വയസ്സിനും അല്ലാത്തവർ ൨൮ വയസ്സിനും മുമ്പ് ഉയർന്ന വിഭാഗത്തിലോ മധ്യവിഭാഗത്തിലോ താണവിഭാഗത്തിൽ ൧ ബി പട്ടികയിലോ

ഉൾപ്പെട്ട ഉദ്യോഗങ്ങൾക്ക് ചട്ടപ്രകാരം അപേക്ഷിച്ചു പേരു രജിസ്റ്റർ ചെയ്തിരുന്നാൽ ആ ഇനങ്ങളിൽപ്പെട്ട ഏതുദ്യോഗങ്ങൾക്കും യഥാക്രമം ൩൬-ം ൩൫-ം വയസ്സുവരെ അവർക്ക് വീണ്ടും അപേക്ഷിക്കാവുന്നതാണ്.

(എം) പരസ്യം മൂലം അപേക്ഷകൾ ക്ഷണിക്കുമ്പോൾ മാത്രം അപേക്ഷ അയയ്ക്കാവുന്നവയും സാങ്കേതികപരീക്ഷായോഗ്യതകൾ നിർദ്ദേശിച്ചിട്ടുള്ളവയും ആയ ഉദ്യോഗങ്ങൾക്ക വേണ്ട യോഗ്യത ക്ലിപ്തപ്രായപരിധിക്കുമുമ്പ് ഒരാൾ സമ്പാദിക്കുകയും എന്നാൽ പരസ്യം ഇല്ലാതിരുന്നതുകൊണ്ട് (അപേക്ഷിക്കുന്നതിനുള്ള പ്രായപരിധിക്കു മുമ്പ്) മുറപ്രകാരം അപേക്ഷിക്കാൻ അയാൾക്ക സാധിക്കാതെ വരികയും ചെയ്താൽ പ്രായ പരിധി കഴിഞ്ഞശേഷം ആദ്യമായി കാണുന്ന പരസ്യമനുസരിച്ച് അയാൾ അപേക്ഷി ച്ചാൽ അതു സ്വീകാര്യമായിരിക്കും.

നോട്ട്:—(എ) ഒന്നിലധികം ഉദ്യോഗങ്ങൾക്ക് അനുയോജ്യമായ സാങ്കേതിക യോഗ്യതകൾ സമ്പാദിച്ചിട്ടുള്ള ഒരാൾ (പരസ്യം കാണാഞ്ഞതുമൂലം പ്രായപരിധിക്കുമുമ്പ് അപേക്ഷിക്കുന്നതിന സാധിച്ചിട്ടില്ലെങ്കിൽ) പ്രായപരിധിക്കു ശേഷം ആദ്യം കാണുന്നതും അയാളുടെ യോഗ്യതയ്ക്ക് അനുയോജ്യവുമായ ഉദ്യോഗത്തിന് അപേക്ഷിച്ച് പേരു രജിസ്റ്റർ ചെയ്യുമെങ്കിൽ മാത്രമേ അതുപോലെയുള്ള മറ്റുദ്യോഗങ്ങൾക്കും അപേക്ഷിക്കാൻ അർഹനാകയുള്ളു.

ഉദാഹരണം—മലയാളം മിഡിൽസ്കൂൾ, ചെയിൻസർവെ, വില്ലേജ് ടെസ്റ്റ് ഈ പരീക്ഷകൾ ജയിച്ചിട്ടുള്ള ഒരാൾക്ക് റവന്യൂഡിപ്പാർട്ടുമെന്റിൽ പകുതിആക്കൌണ്ടന്റ് ജോലിക്ക അപേക്ഷിക്കാൻ അർഹതയുണ്ട്. എന്നാൽ അയാൾ ഉൾപ്പെടുന്ന സമുദായത്തിന് പട്ടിക എ ബിയിൽപ്പെട്ട ഉദ്യോഗങ്ങൾക്ക് ആദ്യമായി അപേക്ഷിക്കുന്നതിന് നിശ്ചയിച്ചിട്ടുള്ള പ്രായപരിധിക്കുമുമ്പ് ആ ജോലിക്ക ഗസറ്റപരസ്യപ്രകാരം അപേക്ഷകൾ ആവശ്യപ്പെട്ടിന്നില്ല എന്നിരിക്കട്ടെ, പ്രായപരിധി കഴിഞ്ഞതിനുശേഷം സർവെടെസ്റ്റ് യോഗ്യതമാത്രം നിർദ്ദേശിച്ചിട്ടുള്ള കമ്പ്യൂട്ടർ ഡ്രാഫ്റ്റ്സ്മാൻ (സർവ്വേഡിപ്പാർട്ടുമെന്റിൽ) ജോലിക്ക് ആദ്യമായി അപേക്ഷകൾ ക്ഷണിച്ചിരുന്നാൽ ആ ജോലിക്ക അയാൾ അപേക്ഷിച്ചു പേരു രജിസ്റ്റർ ചെയ്യണം. അതിനുശേഷം (ആ ഉദ്യോഗം അയാൾക്കാവശ്യമില്ലാത്തതുകൊണ്ട്) അയാളുടെ അപേക്ഷ പിൻവലിക്കാവുന്നതും പിൽക്കാലം അക്കൌണ്ടന്റ് ജോലിക്ക് പരസ്യപ്രകാരം അപേക്ഷകൾ ക്ഷണിക്കുമ്പോൾ ആ ഉദ്യോഗത്തിന് അയാൾക്കപേക്ഷിക്കാവുന്നതുമാണ്.

നോട്ട്:—(ബി) ഈ വകുപ്പനുസരിച്ച് ഒരു പ്രത്യേകഉദ്യോഗത്തിന അപേക്ഷിക്കുവാൻ അർഹതയുള്ള ഒരാൾക്ക് മേൽ (എൽ) വകുപ്പിൽ വിവരിച്ചിട്ടുള്ളപ്രകാരം മററുദ്യോഗങ്ങൾക്ക പ്രായപരിധിക്കുശേഷം അപേക്ഷിക്കുന്നതിന് അവകാശമുണ്ടായിരിക്കുന്നതല്ല.

(എൻ) പട്ടിക എ സി-യിൽപ്പെട്ട ഒരുദ്യോഗത്തിന നിയമപ്രകാരം പ്രായ പരിധിക്കുമുമ്പ് അപേക്ഷിച്ചാൽ അയാൾക്ക് ൩൫ വയസ്സുപൂർത്തിയാകുന്നതുവരെ പട്ടിക എ സി-യിൽപ്പെട്ട മററുദ്യോഗങ്ങൾക്ക് അപേക്ഷിക്കാവുന്നതാണ്.

## പബ്ലിക്ക് സർവീസ്ചട്ടം ൧൩ (൩)

ഒരു പ്രത്യേകസൌജന്യമായി നിർദ്ദിഷ്ടപ്രായപരിധി കഴിഞ്ഞു ൩൦ ദിവസത്തിനകമായി അയയ്ക്കുന്ന അപേക്ഷകൾ സ്വീകരിക്കപ്പെടുന്നതാണ്.

## പബ്ലിക്ക്സർവീസ് ചട്ടം ൧൩ (൪)

൩൫ വയസ്സു പൂർത്തിയായശേഷം യാതൊരാൾക്കും ഉദ്യോഗനിയമനം സാധാരണ യായി ലഭിക്കുന്നതല്ല.

നോട്ട്:—൧൩ (൨) ബി, ൧൩ (൨) ഇൗ എന്ന വകുപ്പുകളിൽ പറയുന്ന ഉദ്യോഗങ്ങളേയും അടിയിൽ ൧൩ (൭) എ, ൧൩ (൮) ബി, എന്നീ വകുപ്പുകളിൽ ഉൾപ്പെടുന്ന അപേക്ഷകരേയും ഈ നിയമം ബാധിക്കുന്നതല്ല.

## പബ്ലിക്ക് സർവീസ് ചട്ടം ൧൩ (൪) എ.

പബ്ലിക്ക് സർവ്വീസ് കമ്മീഷണർ ആഫീസിൽനിന്നു താൽക്കാലികനിയമനം ലഭിച്ചിട്ടുള്ള ഒരാളിനു് ആ ഉദ്യോഗത്തിൽനിന്നും പിരിഞ്ഞശേഷം നല്ല വയസ്സു കഴിഞ്ഞാലും വീണ്ടും ഉദ്യോഗത്തിൽ നിയമനത്തിനു് അർഹതയുണ്ട്.

## പബ്ലിക്ക് സർവീസ് ചട്ടം ൧൩ (൪) ബി.

ഒരപേക്ഷകൻ ൧൧൧൫ മീനമാസം ൨൯-ാം തീയതിക്കു അയാൾക്കു നല്ല വയസ്സു പൂർത്തിയാകുന്നതിനു മുമ്പായി രണ്ടുവർഷക്കാലത്തേക്കെങ്കിലും സ്വീകാര്യമായ സർവീസ് സമ്പാദിച്ചിട്ടുണ്ടെങ്കിൽ അയാൾക്കു നല്ല വയസ്സിനുമേലും ഉദ്യോഗം ലഭിക്കുന്നതാണ്.

നോട്ട്:—(൧) പട്ടിക ൧ ബി-യിൽപ്പെട്ട ഉദ്യോഗങ്ങളിൽ ഇരുന്നു സമ്പാദിച്ച സർവീസ് മാത്രമേ ആ വിഭാഗത്തിൽപ്പെട്ട ഉദ്യോഗങ്ങൾക്കു് പരിഗണിക്കയുള്ളു. പട്ടിക ൧ ബി-യിലും, സീ-യിലും പെട്ട ഉദ്യോഗങ്ങളിൽ ഇരുന്നു സമ്പാദിച്ച സർവീസ് പട്ടിക ൧ സി-യിൽപ്പെട്ട ഉദ്യോഗങ്ങൾക്കു് അപേക്ഷിക്കുന്നതിൽ അംഗീകരിക്കുന്നതാണ്.

നോട്ട്:—(൨) തിരുവിതാംകൂർ സിവിൽസർവീസ് പരീക്ഷയെ സംബന്ധിച്ചു മേൽപറഞ്ഞ ചട്ടങ്ങളൊന്നും ബാധകമല്ല.

## പബ്ലിക്ക് സർവീസ് ചട്ടം ൪൦ (൩)

(എ) സ്വീകാര്യമായ പ്രകാരം സർവീസ് സമ്പാദിച്ചിട്ടുള്ള അപേക്ഷകർക്ക് പട്ടിക ൧ സി-യിൽപ്പെട്ട ഉദ്യോഗങ്ങളെ സംബന്ധിച്ചിടത്തോളം സർവീസില്ലാത്തവരേക്കാൾ നിയമനകാര്യത്തിൽ മുൻഗണന കിട്ടുന്നതാണ്.

(ബി) സർട്ടിഫിക്കററുമൂലം വേണ്ടപോലെ തെളിയിച്ചിട്ടുള്ളതും ൧൧൧൫ മീനം ൨൯-ാം തീയതിക്കു മുമ്പു് സമ്പാദിച്ചിട്ടുള്ളതുമായ സർവീസു മാത്രമേ മുൻഗണനയ്ക്കർഹമാകയുള്ളു.

നോട്ട്:—(൧) സർവീസ് അംഗീകരിക്കുന്നതിലേയ്ക്കു് പട്ടിക ൧ സി-യിൽപ്പെട്ട ഉദ്യോഗങ്ങൾ രണ്ടു വിഭാഗങ്ങളായി തിരിച്ചിരിക്കുന്നു. (൧) പ്രാരംഭശമ്പളം ൧൫ രൂപായിൽ കുറഞ്ഞിരിക്കുന്നവ. (൨) പ്രാരംഭശമ്പളം ൧൫ രൂപായോ അതിൽ കവിഞ്ഞോ ഉള്ളവ. ഒന്നാംവിഭാഗത്തിൽപ്പെട്ട ഏതെങ്കിലും ഉദ്യോഗത്തിൽ ഇരുന്നു് സമ്പാദിച്ച സർവീസ് ആ വിഭാഗത്തിൽപ്പെട്ട എല്ലാ ഉദ്യോഗങ്ങൾക്കും മുൻഗണനകൾക്കുന്നതിനർഹമാണ്. എന്നാൽ രണ്ടാംവിഭാഗത്തിൽപ്പെട്ട ഉദ്യോഗങ്ങൾക്കു ഇപ്രകാരമുള്ള സർവ്വീസുമൂലം മുൻഗണന ലഭിക്കുന്നതല്ല. രണ്ടാംവിഭാഗത്തിൽപ്പെട്ട ഉദ്യോഗങ്ങളിൽ ഇരുന്നു സമ്പാദിച്ചിട്ടുള്ള സർവ്വീസ് ഒന്നും രണ്ടും വിഭാഗങ്ങളിൽപ്പെട്ട ഉദ്യോഗങ്ങളിൽ മുൻഗണനയ്ക്കു പര്യാപ്തമാണ്.

നോട്ട്:—(൨) പബ്ലിക്ക് സർവ്വീസ് ചട്ടങ്ങളുടെ പരിധിയിൽപ്പെടാത്ത ഉദ്യോഗങ്ങളിൽ സമ്പാദിച്ചിട്ടുള്ള സർവീസ് അംഗീകരിക്കപ്പെടുകയില്ലെങ്കിലും കൊട്ടാരം ആഫീസിന്റെ കീഴിൽ ജോലിചെയ്തു സമ്പാദിച്ചിട്ടുള്ള സർവീസും തിരുവിതാംകൂർ സംസ്ഥാനികസൈന്യത്തിലെ സേവനവും മുൻഗണനയ്ക്കു് വകവയ്ക്കുന്നതാണ്.

ഉദാഹരണം.—ശിപായിജോലിയിലോ സെൻട്രൽജയിലെ വാർഡർ ജോലിയിലോ ഇരുന്നു സമ്പാദിച്ചിട്ടുള്ള സർവീസ് അദ്ധ്യാപകജോലിക്കോ, കാപ്പിയിസ്റ്റ് ജോലിക്കോ മുൻഗണനയ്ക്കു ഉപകരിക്കുന്നതല്ല. എന്നാൽ അദ്ധ്യാപകനായോ കാപ്പിയിസ്റ്റായോ ഉള്ള സർവീസ് പട്ടിക ൧ സി-യിൽപ്പെട്ട എല്ലാ ഉദ്യോഗങ്ങൾക്കും മുൻഗണനയ്ക്കു അംഗീകരിക്കുന്നതാണ്.

നോട്ട്.—(ന) പട്ടിക ൧ ബി-യിൽപ്പെട്ട പകുതിഅക്കൌണ്ടന്റ് ഉദ്യോഗത്തിൽ ഇരുന്നു സമ്പാദിച്ചിട്ടുള്ള സർവീസ് പട്ടിക ൧ സി-യിൽപ്പെട്ട എല്ലാ ഉദ്യോഗങ്ങൾക്കും മുൻഗണനയ്ക്കു വകവയ്ക്കുന്നതായിരിക്കും.

## പബ്ലിക്ക് സർവീസ് ചട്ടം ൪൮ (൧)

സർട്ടിഫിക്കറ്റോ, അപേക്ഷയോടുകൂടി ഹാജരാക്കുന്ന മറ്റേതെങ്കിലും പ്രമാണമോ, അപേക്ഷയിൽ പറഞ്ഞിട്ടുള്ള ഏതെങ്കിലും കാര്യങ്ങളോ അവാസ്തവമോ, കൃത്രിമമോ ആയിട്ടുള്ളതാണെന്നു സംശയമുണ്ടായാൽ, സംശയനിവാരണം വരുത്തുന്നതിന് അപേക്ഷകനോട് നേരിട്ടു ഹാജരാകുന്ന കാര്യം ആവശ്യപ്പെടുന്നതും യുക്തമെന്നു തോന്നുന്നപക്ഷം ശിക്ഷാർഹനല്ലെന്നു തെളിയിക്കുന്നതിന് ഒരു നിശ്ചിതസമയത്തു അപേക്ഷകൻ നേരിട്ടോ വക്കീൽമുഖാന്തിരമോ പബ്ലിക്ക് സർവീസ് കമ്മീഷണരുടെ മുമ്പാകെ ഹാജരാകുന്നതിന് അയാളെ നിർബന്ധിക്കുന്നതുമാകുന്നു.

## പബ്ലിക്ക് സർവീസ് ചട്ടം ൪൮ (൨)

മേൽപറഞ്ഞപ്രകാരമുള്ള സംശയത്തിന് അപേക്ഷകൻ നിവാരണം വരുത്താതിരിക്കുകയോ, അഥവാ തക്കതായ കാരണം കൂടാതെ ആയതിലേയ്ക്കു ആഫീസിൽ ഹാജരാകാതിരിക്കുകയോ, അപേക്ഷകൻ തന്റെ നില സാധൂകരിക്കുന്നതിനുവേണ്ടി കൊടുത്ത തെളിവുകൾ സ്വീകാര്യങ്ങളല്ലാതിരിക്കുകയോ ചെയ്താൽ കമ്മീഷണർക്കു യുക്തമെന്നുതോന്നുന്ന കാലത്തേയ്ക്കു അപേക്ഷകന്റെ ഉദ്യോഗനിയമനം തടയാവുന്നതാണ്. മേൽപറഞ്ഞപ്രകാരം ശിക്ഷിക്കപ്പെടുന്ന അപേക്ഷകൻ ഉദ്യോഗത്തിൽ ഇരിക്കുകയാണെങ്കിൽ അയാളെ ഉദ്യോഗത്തിൽനിന്നും പിരിച്ചയയ്ക്കുന്നതിന് അയാൾ ഉദ്യോഗത്തിൽ ഇരിക്കുന്ന ഡിപ്പാർട്ടുമെന്റ മേലധികാരിയോടാവശ്യപ്പെടാവുന്നതും, അതനുസരിച്ച് അയാളെ ഉദ്യോഗത്തിൽനിന്നും പിരിച്ചയയ്ക്കുന്നതുമാകുന്നു.

നോട്ട്.—൪൮-ാം വകുപ്പിൻപ്രകാരം ശിക്ഷിക്കപ്പെട്ടിട്ടുള്ള ഒരപേക്ഷകനു തന്റെ ശിക്ഷയുടെ കാലാവധി കഴിയുന്നതുവരെ യാതൊരുദ്യോഗത്തിനും അപേക്ഷിക്കാൻ പാടില്ലാത്തതുമാകുന്നു.

## പബ്ലിക്ക് സർവീസ് ചട്ടം ൪൯ ൧. (എ)

അപേക്ഷ അയയ്ക്കുമ്പോൾ അയാൾ സർക്കാർസർവീസിലോ, അഥവാ മറ്റേതെങ്കിലും ജോലിയിലോ ഇരിക്കുകയാണെങ്കിൽ ആ വിവരം അപേക്ഷയിൽ വ്യക്തമായി കാണിച്ചിരിക്കണം.

## പബ്ലിക്ക് സർവീസ് ചട്ടം ൪൯ (൧) ബി

അപ്രകാരം കാണിക്കാതെയിരുന്നാൽ അവർ ഉദ്യോഗത്തിൽ പ്രവേശിക്കുന്നതിനു തയാറാണെന്നു കരുതപ്പെടുന്നതും, യഥാവസരം നിയമിക്കപ്പെടുന്നതുമാകുന്നു. എന്നാൽ അപേക്ഷ അയയ്ക്കുന്ന കാലത്തു താൽക്കാലികമായ ഉദ്യോഗത്തിൽ ഇരിക്കുന്നവർ ആ ഉദ്യോഗം തീരുന്ന വിവരം ഉടൻ കമ്മീഷണർആഫീസിൽ രേഖാമൂലം അറിയിക്കേണ്ടതാണ്.

നോട്ട്:—(എ) അപേക്ഷ അയയ്ക്കുന്ന സമയത്തു് ഒരു ഉദ്യോഗാർത്ഥി സർക്കാർസർവീസിൽ സ്ഥിരമായോ താൽക്കാലികമായോ ഏതെങ്കിലും ഉദ്യോഗത്തിൽ ഇരിക്കുകയാണെങ്കിൽ ആ വിവരം അപേക്ഷയിൽ പ്രത്യേകം പറഞ്ഞിരിക്കേണ്ടതും അയാൾ ഏതു ഡിപ്പാർട്ടുമെൻറിൽ ഉദ്യോഗത്തിൽ ഇരിക്കുന്നുവോ ആ ഡിപ്പാർട്ടുമെൻറു മേലധികാരി മുഖേന മാത്രം അപേക്ഷ അയയ്ക്കേണ്ടതുമാകുന്നു. താൽക്കാലികമായി ഉദ്യോഗത്തിൽ ഇരിക്കുന്ന അപേക്ഷകൻ തന്റെ അപ്രകാരമുള്ള ഉദ്യോഗകാലാവധി കഴിയുമ്പോൾ ആ വിവരം പബ്ലിക്ക് സർവീസ് കമ്മീഷണർ ആഫീസിൽ രേഖാമൂലം അറിയിക്കേണ്ടതാണ്. അപ്രകാരമുള്ള അറിയിപ്പ് താൻ ഉദ്യോഗങ്ങളിൽ ഇരുന്ന ഡിപ്പാർട്ടുമെൻറ് മേലധികാരി മുഖാന്തിരം നൽകേണ്ട ആവശ്യമില്ല. സ്ഥിരമായോ താൽക്കാലികമായോ ഉദ്യോഗത്തിൽ ഇരിക്കുമ്പോൾ ഡിപ്പാർട്ടുമെൻറുമുഖേന അല്ലാതെ അയയ്ക്കുന്ന അപേക്ഷകൾ സ്വീകാര്യമല്ല. അപ്രകാരം ആരെങ്കിലും അപേക്ഷ അയയ്ക്കുകയാണെങ്കിൽ ആ അപേക്ഷ തള്ളുന്നതും അയാളുടെ പ്രവൃത്തി ക്രമവിരുദ്ധമാകയാൽ ഡിപ്പാർട്ടുമെൻറു മുഖാന്തിരം അയാളുടെമേൽ ശിക്ഷണനടപടികൾ നടത്തുന്നതുമാണ്.

നോട്ട്:—(ബി) സർക്കാർഅച്ചുക്കൂടത്തിൽ പീസുവർക്കിനത്തിൽപ്പെട്ട ഉദ്യോഗങ്ങളിൽ വാളൻറിയർ ആയോ അല്ലാതെയോ ഇരിക്കുന്നവർ, അവർ പബ്ലിക്ക്സർവീസു കമ്മീഷണർ ആഫീസിൽനിന്നു നിയമിക്കപ്പെട്ടവരായാലും അല്ലെങ്കിലും അവർക്കു നേരിട്ടു് മററുദ്യോഗങ്ങൾക്കപേക്ഷിക്കാവുന്നതാണ്.

നോട്ട്:—(സി) അംഗീകൃതപാഠശാലകളിൽ അദ്ധ്യാപകന്മാരായിരിക്കുന്നവർ ആ സ്ഥാപനങ്ങളുടെ മാനേജർമാർ മുഖാന്തിരം മാത്രമേ ജോലിക്കപേക്ഷിക്കുവാൻ പാടുള്ളു.

## പബ്ലിക്ക്സർവീസുചട്ടം ൪൯. (എ) സി.

താൽക്കാലികമായി നേരിടാവുന്ന ഏതെങ്കിലും അസൗകര്യം മൂലം ഉദ്യോഗം സ്വീകരിക്കുന്നതിനു അപേക്ഷകർക്കു നിവൃത്തിയില്ലാതെ വന്നാൽ ആ വിവരം അവർ ഉടൻതന്നെ കമ്മീഷണർആഫീസിൽ രേഖാമൂലം അറിയിക്കേണ്ടതാണ്.

നോട്ട്:—(എ) അപേക്ഷ രജിസ്റ്റർ ചെയ്തു മെമ്മോ ലഭിച്ചിട്ടുള്ളവർ, മേൽപറഞ്ഞപ്രകാരമുള്ള അറിവു നൽകുമ്പോൾ തങ്ങളുടെപേരു രജിസ്റ്റർ ചെയ്തു ലഭിച്ചിട്ടുള്ള മെമ്മോയുടെനമ്പരും തീയതിയും കാണിച്ചു മേൽപറഞ്ഞപ്രകാരമുള്ള അറിയിപ്പു നൽകേണ്ടതാണ്. പേർ രജിസ്റ്റർ ചെയ്യുന്നതിനു മുമ്പായി ഏതെങ്കിലും മെമ്മോ ലഭിച്ചിട്ടുള്ളവർ (പേരു രജിസ്റ്റർ ചെയ്തു മെമ്മോ ലഭിക്കുന്നതിനുമുമ്പ്) മേൽപറഞ്ഞപ്രകാരമുള്ള അറിയിപ്പു നൽകുമ്പോൾ അതിൽ അവർക്കു ലഭിച്ചിട്ടുള്ള മെമ്മോയുടെ നമ്പരും തീയതിയും രേഖപ്പെടുത്തിയിരിക്കേണ്ടതും അപേക്ഷ അയച്ചശേഷം പബ്ലിക്ക്സർവീസ്കമ്മീഷണർ ആഫീസിൽ നിന്നും യാതൊരുവിധമായ അറിവും ലഭിച്ചിട്ടില്ലാത്തവർ, തങ്ങൾ ഏതു ഉദ്യോഗത്തിനു് അപേക്ഷിച്ചിരിക്കുന്നു എന്നും, തങ്ങളുടെ സമുദായം, അപേക്ഷത്തീയതി, അപേക്ഷിച്ചിട്ടുള്ള ഉദ്യോഗത്തിന്റെ പേരു് ഇവയും കാണിച്ചിരിക്കേണ്ടതാണ്.

നോട്ട്:—(ബി) നിയമനഉത്തരവു ലഭിക്കുന്ന സമയത്തോ അല്ലെങ്കിൽ ഉത്തരവു ലഭിച്ചുകഴിഞ്ഞു ജോലിയിൽ പ്രവേശിക്കുന്നതിനുമുമ്പോ ഒരാൾക്കു പെട്ടെന്നു സുഖക്കേടു പിടിപെട്ടാൽ ആ വിവരം തെളിവു സഹിതം പബ്ലിക്ക് സർവീസുകമ്മീഷണർ ആഫീസിൽ അറിയിക്കേണ്ടതാണ്. തിരുവിതാംകൂർ മെഡിക്കൽ രജിസ്ട്രേഷൻ ആക്ടനുസരിച്ചു് എ-ക്ലാസ്സു് ലൈസൻസു് എടുത്തിട്ടുള്ള അലോപ്പതിയും ആയുർവേദവും ചികിത്സകരുടെ സർട്ടിഫിക്കററുകൾ അപേക്ഷകരുടെ അനാരോഗ്യസ്ഥിതി തെളിയിക്കുന്നതിനുള്ള മതി

യായ പ്രമാണങ്ങളുമായി സ്വീകരിക്കപ്പെടുന്നതാണ്. ആയുർവ്വേദവൈദ്യന്മാരുടെ സർട്ടിഫിക്കേറ്റുകൾ, ആയുർവ്വേദ ഇൻസ്പെക്ടർമാരോ, ഡയറക്ടരോ കൂടി ഒപ്പിട്ടിട്ടുള്ളവ ആയിരിക്കേണ്ടതാണ്.

## പബ്ലിക്ക്സർവ്വീസുചട്ടം ൪൯. (൧) ഡി.

കാലേകൂട്ടി രേഖാമൂലം വേണ്ടപോലെ തെളിയിച്ചിട്ടില്ലാത്ത കാരണങ്ങളാൽ ഒരാൾ തനിക്കു ലഭിച്ചിട്ടുള്ള ഉദ്യോഗം സ്വീകരിക്കാതിരുന്നാൽ യുക്തമെന്നു തോന്നുന്ന നിലയിൽ താഴെ പറയുന്ന തരത്തിലുള്ള ശിക്ഷകൾ നൽകുന്നതിനോ മററു ശിക്ഷണനടപടി നടത്തുന്നതിനോ പബ്ലിക്ക്സർവീസ് കമ്മീഷനു പൂർണ്ണഅധികാരമുണ്ട്.

## പബ്ലിക്ക്സർവ്വീസുചട്ടം ൪൯. ൨.

പബ്ലിക്ക്സർവീസ് ചട്ടം ൧൩-ാം വകുപ്പ് ൨-ാം ഉപവകുപ്പിൻപ്രകാരം ഒരു ഉദ്യോഗാർത്ഥി ന്യായമായ സമയത്തിനുള്ളിൽ ജോലിയിൽ പ്രവേശിച്ചില്ലായെന്നു ഏതു ഡിപ്പാർട്ടുമെൻറിലേയ്ക്കു അയാളെ നിയമിച്ചുവോ ആ ഡിപ്പാർട്ടുമെൻറു മേലധികാരി പബ്ലിക്ക്സർവ്വീസ് കമ്മീഷനെ തെര്യപ്പെടുത്തിയാൽ, ആ ഉദ്യോഗാർത്ഥിയുടെ നിയമനം റദ്ദ് ചെയ്യുന്നതും ആ ഉദ്യോഗം താണവിഭാഗത്തിൽപ്പെട്ടതാണെങ്കിൽ അതേസമുദായത്തിൽപ്പെട്ട മററൊരാളെ ആ ഉദ്യോഗത്തിൽ നിയമിക്കുന്നതുമാകുന്നു. അതിനുശേഷം ഉദ്യോഗത്തിൽ പ്രവേശിക്കാതിരുന്നതിനു ഉദ്യോഗാർത്ഥിയോടു സമാധാനം കമ്മീഷണർ ആവശ്യപ്പെടുന്നതാണ്.

## പബ്ലിക്കസർവീസുചട്ടം ൪൯. (൩)

മേൽപ്രസ്താവിച്ചപ്രകാരം ആവശ്യപ്പെട്ട സമാധാനം ബോധിപ്പിക്കാതിരിക്കുകയോ, അഥവാ ബോധിപ്പിച്ചിട്ടുള്ള സമാധാനം തൃപ്തികരമല്ലാതിരിക്കുകയോ ചെയ്താൽ ൩ വർഷത്തിൽ കവിയാത്തകാലത്തേയ്ക്കു അയാളുടെ ഉദ്യോഗനിയമനം തടയുന്നതാണ്.

നോട്ട്:—(൧) അപ്രകാരം ശിക്ഷിക്കപ്പെട്ടിട്ടുള്ള ഒരു ഉദ്യോഗാർത്ഥി തന്റെ ശിക്ഷയുടെ കാലാവധി കഴിയുന്നതിനുമുമ്പായി യാതൊരുദ്യോഗത്തിനും അപേക്ഷിക്കാൻ പാടുള്ളതല്ല.

നോട്ട്:—(൨) ഒന്നിലധികം ഉദ്യോഗങ്ങൾക്കു പേരു രജിസ്റ്റർ ചെയ്തിട്ടുള്ള ഒരു ഉദ്യോഗാർത്ഥിക്കു തന്റെ ശിക്ഷയുടെ കാലാവധിക്കുശേഷം ഏതെല്ലാം ഉദ്യോഗങ്ങൾക്കു് അവകാശവും അർഹതയുമുണ്ടെന്നു കമ്മീഷണർ തീരുമാനിക്കുന്നതാണ്.

നോട്ട്:—(൩) പട്ടിക എ ബി-യിൽപെട്ടിട്ടുള്ള ഉദ്യോഗങ്ങൾക്കു പേരു രജിസ്റ്റർ ചെയ്തിട്ടുണ്ടായിരുന്ന ഒരാൾ ശിക്ഷിക്കപ്പെട്ടാൽ അപ്രകാരമുള്ള ഉദ്യോഗങ്ങൾക്കു് പുതുതായി അപേക്ഷിക്കണമോ എന്നു നിശ്ചയിക്കുന്നതിനു കമ്മീഷനു് അധികാരമുണ്ട്.

## പബ്ലിക്ക സർവീസുചട്ടം ൫൦ (൧)

ചട്ടപ്രകാരം ഹാജരാക്കേണ്ട സൽസ്വഭാവസർട്ടിഫിക്കറ്റ്, വല്ല പ്രത്യേകയോഗ്യതകളുമുണ്ടെങ്കിൽ അവ തെളിയിക്കുന്നതിനാവശ്യമുള്ളപ്രമാണങ്ങൾ, ഇവ ഒഴിച്ച് വ്യക്തിപരമായ ശുപാർശാപത്രത്തിൽ ഉള്ള യാതൊരു പ്രേരണകളും അപേക്ഷകളേയോ നിയമനങ്ങളേയോ സംബന്ധിച്ചിടത്തോളം സ്വീകാര്യമല്ല.

## പബ്ലിക്ക്സർവീസുചട്ടം ൫൦ (൨)

ക്രമവിരുദ്ധമായ ഏതെങ്കിലും പ്രേരണ അപേക്ഷകനിൽനിന്നോ അയാൾക്കുവേണ്ടി മററാളുകളിൽനിന്നോ ഉണ്ടാകുകയാണെങ്കിൽ അതു് അപേക്ഷകനെ സംബന്ധിച്ചിടത്തോളം അയോഗ്യതയായി കരുതപ്പെടും.

## പബ്ളിക്കസർവീസ് ചട്ടം ൧൦ (ന)

മേൽപ്രകാരമുള്ള ക്രമവിരുദ്ധമായ ഏതെങ്കിലും നടപടി ഒരപേക്ഷകനിൽ നിന്നുണ്ടായാൽ തന്റെ നിരപരാധിത്വം തെളിയിക്കുന്നതിലേയ്ക്കു് ആഫീസിൽ ഹാജരാകുന്നതിനു കമ്മീഷണർ അയാളോടാവശ്യപ്പെടുന്നതാണു്.

## പബ്ളിക്കസർവീസുചട്ടം ൧൦ (ഒ)

നോട്ടീസനുസരിച്ചു് അയാൾ ഹാജരാകാതിരിക്കുകയോ അഥവാ ഹാജരായതിനുശേഷം തന്റെ നിരപരാധിത്വം തെളിയിക്കാതിരിക്കുകയോ ചെയ്താൽ അയാളുടെ ഉദ്യോഗാപേക്ഷ തള്ളുന്നതിനു കമ്മീഷണർക്കു് അധികാരമുണ്ടു്.

## പബ്ളിക്ക്സർവീസുചട്ടം ൧൧ (൧)

പബ്ളിക്ക്സർവീസുചട്ടം അനുസരിച്ചു് ഏതെങ്കിലും ഒരാളിന്റെ മുമ്പാകെ ഹാജരാകാൻ ഒരപേക്ഷകനോടാവശ്യപ്പെടുന്നതിനു് പബ്ളിക്ക്സർവീസ് കമ്മീഷണർക്കു് അധികാരമുണ്ടു്. അപേക്ഷകൻ തക്കതായ കാരണം കൂടാതെ അപ്രകാരം ഹാജരാകാതിരുന്നാൽ അയാളുടെ ഉദ്യോഗാപേക്ഷയിന്മേൽ നിയമപ്രകാരം ആവശ്യമെന്നു തോന്നുന്ന നടപടി നടത്തുന്നതിനും കമ്മീഷണർക്കു് അധികാരമുണ്ടു്.

## പബ്ളിക്കസർവീസുചട്ടം ൧൧ (൨)

പബ്ളിക്ക് സർവീസ് ഡിപ്പാർട്ടുമെന്റിന്റെ ആഭിമുഖ്യത്തിൽ നടത്തുന്ന പരീക്ഷയിലോ ഉദ്യോഗാർത്ഥികളെ തിരഞ്ഞെടുക്കുന്നതിലേക്കു് കമ്മീഷണർ നടത്തുന്ന അഭിമുഖ സംഭാഷണ സമയത്തോ ഒരു ഉദ്യോഗാർത്ഥി ക്രമവിരുദ്ധമായി പെരുമാറിയാൽ കമ്മീഷണർക്കു് യുക്തമെന്നു തോന്നുന്ന കാലത്തേക്കു് ആ ഉദ്യോഗാർത്ഥിയുടെ നിയമനം തടയാവുന്നതാണു്.

## പരീക്ഷായോഗ്യത.

ഉദ്യോഗാർത്ഥികൾ അപേക്ഷ അയക്കുന്നതിനു മുമ്പായി അവർ അപേക്ഷിക്കുന്ന ഉദ്യോഗത്തിനു് നിയമമനുസരിച്ചുള്ള (പട്ടികയനുസരിച്ചുള്ള) പൂർണ്ണയോഗ്യത വിദ്യാഭ്യാസപരമായും, കായികമായ യോഗ്യതകൾ നിർദ്ദേശിച്ചിട്ടുണ്ടെങ്കിൽ അവയും) സമ്പാദിച്ചിരിക്കേണ്ടതാണു്.

നോട്ട് :—(൧) പരീക്ഷായോഗ്യത നിർദ്ദേശിച്ചിട്ടുള്ള ഉദ്യോഗങ്ങൾക്കു് അപേക്ഷിക്കുന്നവർ അപ്രകാരമുള്ള പരീക്ഷ ജയിച്ചു എന്നു കാണിച്ചു് പരീക്ഷാഫലം പ്രഖ്യാപനം ചെയ്തശേഷം മാത്രം അപേക്ഷിക്കേണ്ടതും പരീക്ഷയിൽ ജയിക്കാം എന്നുള്ള പ്രതീക്ഷയോടുകൂടി അയക്കുന്ന അപേക്ഷകൾ സ്വീകരിക്കപ്പെടാത്തതുമാകുന്നു. പരീക്ഷായോഗ്യതക്കു പുറമേ പ്രായോഗിക പരിശീലനംകൂടി യോഗ്യതയായി നിർദ്ദേശിക്കപ്പെട്ടിട്ടുള്ള (പബ്ളിക്ക് വർക്ക്സ് ഡിപ്പാർട്ടുമെന്റിലേയും ഇലക്ട്രിസിററി ഡിപ്പാർട്ടുമെന്റിലേയും സൂപ്പർവൈസർ, ഷിഫ്ററ് ആപ്പറേററർ, മുതലായ) ഉദ്യോഗങ്ങൾക്കു് അപേക്ഷിക്കുന്നവർ നിർദ്ദിഷ്ട പ്രായോഗിക പരിശീലനംകൂടി കഴിച്ചെങ്കിൽ മാത്രമേ ആ ഉദ്യോഗങ്ങൾക്കു് അപേക്ഷിക്കാൻ പാടുള്ളു. ചില ഉദ്യോഗങ്ങൾക്കു് നിർദ്ദിഷ്ടയോഗ്യതകൾ എന്തെല്ലാമാണെന്നും ആ യോഗ്യതയുള്ള അപേക്ഷകരില്ലെങ്കിൽ കുറഞ്ഞ ഏതു യോഗ്യതയുണ്ടായിരിക്കണമെന്നും നിർദ്ദേശിച്ചിട്ടുണ്ടു്. അപ്രകാരം കുറഞ്ഞ യോഗ്യതയുള്ളവരെ നിയമിക്കുന്നു ശരിയായ യോഗ്യതയുള്ള അപേക്ഷകർ അതതു സമുദായത്തിൽ ഇല്ലാതെ വരുമ്പോൾ മാത്രമാണു്.

നോട്ട്—(ഡി) ഓരോ ഉദ്യോഗത്തിനും നിർദ്ദേശിച്ചിട്ടുള്ള പരീക്ഷായോഗ്യത ആ ഉദ്യോഗത്തിനാവശ്യമുള്ള ഏററവും കുറഞ്ഞ യോഗ്യതയാകുന്നു.

നോട്ട്: (ഇ) ആവശ്യമുള്ളപക്ഷം ഡെപ്പോസിറ്റ് കെട്ടിവക്കാൻ തയാറില്ലാത്ത ഉദ്യോഗാർത്ഥികളുടെ അപേക്ഷ സ്വീകരിക്കുന്നതല്ല.

നോട്ട്:—(എഫ്) സാധാരണയായി നിയമനം പകരമായോ, താൽക്കാലികമായോ മാത്രം നടത്തുന്നതും അതുകൊണ്ട് സ്ഥിരനിയമനം മാത്രം മതിയെന്ന് കാണിച്ചപേക്ഷിക്കുന്നവർക്ക് നിയമനം ലഭിക്കാൻ ഇടയില്ലാത്തതുമാകുന്നു. സ്ഥിരമായി നിയമിക്കുന്നത്, പകരമായോ, താൽക്കാലികമായോ ജോലിയിൽ ഇരിക്കുന്നവരെയാണ്. അതിനുള്ള പൂർണ്ണ അധികാരം ഡിപ്പാർട്ടുമെൻറ് മേലധികാരികൾക്കും നിയമനാധികാരമുള്ള മററുദ്യോഗസ്ഥന്മാർക്കും ഗവർമ്മെൻറിനും മാത്രമാണ്. പബ്ളിക്ക് സർവ്വീസ് കമ്മീഷനക്ക് ഈ കാര്യത്തിൽ യാതൊരു ചുമതലയും അധികാരവുമില്ല.

നോട്ട്.—(ജി) ഓരോ ഉദ്യോഗത്തിനും നിർദ്ദേശിച്ചിട്ടുള്ള പരീക്ഷാ യോഗ്യത ആ ഉദ്യോഗത്തിൽ പബ്ളിക്ക് സർവ്വീസ് കമ്മീഷണർ നേരിട്ടു നിയമനം നടത്തുന്നതിന് വേണ്ടി നിർദ്ദേശിച്ചിട്ടുള്ളതാണ്. അതതു ഡിപ്പാർട്ടുമെൻറുകളിൽ തന്നെ താഴ്ന്ന പടികളിൽ ഇരിക്കുന്നവരെ പരീക്ഷാ യോഗ്യത അടിസ്ഥാനപ്പെടുത്തി മാത്രമേ കയററം കൊടുത്തു നിയമിക്കാവൂ എന്ന് നിർബന്ധമില്ല. ഏതെങ്കിലും ഒരു ഡിപ്പാർട്ടുമെൻറിൽ താഴെയുള്ള ഉദ്യോഗത്തിൽ ഇരിക്കുന്ന ഒരാളെ അതേ ഡിപ്പാർട്ടുമെൻറിലെ വേറൊരുദ്യോഗത്തിൽ (ഉയർന്ന സ്ഥാനത്തേക്ക്) നിയമിച്ചാൽ അതു നേരിട്ടു നടത്തുന്ന ഒരു നിയമനമല്ല.

ഉദാഹരണം—(എ) റവന്യൂ ഡിപ്പാർട്ടുമെൻറിൽ പാർവത്യകാരായി നേരിട്ടു നിയമനം നടത്തുന്നതിന് നിർദ്ദേശിച്ചിട്ടുള്ള പരീക്ഷായോഗ്യതകൾ ഇംഗ്ലീഷ് സ്കൂൾഫൈനലും, വില്ലേജ് ടെസ്ററും പരീക്ഷകളാകുന്നു. എന്നാൽ മലയാളമോ തമിഴോ സ്കൂൾ ലീവിംഗും, സർവ്വേ ടെസ്ററും, വില്ലേജ് ടെസ്ററും പാസ്സായി പകുതി അക്കൌണ്ടൻറ് ജോലിയിൽ ഇരിക്കുന്നവരെ അവർ പ്രാപ്തരാണെന്ന് കണ്ടാൽ പാർവത്യകാരന്മാരായി കയററം കൊടുത്തു നിയമിക്കാവുന്നതാണ്.

ഉദാഹരണം—(ബി) സഹകരണസംഘം ഇൻസ്പെക്ടരായി നേരിട്ടു നിയമിക്കുന്നതിനു ബി. എ. പരീക്ഷക്കുപുറമേ ഒരുകൊല്ലക്കാലമെങ്കിലും സഹകരണസംഘം യൂണിയൻസൂപ്പർവൈസറായിരിക്കുകയോ, മദ്രാസ് ഗവർമ്മെൻറിൽനിന്നും സഹകരണം സംബന്ധിച്ച വിഷയത്തിൽ നടത്തുന്ന പരീക്ഷ പാസ്സായിരിക്കുകയോ വേണമെന്നാണ്. എന്നാൽ സഹകരണസംഘം ഡിപ്പാർട്ടുമെൻറിൽതന്നെ ക്ലാർക്കന്മാരായിരിക്കുന്ന സ്കൂൾഫൈനൽ പരീക്ഷാ വിജയികളെ കയററം കൊടുത്ത് ഇൻസ്പെക്ടറന്മാരായി നിയമിച്ചു എന്നു വരാവുന്നതാണ്.

## ഒന്നിലധികം ഉദ്യോഗങ്ങൾക്കുള്ള രജിസ്ട്രേഷൻ

ഒരാൾക്ക് നിശ്ചിത യോഗ്യതയുള്ള പക്ഷം ഒന്നിലധികം ഉദ്യോഗങ്ങൾക്ക് അപേക്ഷിക്കാം. എന്നാൽ ഓരോ ഉദ്യോഗത്തിനും നിശ്ചിത ഫാറത്തിൽ പ്രത്യേകം പ്രത്യേകം പ്രമാണങ്ങളും (പ്രത്യേകം പ്രത്യേകം രജിസ്റ്റർ ഫീസ് ഒടുക്കിയതിനുള്ള) ചെല്ലാനും ഹാജരാക്കിയാണ് അപേക്ഷിക്കേണ്ടത്. മേൽപ്രകാരം അപേക്ഷിച്ച് പേരു രജിസ്റ്റർ ചെയ്തിട്ടുള്ള ഒരാൾക്ക് പബ്ളിക്ക് സർവ്വീസ് ചട്ടം അനുസരിച്ച് ഏതെങ്കിലും ഉദ്യോഗം ലഭിച്ചു കഴിഞ്ഞാൽ (അയാൾ നിയമിക്കപ്പെട്ട ഉദ്യോഗത്തിൽ സംസ്ഥാനമൊട്ടുക്ക് ഉള്ള സ്ഥാനങ്ങളിൽ കുറവില്ലെങ്കിൽ) മററുദ്യോഗങ്ങൾക്കുള്ള രജിസ്ട്രേഷൻമൂലം അതിൽപിന്നീട് അയാൾക്ക് യാതൊരു പ്രയോജനവും സിദ്ധിക്കുന്നതല്ല. അയാൾ ഉദ്യോഗത്തിൽ നിന്നും ഒഴിവവസാനിച്ചു പിരിഞ്ഞശേഷം ആദ്യം നിയമിക്കപ്പെട്ട ഉദ്യോഗത്തിൽ മാത്രമേ

മേ വീണ്ടും നിയമിക്കപ്പെടുകയുള്ളു. അൻപത്തിയൊന്നിൽ കുറവായ സ്ഥാനങ്ങൾ ഉള്ള ഉദ്യോഗത്തിൽ താൽക്കാലികമായി ഇരുന്നതിനു ശേഷം വിരമിച്ചു നില്ക്കുന്ന ഒരാളിനു് അൻപത്തിയൊന്നോ അതിൽ കൂടുതലോ സ്ഥാനങ്ങൾ ഉള്ള ഉദ്യോഗത്തിൽ നിയമനം ഒഴിവവസാനിച്ചുമൂലം രണ്ടാമത്തെ ഉദ്യോഗത്തിൽ നിന്നും പിരിയേണ്ടിവരികയും ചെയ്താൽ, ഒന്നാമത്തെ ഉദ്യോഗത്തിൽ അയാൾക്ക് നിയമനമുറ വീണ്ടും വന്നാലും ആ ഉദ്യോഗത്തിനു് അയാൾക്ക് അർഹതയുണ്ടായിരിക്കയില്ല. എന്നാൽ നാലാം അദ്ധ്യായത്തിലെ വ്യവസ്ഥകൾ പ്രകാരം അപേക്ഷിക്കുന്നതനുസരിച്ചു് ഉയർന്ന ഉദ്യോഗങ്ങൾ അയാൾക്കു് ലഭിക്കാവുന്നതാണു്.

ഉദാഹരണം — പ്യൂൺ ഉദ്യോഗത്തിനും അദ്ധ്യാപകവൃത്തിക്കും പേർ രജിസ്റ്റർ ചെയ്യപ്പെട്ടിട്ടുള്ള ഒരാൾക്കു്, പ്യൂൺ ഉദ്യോഗത്തിൽ നിയമിക്കുന്നതിനുള്ള ആദ്യമുറവരികയും അയാൾ പ്യൂൺ ഉദ്യോഗത്തിൽ നിയമിക്കപ്പെടുകയും ചെയ്തു എന്നിരിക്കട്ടെ. പ്യൂൺ ഉദ്യോഗത്തിൽ സംസ്ഥാനമൊട്ടുക്കു് ഉള്ള സ്ഥാനങ്ങൾ (പ്യൂൺ ഉദ്യോഗത്തിന്റെ സംഖ്യ) ൫൧-ൽ കൂടുതലാണു്. അതുകൊണ്ടു് അയാൾക്കു് അദ്ധ്യാപകവൃത്തിക്കുള്ള രജിസ്ട്രേഷൻ അതിൽപിന്നീടു് നിലവിലിരിക്കുന്നതല്ല. പ്യൂൺ ഉദ്യോഗത്തിൽ നിന്നും വിരമിച്ചശേഷം അയാൾക്കു് അതേ ഉദ്യോഗത്തിൽ (പ്യൂൺ ഉദ്യോഗത്തിനേ) പുനർ നിയമനത്തിനും അർഹതയുള്ളു.

നോട്ട് — നിയമനം ലഭിക്കുന്നതിനുമുമ്പു് ഒരാൾക്കു് അപേക്ഷ പിൻവലിക്കുകയോ രജിസ്ട്രേഷൻ റദ്ദു് ചെയ്യുന്നതിനപേക്ഷിക്കുകയോ ചെയ്യാനുള്ള സ്വാതന്ത്ര്യം ഉണ്ടു്.

## മതംമാററം.

ഒരാൾ ഉദ്യോഗത്തിനപേക്ഷിച്ചശേഷം വേറൊരു മതവിശ്വാസിയായിത്തീരുകയാണെങ്കിൽ താൻ പുതുതായി സ്വീകരിച്ച മതവിഭാഗവും സമുദായവും രേഖപ്പെടുത്തിയും നിശ്ചിതഫാറത്തിലും ചെല്ലാൻ രസീതു്, മതംമാററം തെളിയിക്കാനുള്ള പ്രമാണങ്ങൾ, മററു ആവശ്യമുള്ള പ്രമാണങ്ങൾ ഇവയോടുകൂടിയും ചട്ടപ്രകാരം വീണ്ടും അപേക്ഷിക്കണം. അപ്രകാരം ചെയ്താൽ മാത്രമേ അയാളുടെ മതംമാററം അംഗീകരിക്കപ്പെടുകയുള്ളു.

മതംമാററത്തിനു് ശേഷം പുതിയ അപേക്ഷ അയക്കുന്നതിനു്, പബ്ളിക്ക് സർവീസ് ചട്ടം ൧൩(൨) എൽ. എൻ. എന്നീ വകുപ്പുകൾ പ്രകാരം ഉള്ള സൌജന്യങ്ങൾ അപേക്ഷകനു ലഭിക്കുന്നതാണു്.

---

## അദ്ധ്യായം, ൪

### ഒന്നിലധികം ഉദ്യോഗങ്ങൾക്കുള്ള അപേക്ഷ.

യോഗ്യതാനുസരണം ഒന്നിലധികം ഉദ്യോഗങ്ങൾക്കു് അപേക്ഷിക്കുന്നതിനു് ഒരാൾക്കു് അർഹതയുണ്ടെന്നും എന്നാൽ ഒരു നിയമനം ലഭിച്ചശേഷം അയാൾ അപേക്ഷിച്ചിട്ടുള്ള മററുദ്യോഗങ്ങൾക്കുള്ള അയാളുടെ അവകാശം ഏതു നിലയിലാണെന്നും കഴിഞ്ഞ അദ്ധ്യായത്തിൽ സൂചിപ്പിച്ചിട്ടുണ്ടല്ലോ. എന്നാൽ ഒരു ഉദ്യോഗത്തിൽ നിയമനം ലഭി

ഷിട്ടുള്ളവർക്ക്, യോഗ്യതയുള്ളപക്ഷം, അതിനേക്കാൾ ഉയർന്ന ഉദ്യോഗം ലഭിക്കുന്നതിന് ചട്ടം പ്രതിബന്ധമല്ല. ഒരിക്കൽ ലഭിച്ച ഉദ്യോഗത്തേക്കാൾ ഉയർന്ന ഉദ്യോഗത്തിന് ഒരാൾ അപേക്ഷിക്കുന്നതു് താഴെ പറയുന്ന വ്യവസ്ഥകൾ അനുസരിച്ചായിരിക്കേണ്ടതാണ്.

വിവിധ ഉദ്യോഗങ്ങൾക്കുള്ള യോഗ്യതകൾ ഒരുപോലെയാണെങ്കിൽ അയാൾക്ക് പബ്ലിക് സർവീസ് ചട്ടം അനുസരിച്ച് ആ ഉദ്യോഗങ്ങൾക്കെല്ലാം അപേക്ഷിക്കാവുന്നതാണ്. പക്ഷെ ആ ഓരോ ഉദ്യോഗത്തിനും അപേക്ഷിക്കുന്നതിന് നിർദ്ദേശിച്ചിട്ടുള്ള പ്രായപരിധിക്കുമുമ്പും സാധാരണ ചട്ടപ്രകാരവും മാത്രമേ അപേക്ഷിക്കുവാൻ പാടുള്ളൂ. ഇപ്രകാരം ഒന്നിലധികം ഉദ്യോഗങ്ങൾക്ക് അപേക്ഷിക്കുന്നതിനായി ഉദ്യോഗങ്ങളെ നാലായി തരംതിരിച്ചിരിക്കുന്നു.

എ — പട്ടിക എ സി യിൽപ്പെട്ടിട്ടുള്ളവയും, പരമാവധി ശമ്പളം ... രൂപയിൽ കവിയാത്തതുമുള്ള ഉദ്യോഗങ്ങൾ.

ബി — പട്ടിക എ സി—യിൽപ്പെട്ടിട്ടുള്ളവയും, പരമാവധി ശമ്പളം ... രൂപയോ അതിൽ കൂടുതലോ ഉള്ള ഉദ്യോഗങ്ങൾ.

സി — പട്ടിക എ ബി-യിൽ ഉൾപ്പെട്ടിട്ടുള്ളവയും, പരമാവധി ശമ്പളം ... രൂപയിൽ കവിയാത്തതുമുള്ള ഉദ്യോഗങ്ങൾ.

ഡി — പട്ടിക എ ബി-യിൽ ... രൂപയിൽ കവിഞ്ഞ് പരമാവധി ശമ്പളമുള്ള ഉദ്യോഗങ്ങൾ.

എ—വിഭാഗത്തിൽപെട്ട ഏതെങ്കിലും ഉദ്യോഗത്തിൽ സ്ഥിരമായോ താല്ക്കാലികമായോ ഇരിക്കുന്ന ഒരാൾക്ക്, ബി, സി, ഡി, ഈ വിഭാഗങ്ങളിൽപ്പെട്ട ഏതെങ്കിലും ഉദ്യോഗത്തിനോ ഉദ്യോഗങ്ങൾക്കോ അപേക്ഷിക്കാവുന്നതാണ്. എന്നാൽ എ വിഭാഗത്തിൽപ്പെട്ട മറ്റുദ്യോഗങ്ങൾക്ക് അപേക്ഷിക്കാൻ പാടില്ല.

ബി—വിഭാഗത്തിൽപ്പെട്ട ഉദ്യോഗത്തിൽ സ്ഥിരമായോ താൽക്കാലികമായോ നിയമനം ലഭിച്ചിട്ടുള്ള ആൾക്ക്, സി, ഡി, ഈ വിഭാഗങ്ങളിൽപ്പെട്ട ഉദ്യോഗങ്ങൾക്കപേക്ഷിക്കാം. എന്നാൽ ബി—വിഭാഗത്തിൽപ്പെട്ട മറ്റുദ്യോഗങ്ങൾക്കോ എ—വിഭാഗത്തിൽപ്പെട്ട ഏതെങ്കിലും ഉദ്യോഗത്തിനോ അപേക്ഷിക്കാൻ അർഹതയില്ല.

സി—വിഭാഗത്തിൽപ്പെട്ട ഉദ്യോഗത്തിൽ സ്ഥിരമായോ പകരമായോ ഇരിക്കുന്ന ആൾക്ക് ഡി—വിഭാഗത്തിൽപ്പെട്ട ഉദ്യോഗങ്ങൾക്ക് അപേക്ഷിക്കാം. എന്നാൽ സി—വിഭാഗത്തിൽപ്പെട്ട മറ്റുദ്യോഗങ്ങൾക്കോ എ—ബി—ഈ വിഭാഗങ്ങളിൽപ്പെട്ട ഏതെങ്കിലും ഉദ്യോഗത്തിനോ അപേക്ഷിക്കാൻ പാടില്ല. ഡി. വിഭാഗത്തിൽ സ്ഥിരമായോ താൽക്കാലികമായോ ഉദ്യോഗം ലഭിച്ചിട്ടുള്ള ആൾക്ക് മറ്റ് യാതൊരുദ്യോഗത്തിനും അപേക്ഷിക്കുന്നതിന് അർഹതയില്ല.

വിശദീകരണം. ശിപായി ജോലിയിൽ ഇരിക്കുന്ന ഒരാൾക്ക് എക്സൈസ്, വനം ഈ വകുപ്പുകളിലെ ഗാർഡ് ജോലിക്കോ സെൻട്രൽ ജയിൽ വാർഡർ ജോലിക്കോ അപേക്ഷിക്കുന്നതിന് അർഹതയില്ല. എന്നാൽ മേൽ പറഞ്ഞ ഏതെങ്കിലും ജോലിയിലോ അവ ഉൾപ്പെടുന്ന എ—വിഭാഗത്തിൽപ്പെട്ട മറ്റ് ഏതെങ്കിലും ജോലിയിലോ ഇരിക്കുന്നവർക്ക് അദ്ധ്യാപക ജോലിക്കോ കാപ്പിയിസ്റ്റ് ജോലിക്കോ അപേക്ഷിക്കാം. എന്നാൽ അദ്ധ്യാപകന് കാപ്പിയിസ്റ്റ് ജോലിക്കോ, കാപ്പിയിസ്റ്റിന് അദ്ധ്യാപകജോലിക്കോ ബി—വിഭാഗത്തിൽപ്പെട്ട മറ്റേതെങ്കിലും ജോലിക്കോ അപേക്ഷിക്കാൻ പാടില്ല.

പകുതി അക്കൗണ്ടന്റായോ പാഠ്യകാരായോ ഇരിക്കുന്നവർക്ക് ക്ലാർക്കായോ ടൈപ്പിസ്റ്റായോ നിയമനത്തിന് അർഹതയില്ല.

ഡി-വിഭാഗത്തിൽപ്പെട്ട ഉദ്യോഗത്തിൽ സ്ഥിരമായോ താൽക്കാലികമായോ ഇരിക്കുന്നവൎക്ക് പ്രാരംഭശമ്പളം ൨൦ രൂപയിൽ കുറയാതെയും സാങ്കേതികയോഗ്യതകൾ ആവശ്യമില്ലാത്തവയുമായ ഉദ്യോഗങ്ങൾക്ക് അപേക്ഷിക്കുന്നതിന് അൎഹതയുണ്ട്.

നോട്ട്.— (എ) ഒരാൾക്ക് നിയമനം ലഭിച്ചിട്ടുള്ള ഉദ്യോഗസ്ഥാനത്തിൽ ആകെയുള്ള ഉദ്യോഗങ്ങളുടെ എണ്ണം ൫൰-ൽ കുറവാണെങ്കിൽ അതേ വിഭാഗത്തിൽപ്പെട്ട മററുദ്യോഗത്തിൽ നിയമനത്തിനും അയാൾക്ക് അൎഹതയുള്ളതും അതനുസരിച്ച് ആ വിഭാഗത്തിൽപ്പെട്ട ഉദ്യോഗങ്ങൾക്ക് അപേക്ഷിക്കാവുന്നതുമാകുന്നു.

നോട്ട്:— (ബി) സൎക്കാർ അച്ചുകൂടത്തിലെ പീസുവൎക്ക് വിഭാഗത്തിൽ ജോലി ചെയ്യുന്നതിന്റെ പ്രാരംഭമായി വാളൻറിയറായി ജോലി പരിചയിക്കുന്നതിന് നിയമനം നടത്തുന്നത് പബ്ലിക്ക് സൎവ്വീസ് കമ്മീഷണരാണ്. അപ്രകാരം നിയമിക്കപ്പെട്ടവൎക്ക് ജോലി പരിചയിക്കുന്ന കാലത്തോ പിൽക്കാലം പീസുവൎക്ക് ജോലി ചെയ്യുന്ന കാലത്തോ പബ്ലിക്ക് സൎവീസിലെ മററു ഉദ്യോഗങ്ങൾക്ക് അപേക്ഷിക്കാവുന്നതും അതനുസരിച്ച് അവർ നിയമിക്കപ്പെടാവുന്നതുമാണ്.

ഉദാഹരണം.— ൧൫ രൂപാ ശമ്പളമുള്ള സെൻട്രൽ ജയിലിലെ സ്ത്രീവാൎഡർ ജോലിക്ക് ഒരു സ്ത്രീയെ നിയമിച്ചാൽ അവൎക്ക് (ഡി) വിഭാഗത്തിൽപ്പെട്ട മററ് ജോലികൾക്കും അപേക്ഷിക്കാവുന്നതാണ്. സ്ത്രീവാൎഡൎമാരുടെ സ്ഥാനങ്ങൾ ൫൰-ൽ കുറവാണ്:

സ്ഥിരമായോ താൽക്കാലികമായോ ഉദ്യോഗത്തിലിരിക്കുന്നവർ മററു ജോലികൾക്ക് അപേക്ഷ അയക്കുന്നത് അതതു ഡിപ്പാൎട്ടുമെന്റു മേധാവികൾ മുഖാന്തിരം ആയിരിക്കേണ്ടതാണ്. ഏതെങ്കിലും ഒരുദ്യോഗത്തിൽ സ്ഥിരമായിരിക്കുന്ന ഒരാളിനെ കുറേക്കൂടി ഉയൎന്ന തരത്തിലുള്ള ഒരുദ്യോഗത്തിൽ മേൽപ്പറഞ്ഞ തത്വമനുസരിച്ച് പകരമായോ താല്ക്കാലികമായോ നിയമിച്ചാൽ, താല്ക്കാലിക ഒഴിവു തീരുമ്പോൾ സ്ഥിരം ഉദ്യോഗത്തിൽ വീണ്ടും അയാൾ പ്രവേശിക്കേണ്ടതും വീണ്ടും നിയമപ്രകാരം ആ ആളിന്റെ മുറ വരുമ്പോൾ മുൻപ് നിയമനം ലഭിച്ച ഉദ്യോഗത്തിലോ നിയമപ്രകാരം അയാൾക്കൎഹതയുള്ള മററുദ്യോഗങ്ങളിലോ അയാളെ വീണ്ടും നിയമിക്കുന്നതുമാണ്.

എന്നാൽ പകരമായോ താൽക്കാലികമായോ ഒരുദ്യോഗത്തിലിരിക്കുന്ന ആളെ മേൽ കാണിച്ചിട്ടുള്ള തത്വമനുസരിച്ച് അതിനുപരിയായ ഒരുദ്യോഗത്തിൽ താല്ക്കാലികമായോ പകരമായോ നിയമിച്ചാൽ രണ്ടാമത്തെ ഉദ്യോഗത്തിൽനിന്നും പിരിഞ്ഞശേഷം അയാൾക്ക് ആദ്യം ഉണ്ടായിരുന്ന ജോലിയിൽ വീണ്ടും പ്രവേശിക്കുന്നതിനുള്ള അവകാശം ഉണ്ടായിരിക്കുകയില്ല. പക്ഷേ ഒടുവിൽ ഉണ്ടായിരുന്ന ഉദ്യോഗത്തിന്റെ മൊത്തം എണ്ണം ൫൰-ൽ കുറവാണെങ്കിൽ അയാൾക്ക് വീണ്ടും മുൻപിലത്തെ ഉദ്യോഗത്തിനും ഈ ആഫീസുമുഖാന്തിരം ആവശ്യപ്പെടാം.

നോട്ട്.— പബ്ലിക്ക് സൎവീസ് കമ്മീഷണർ ആഫീസിൽനിന്നും ഒരിക്കൽ നിയമനം ലഭിച്ചാൽ പ്രായക്ലിപ്തം ഗണിക്കാതെ, ൨൮ വയസ്സുവരെ ഒരാൾക്ക് ആ ഉദ്യോഗത്തിനൎഹതയുണ്ട്. എന്നാൽ ഈ അദ്ധ്യായത്തിൽ പറഞ്ഞിട്ടുള്ള പ്രകാരം ഒരുദ്യോഗത്തിൽ നിന്ന് കൂടുതൽ ഉയൎന്ന മറെറാരുദ്യോഗത്തിലേക്കുള്ള നിയമനം ൩൫ വയസ്സിനുശേഷം നടക്കുന്നതല്ല. കൂടാതെ പരീക്ഷായോഗ്യത, പ്രായപരിധി മുതലായ സംഗതികളിൽ സാമാന്യനിയമങ്ങൾ അനുസരിച്ചേ ഒരാൾക്ക് അപേക്ഷിക്കുവാനും പാടുള്ളു. എങ്കിലും ഒരാൾ താൽക്കാലികമായി ഇരുന്ന ഉദ്യോഗം നിരന്തരമാക്കപ്പെടുകയോ താല്ക്കാലികമായി ഉണ്ടാക്കപ്പെടുകയും പിന്നീട് നിരന്തരമാക്കിയതുമായ ഉദ്യോഗത്തിൽ ഒരാൾ ഇരിക്കുകയോ ചെയ്തിരുന്നാൽ അയാൾക്ക് ൩൫ വയസ്സിനു ശേഷവും ഏതു വിഭാഗത്തിൽപ്പെട്ട ഉദ്യോഗത്തിനും വേണ്ട യോഗ്യത സമ്പാദിക്കാവുന്നതും അതനുസരിച്ചുള്ള ഏതുദ്യോഗത്തിനും

അയാൾക്ക് അർഹതയുണ്ടായിരിക്കുന്നതുമാണ്. ഒരുദ്യോഗത്തിൽ താൽക്കാലികമായി ഇരുന്ന ശേഷം വിരമിച്ചുനില്ക്കുന്ന ഒരാൾക്ക് ഉപരിയായ ഉദ്യോഗത്തിന് ചട്ടപ്രകാരം അർഹതയുണ്ടായിരുന്നാലും, അയാൾ മുമ്പിരുന്ന ഉദ്യോഗത്തിലെ ഒഴിവവസാനിച്ചതുമൂലം അതിൽനിന്നു വിട്ടുപോയതാണെന്നും ആ ഉദ്യോഗത്തിൽ ഇരുന്ന കാലത്ത് അയാളുടെ ജോലിയും സ്വഭാവവും തൃപ്തികരമായിരുന്നു എന്നും തെളിയിക്കുന്നതിലേക്ക് സാക്ഷ്യപത്രം ഹാജരാക്കിയതിനു ശേഷമേ അയാളെ ഉയർന്ന ഉദ്യോഗത്തിൽ നിയമിക്കയുള്ളു.

---

## അദ്ധ്യായം ൫.

### സമുദായവിഭജനം.

(൧) പബ്ലിക്ക് സർവീസ് നിയമനചട്ടങ്ങളുടെ പ്രവർത്തനത്തിനായി അപേക്ഷകരെ (എ) ഹിന്ദു, (ബി) മുസ്ലീം, (സി) ക്രിസ്ത്യാനി എന്നിങ്ങനെ മൂന്നു വിഭാഗങ്ങളായും, അവ ഓരോന്നിനേയും അടിയിൽ പറയുന്ന സമുദായ വിഭാഗങ്ങളായും തരം തിരിച്ചിരിക്കുന്നു.

(എ) ഹിന്ദു. ഹിന്ദുക്കളെ ൧൧ സമുദായങ്ങളായി വേർതിരിച്ചിരിക്കുന്നു.

(൧) ബ്രാഹ്മണർ; ഇതിൽ മലയാളബ്രാഹ്മണർ, മററുബ്രാഹ്മണർ എന്നു രണ്ടുൾപ്പിരിവുകൾ ഉണ്ട്.

നോട്ട്.— മലയാളബ്രാഹ്മണർ:- ഇതിൽ ആഢ്യന്മാർ, നമ്പൂതിരി, പോററി, എമ്പ്രാൻ എന്നിവർ ഉൾപ്പെടുന്നു. മററു ബ്രാഹ്മണർ.- ഇതിൽ പഞ്ചദ്രാവിഡബ്രാഹ്മണർ, ആന്ധ്രാ (തെലുങ്ക്) ബ്രാഹ്മണർ, കർണ്ണാടകബ്രാഹ്മണർ, ദ്രാവിഡബ്രാഹ്മണർ (തമിഴ് ബ്രാഹ്മണർ, മഹാരാഷ്ട്രബ്രാഹ്മണർ, പഞ്ചഗൗഡബ്രാഹ്മണർ, (ഈ വകുപ്പിൽ ഗൗഡസാരസ്വതബ്രാഹ്മണർ അഥവാ കൊങ്കണബ്രാഹ്മണർ ഉൾപ്പെട്ടിരിക്കുന്നു) എന്നിവർ ഉൾപ്പെടുന്നു.

(൨) നായർ.- നായർ സമുദായത്തിൽപ്പെട്ട എല്ലാ അവാന്തര വിഭാഗങ്ങളും മാരാന്മാരും നായർ സമുദായത്തിൽ ഉൾപ്പെടുന്നു. എന്നാൽ വിളക്കിത്തലനായരും, വെളുത്തേടനായരും ഇതിൽ ഉൾപ്പെടുന്നില്ല. ഈ സമുദായക്കാരെ "മററു ഹിന്ദുക്കൾ" എന്ന വിഭാഗത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നു.

(൩) വെള്ളാളർ- തമിഴ് വെള്ളാളരും മലയാളവെള്ളാളരും ഒരു സമുദായവിഭാഗമായിട്ടാണ് കണക്കാക്കപ്പെട്ടിരിക്കുന്നത്.

(൪) മററു നിർദ്ദിഷ്ട ഹിന്ദു.- ഈ വിഭാഗത്തിൽ അമ്പലവാസി, ഇളയത്, മൂത്തത്, ക്ഷത്രിയർ, സാമന്തജാതിക്കാർ, പാഴ്സികൾ, ബുദ്ധമതക്കാർ, സിക്കമതക്കാർ മുതലായവർ ഉൾപ്പെടുന്നു.

നോട്ട്:— അമ്പലവാസികളിൽ അടികൾ, ചാക്യാർ, ദൈവംപാടി, കുരുക്കൾ, നമ്പീശൻ, നമ്പ്യാർ, പുഷ്പപ്പിള്ളി, പിഷാരടി, പുതുവാൾ, പുഷ്പകൻ, തീയാട്ടുണ്ണി, ഉണ്ണി, വാരിയർ എന്നിവർ ഉൾപ്പെടുന്നു.

(൫) കമ്മാളർ.- ആശാരി, തട്ടാൻ, കൊല്ലൻ, കല്ലാശാരി, ചായക്കുറുപ്പ്, ചെമ്പോട്ടി, കന്നാൻ, പാണ്ടിക്കമ്മാളൻ, ശില്പാശാരി, തച്ചൻ, വിളക്കുറുപ്പ്, വില്ലാശാൻ, എന്നീ വിഭാഗക്കാർ കമ്മാളസമുദായത്തിൽ ഉൾപ്പെടുന്നു.

(൬) നാടാർ.

(൭) ഈഴവർ. ഈ വിഭാഗത്തിൽ തീയർ, ഈഴവാത്തി ഇവർകൂടി ഉൾപ്പെടുന്നു.

(൮) പുലയർ.

(൯) കുറവർ.— കാക്കാലർ ഈ വിഭാഗത്തിൽ ഉൾപ്പെടുന്നു.

(൧൦) പറയർ.

(൧൧) മററ ഹിന്ദുക്കൾ— ഈ വിഭാഗത്തിൽ മേല്പറഞ്ഞ ൧൦, വിഭാഗങ്ങളിൽ പെടാത്ത സകല ഹിന്ദുക്കളും ഉൾപ്പെടുന്നു.

(ബി) മുസ്ലിം — ഈ മതവിഭാഗത്തിൽ പ്രത്യേക അവാന്തര വിഭാഗങ്ങളോ സമുദായങ്ങളോ ഇല്ല.

(സി) ക്രിസ്ത്യാനികൾ.

(൧) യാക്കോബായ് ക്രിസ്ത്യാനി.

(൨) മാർത്തോമ്മാ ക്രിസ്ത്യാനി (സുറിയാനി ക്രിസ്ത്യാനി വിഭാഗങ്ങളിൽ മററ് ഒരു വിഭാഗത്തിലും ഉൾപ്പെട്ടിട്ടില്ലാത്ത എല്ലാ ക്രിസ്ത്യാനികളും ഈ വിഭാഗത്തിൽ ഉൾപ്പെടുന്നു.)

(൩) സുറിയാനി കത്തോലിക്കർ. റോമൻ കത്തോലിക്ക് വിശ്വാസത്തിൽ ഉൾപ്പെട്ടിട്ടുള്ള എല്ലാ സുറിയാനി ക്രിസ്ത്യാനികളും ഈ വിഭാഗത്തിൽ ഉൾപ്പെടുന്നു.

(൪) ലത്തീൻ കത്തോലിക്കർ.

(൫) ലണ്ടൻ മിഷ്യൻ ക്രിസ്ത്യാനികൾ (എസ്സ്. ഐ. യു. സി.)

(൬) ആംഗ്ലിക്കൻ. ഇവരിൽ സുറിയാനി ആംഗ്ലിക്കൻ എന്നും, സുറിയാനികളല്ലാത്ത ആംഗ്ലിക്കൻ എന്നും വിഭാഗങ്ങളുണ്ട്. ചർച്ച് അഫ് ഇംഗ്ലണ്ട്, ചർച്ച് അഫ് ഇൻഡ്യാ, സി. എം. എസ്സ്. ഈ വിഭാഗങ്ങളിൽ ഉൾപ്പെട്ടിട്ടുള്ളവരെല്ലാം ആംഗ്ലിക്കൻ ക്രിസ്ത്യാനികളാണ്.

(ഡി) മററ് ക്രിസ്ത്യാനി. മററ് യാതൊരു ക്രിസ്തീയ വിഭാഗത്തിലും ഉൾപ്പെടാത്ത എല്ലാ ക്രിസ്ത്യാനികളും ഈ മതവിഭാഗത്തിൽ ഉൾപ്പെടുന്നു. പെന്തിക്കോസ്റ്റ്, ബാപ്ടിസ്റ്റ്, ലൂതറൻ, രക്ഷാസൈന്യം, ചർച്ച് അഫ് ഗാഡ്, ചർച്ച് അഫ് ഗാഡ് ഇൻ ഇൻഡ്യാ, പി. ആർ. ഡി. എസ്സ് ഈ വിഭാഗങ്ങളിൽ ഉൾപ്പെട്ടിട്ടുള്ളവരെല്ലാം മററ് ക്രിസ്ത്യാനികളാണ്. യഹൂദന്മാർ മററ ക്രിസ്ത്യാനികളായി ഗണിക്കപ്പെട്ടിരിക്കുന്നു.

നോട്ട്.— ഹിന്ദുമതവിഭാഗത്തിൽപ്പെട്ട ൧൧ പേരുകൾ ഹിന്ദുക്കളെയും ക്രിസ്തീയ മതവിഭാഗത്തിൽപ്പെട്ട ൭ പേരുകൾ ക്രിസ്ത്യാനികളേയും മാത്രം സൂചിപ്പിക്കുന്നതാണ്. നാടാക്രിസ്ത്യൻ, പുലയക്രിസ്ത്യൻ എന്നീ ഭിന്നവിഭാഗങ്ങളെ സൂചിപ്പിക്കുന്ന പേരുകൾ സമുദായത്തെ കുറിക്കുന്നതിനുവേണ്ടി ഉപയോഗിക്കുന്നതു് അത്ര നിരർത്ഥകമാണെന്നു മാത്രമല്ല, അപ്രകാരമുള്ള ഒരു വിവരണം മൂലം ഒരാളുടെ സമുദായം ഏതെന്നു വ്യക്തമായി അറിയുവാൻ സാധിക്കുകയുമില്ല. അതുകൊണ്ടു് അംഗങ്ങൾ അവരുടെ സമുദായത്തെ കുറിക്കുന്നതിനുവേണ്ടി അപ്രകാരമുള്ള (ഭിന്നമതങ്ങളെ സൂചിപ്പിക്കുന്ന) പേരുകൾ ഉപയോഗിക്കാൻ പാടുള്ളതല്ല. ഒരു നാടാർ ലണ്ടൻ മിഷ്യൻ (എസ്. ഐ. യു. സി.) സമുദായത്തിൽ ചേർന്നാൽ നാടാർ എന്നുള്ള പേരിനു് അയാൾ അർഹനല്ലാതായിത്തീരുന്നു. അയാളുടെ സമുദായപ്പേരു് ക്രിസ്തീയസമുദായത്തിലെ ഒരു വിഭാഗമായ ലണ്ടൻ മിഷ്യൻ സൊസൈററി (എസ്. ഐ. യു. സി.) എന്നു് ആയിത്തീരുന്നു. അതുപോലെ തന്നെ ഒരു പുലയനോ, പറയനോ ക്രിസ്ത്യാനിയായാൽ അയാൾക്കു് ചേരമർ ക്രിസ്ത്യാനി, സാംബവർ ക്രിസ്ത്യാനി എന്നു് പേരുപറയാൻ പാടില്ല. ക്രിസ്തീയ മതവിഭാഗത്തിലെ ഏതു വിഭാഗത്തിൽ അയാൾ അംഗമായിച്ചേരുന്നുവോ ആ വിഭാഗത്തെയാണു് അയാൾ സമുദായമായി ഗണിക്കേണ്ടതു്.

## അദ്ധ്യായം ൬.

## അപേക്ഷ സംബന്ധിച്ച് ഉദ്യോഗാർത്ഥികളുമായുള്ള എഴുത്തുകുത്തുകൾ.

(എ) മേൽവിലാസം മാററം. ഒരാൾ അപേക്ഷ അയച്ചശേഷം താല്ക്കാലികമായോ, സ്ഥിരമായോ, അയാളുടെ മേൽവിലാസം മാറുന്നതായാൽ പ്രസ്തുത വിവരം രേഖാമൂലം (ഹർജി മൂലം) പബ്ലിക്ക് സർവ്വീസ് കമ്മീഷണർ ആഫീസിൽ യഥാവസരം അറിയിക്കേണ്ടതാണ്. അപ്രകാരമുള്ള മേൽവിലാസം മാററം അറിയിക്കേണ്ടിവരുന്നതു് അയാളുടെ അപേക്ഷ രജിസ്റ്റർ ചെയ്തതായി സർവ്വീസ് കമ്മീഷണർ ആഫീസിൽ നിന്നും രജിസ്ട്രേഷൻ മെമ്മോ ലഭിക്കുന്നതിനു മുമ്പോ, അഥവാ ന്യൂനത സംബന്ധിച്ച മെമ്മോ കിട്ടുന്നതിനു മുമ്പോ ആണെങ്കിൽ താൻ ഏതു ജോലിക്ക്, ഏതു തീയതിയിൽ, ഏത്രാം നമ്പർ ഫാറത്തിൽ ഏതു മേൽവിലാസത്തിൽ അപേക്ഷിച്ചിരുന്നു എന്നും, മേലാൽ തന്റെ മേൽവിലാസം ഏതാണെന്നും, താൻ ഏതു സമുദായക്കാരനാണെന്നും വ്യക്തമായി അയാൾ അയക്കുന്ന ഹർജിയിൽ കാണിച്ചിരിക്കണം. മേൽവിലാസം മാററം അറിയിക്കുന്നതു് പേരു് രജിസ്റ്റർ ചെയ്ത മെമ്മോ ലഭിച്ചതിനു ശേഷമാണെങ്കിൽ തനിക്കു് ഏതു തീയതിയിൽ ഏത്രാം നമ്പരായിട്ടു പേരു രജിസ്റ്റർ ചെയ്ത മെമ്മോ ലഭിച്ചിട്ടുണ്ടെന്നും പുതിയ മേൽവിലാസം എന്താണെന്നും വ്യക്തമായി ഹർജിയിൽ കാണിച്ചിരുന്നാൽ മതിയാകും. പേരു രജിസ്റ്റർചെയ്യുന്നതിനു മുമ്പായി സർവ്വീസ് കമ്മീഷണർ ആഫീസിൽ നിന്നും ന്യൂനത സംബന്ധിച്ച മെമ്മോ ലഭിച്ചിട്ടുണ്ടെങ്കിൽ ആ മെമ്മോയുടെ നമ്പരും തീയതിയും തന്റെ പുതിയ മേൽവിലാസവും പൂർണ്ണമായി മേൽപ്രസ്താവിച്ച ഹർജിയിൽ കാണിച്ചിരിക്കണം. ഇപ്രകാരം മേൽവിലാസം മാററം യഥാസമയം അറിയിക്കാതിരുന്നാൽ ഉദ്യോഗനിയമനം സംബന്ധിച്ചുള്ള അറിയിപ്പുകളോ പേർ രജിസ്റ്റർ ചെയ്തു എന്നുള്ള വിവരത്തിനു് അയക്കുന്ന ഇന്റിമേഷനുകളോ ഉദ്യോഗാർത്ഥികൾക്കു ലഭിക്കുവാൻ ഇടയായില്ലെന്നു വരുന്നതാണു്.

(ബി) ന്യൂനതകൾ.

അപേക്ഷ അപൂർണ്ണമായിരിക്കുകയോ, ആവശ്യമുള്ള പ്രമാണങ്ങൾ എല്ലാം അപേക്ഷയോടുകൂടി അയച്ചിട്ടില്ലാതിരിക്കുകയോ, അഥവാ പ്രമാണങ്ങളെല്ലാം അയച്ചിട്ടുണ്ടെങ്കിൽ അവ സ്വീകാര്യങ്ങളല്ലാത്ത തരത്തിൽ ന്യൂനതയുള്ളവയായിരിക്കുകയോ, മററു് ഏതെങ്കിലും തരത്തിൽ അപേക്ഷയ്ക്കു് ന്യൂനത ഉണ്ടെന്നു് കാണുകയോ ചെയ്താൽ അപേക്ഷ സാധാരണയായി തള്ളിക്കളയുന്നതാണു്. പക്ഷെ ന്യൂനതകൾ ചൂണ്ടിക്കാണിച്ചുകൊണ്ടു് യുക്തമെന്നു തോന്നുന്നപക്ഷം ഒരു മെമ്മോ അപേക്ഷകനയച്ചു് ന്യൂനത പരിഹരിക്കുന്നതിനു് ഒരവസരം പബ്ലിക്ക് സർവ്വീസ് കമ്മീഷണർ കൊടുത്തേക്കാം. അപ്രകാരം മെമ്മോ അയക്കുമ്പോൾ ഏതു ദിവസത്തിനകം ന്യൂനത പരിഹരിക്കണമെന്നു് മെമ്മോയിൽ സൂചിപ്പിച്ചിരിക്കുന്നതും ആ ദിവസത്തിനകമായിത്തന്നെ അപേക്ഷയിലെ ന്യൂനതകൾ പരിഹരിക്കേണ്ടതും അപ്രകാരം ചെയ്യാത്തപക്ഷം അപേക്ഷ തള്ളിക്കളയുന്നതുമാണു്. ന്യൂനത പരിഹരിച്ചു് മറുപടി അയക്കുമ്പോൾ അപ്രകാരം ചെയ്യുന്നതിനാവശ്യപ്പെട്ടുകൊണ്ടു് പബ്ലിക്ക് സർവ്വീസ് കമ്മീഷണരാഫീസിൽ നിന്നും ലഭിച്ചിട്ടുള്ള മെമ്മോയുടെ മേൽഭാഗത്തു് ഇടത്തും വലത്തുമായി കാണിച്ചിട്ടുള്ള നമ്പരും, തീയതിയും, പൂർണ്ണമായും ശരിയായും അപേക്ഷകൻ തന്റെ മറുപടിയിൽ കാണിച്ചിരിക്കണം.

കുറിപ്പു്.—(എ) മറുപടി അയക്കുന്നതു് ഒരു ഹർജിയുടെ മാതൃകയിൽ ആകണമെന്നില്ല; ഏതു വിധത്തിലായിരുന്നാലും മതിയാകും.

..........താലൂക്കിൽ..........പകുതിയിൽ.........ദേശത്തു്...............വീട്ടിൽ (ഇന്നായ്) പബ്ലിക്ക് സർവീസ് കമ്മീഷണർ ആഫീസിൽ ബോധിപ്പിക്കുന്ന ഹർജി.

എന്റെ ..-ാംനമ്പർ ഫാറത്തിലുള്ള അപേക്ഷയ്ക്ക് മറുപടിയായി...ാംതീയതി ...-ാംനമ്പരായി അയച്ചുതന്നിട്ടുള്ള മെമ്മോയിലെ താല്പര്യം അനുസരിച്ച് (ഇന്ന) സർട്ടിഫിക്കേറ്റുകൾ ഹാജരാക്കിക്കൊള്ളുന്നു

സ്ഥലം,
തീയതി. (ഒപ്പ്)

(ഫ) പ്രമാണങ്ങൾ ഹാജരാക്കുമ്പോൾ അവയുടെ വിവരങ്ങൾ ഹർജിയിൽ കുറിച്ചിരിക്കണം.

അപേക്ഷയിലെ ന്യൂനതകൾ പരിഹരിക്കപ്പെടുകയോ, അപേക്ഷയിൽ ന്യൂനതകൾ ഇല്ലാതിരിക്കുകയോ ചെയ്താൽ അപേക്ഷകന്റെ പേരു രജിസ്റ്ററിൽ ചേർക്കുന്നതാണ്. പേരു രജിസ്റ്റർചെയ്തു കഴിഞ്ഞാൽ താഴെ പറയുന്ന തരത്തിലുള്ള ഒരു മെമ്മോ കമ്മീഷണരുടെ സെക്രട്ടറി ഒപ്പിട്ടു അപേക്ഷകന് അയയ്ക്കുന്നതാണ്.

നമ്പർ... പബ്ലിക്ക് സർവീസ് കമ്മീഷണർ ആഫീസ്,
തിരുവനന്തപുരം.

## മെമ്മോറാണ്ടം.

മിസ്റ്റർ / ശ്രീമതി.............................................................

പബ്ലിക്ക് സർവീസിലെ ഡിവിഷനിൽ രജിസ്റ്റർചെയ്യുന്നതിനായി അയച്ച അപേക്ഷ സംബന്ധിച്ച് തെര്യപ്പെടുത്തുന്നതു്.

നിങ്ങളുടെ പേരും സർവീസിന്റെ വിവരങ്ങളും അതതു രജിസ്റ്ററിൽ ചേർത്തിട്ടുണ്ട്. ഈ അപേക്ഷ സംബന്ധിച്ച എല്ലാ നിവേദനങ്ങളിലും ഈ മെമ്മോറാണ്ടത്തിന്റെ നമ്പരും തീയതിയും കാണിക്കേണ്ടതാണ്.

പബ്ലിക്ക് സർവീസ് കമ്മീഷണരുടെ സെക്രട്ടറി, ഒപ്പ്)

അപേക്ഷിച്ചിരുന്ന ഉദ്യോഗത്തിനുവേണ്ടിയുള്ള ലിസ്റ്റിൽ തന്റെ പേരു് ചേർത്തിരിക്കുന്നു എന്നുള്ളതിനു് രേഖയായി മേൽകാണിച്ച പ്രകാരത്തിൽ കിട്ടുന്ന മെമ്മോറാണ്ടം അപേക്ഷകൻ ഭദ്രമായി സൂക്ഷിച്ചുകൊള്ളേണ്ടതും, തന്റെ അപേക്ഷയെപ്പററി പബ്ലിക്ക് സർവീസ് കമ്മീഷണരുമായി എന്തെങ്കിലും എഴുത്തുകുത്തുകൾ പിൽക്കാലം നടത്തുമ്പോൾ ആ മെമ്മോറാണ്ടത്തിൽ മേൽഭാഗത്തു് ഇടത്തും വലത്തും ഉള്ള നമ്പരും തീയതിയും വ്യക്തമായി കാണിച്ചിരിക്കേണ്ടതുമാകുന്നു.

അപേക്ഷ സ്വീകാര്യമല്ലാതെയോ ന്യൂനത പരിഹരിക്കപ്പെടാതെയോ ഇരുന്നാൽ ആ കാരണം കാണിച്ച് ഒരു മെമ്മോ ഉദ്യോഗാർത്ഥിക്ക് ലഭിക്കുന്നതാണ്. അസാധുവായി തള്ളപ്പെട്ടതോ, മററു കാരണവശാൽ പരിഗണിക്കപ്പെടാത്തതോ ആയ അപേക്ഷകളെപ്പററി യാതൊരു എഴുത്തുകുത്തുകളും നടത്തുന്നതിന് ഉദ്യോഗാർത്ഥിക്ക് അവകാശമില്ല. അപ്രകാരം എന്തെങ്കിലും എഴുത്തുകുത്തു നടത്തുകയാണെങ്കിൽ അതിനെപ്പററി ഗൗനിക്കുന്നതല്ലാത്തതുമാകുന്നു.

ഒരപേക്ഷകന് പ്രയോജനകരമായ എന്തെങ്കിലും കാര്യങ്ങൾ സർവീസ് കമ്മീഷണർ ആഫീസിൽനിന്നും അറിയേണ്ടതുണ്ടെങ്കിൽ ആയവ അഞ്ചൽമാർഗ്ഗമോ, തപാൽമാർഗ്ഗമോ അറിയിക്കുന്നതിനാവശ്യമുള്ള സ്റ്റാമ്പ് ഹാജരാക്കുകയും തന്റെ അപേക്ഷയെപ്പററിയുള്ള പൂർണ്ണ വിവരങ്ങൾ (അപേക്ഷ രജിസ്റ്റർ ചെയ്യുന്നതിനു് മുമ്പായിട്ടാണെങ്കിൽ ഏതുദ്യോഗ

ത്തിന് ഏതു ഫാറത്തിൽ എന്ന് അപേക്ഷിച്ചു എന്നും, താൻ ഏതു സമുദായത്തിൽപ്പെട്ട ആളാണെന്നും, ന്യൂനതയെസംബന്ധിച്ചുള്ള മെമ്മോ ലഭിച്ച ശേഷമാണെങ്കിൽ അതിലെ നമ്പരും തീയതിയും, പേരു രജിസ്റ്റർചെയ്തു മെമ്മോ ലഭിച്ചതിനു ശേഷമാണെങ്കിൽ അതിലെ നമ്പരും തീയതിയും) കാണിച്ച് അപേക്ഷിക്കുകയും ചെയ്താൽ, ആവശ്യപ്പെടുന്ന വിവരങ്ങൾ അയാൾക്ക് പ്രയോജനപ്രദമാണെന്ന് പബ്ലിക്ക് സർവ്വീസുകമ്മീഷണർക്ക് ബോദ്ധ്യമാകുന്നെങ്കിൽ, അയാളെ രേഖാമൂലം ധരിപ്പിക്കുന്നതാണ്.

നോട്ട്:—യഥാർത്ഥത്തിൽ പ്രയോജനമൊന്നുമുണ്ടാവാൻ ഇടയില്ലെന്ന് കമ്മിഷണർക്ക് അഭിപ്രായമുള്ള കാര്യങ്ങളെസംബന്ധിച്ച് അപേക്ഷകർ നടത്തുന്ന അന്വേഷണങ്ങൾക്ക് യാതൊരു മറുപടിയും അയയ്ക്കുന്നതല്ല.

ഏതെങ്കിലും ഉദ്യോഗത്തിനോ ഉദ്യോഗങ്ങൾക്കോ അപേക്ഷിക്കുകയോ പേരു രജിസ്റ്റർചെയ്തു മെമ്മോ കിട്ടുകയോ ചെയ്തിട്ടുള്ള അപേക്ഷകന് അപ്രകാരമുള്ള ഏതെങ്കിലും ഉദ്യോഗം ആവശ്യമില്ലെന്നു പിന്നീട് ഏപ്പോഴെങ്കിലും തോന്നുകയാണെങ്കിൽ ആ വിവരം രേഖാമൂലം കമ്മീഷണർ ആഫീസിൽ അറിയിക്കേണ്ടതാണ്. അപ്രകാരമുള്ള അറിയിപ്പിൽ കമ്മീഷണർ ആഫീസിൽനിന്നും ലഭിച്ചിട്ടുള്ള മെമ്മോയുടെ നമ്പരും തീയതിയും പ്രത്യേകം കാണിച്ചിരിക്കുകയും പേരു രജിസ്റ്റർചെയ്യുന്നതിനുമുൻപ് (അഥവാ അപേക്ഷസംബന്ധിച്ച് ഏതെങ്കിലും ഒരു മെമ്മോ ലഭിക്കുന്നതിനുമുമ്പ്) അപേക്ഷ പിൻവലിക്കണമെന്ന് തോന്നുന്നെങ്കിൽ താൻ ഏതു സമുദായത്തിൽപെട്ടവനാണെന്നും ഏതു ജോലിക്ക് എന്ന് അപേക്ഷിച്ചു എന്നോ രേഖപ്പെടുത്തിയിരിക്കുകയും ചെയ്യേണ്ടതാണ്. അപ്രകാരം ചെയ്താൽ അതിനെ ആസ്പദമാക്കി അയാളുടെ രജിസ്ട്രേഷനോ അപേക്ഷയോ റദ്ദാക്കുന്നതാണ്.

ഏതെങ്കിലും ഒരുദ്യോഗത്തിന് ഉള്ള അപേക്ഷ പിൻവലിക്കുകയോ പേരു രജിസ്റ്റർചെയ്തിട്ടുണ്ടെങ്കിൽ രജിസ്ട്രേഷൻ റദ്ദ്ചെയ്കയോ ചെയ്തശേഷം അതേ ഉദ്യോഗത്തിന് അയാൾക്ക് വീണ്ടും അപേക്ഷിക്കണമെന്ന തോന്നുന്നപക്ഷം, ആ ഉദ്യോഗത്തിന് ഒരു പുതിയ ഫാറത്തിൽ പ്രത്യേകം ഫീസൊടുക്കി ആവശ്യമുള്ള പ്രമാണങ്ങളോടുകൂടി വീണ്ടും അപേക്ഷിക്കേണ്ടതാകുന്നു.

നോട്ട്:—ഒരുദ്യോഗത്തിനു പേരു രജിസ്റ്റർചെയ്തശേഷം ആ രജിസ്ട്രേഷൻ റദ്ദ് ചെയ്താലും, പിന്നീട് ആ ഉദ്യോഗത്തിനോ അതുപോലെയുള്ള മററുദ്യോഗങ്ങൾക്കോ അപേക്ഷിക്കുമ്പോൾ ൩-ാം അദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ള വിധത്തിൽ വയസ്സുസംബന്ധമായ സൗജന്യങ്ങൾക്ക് അർഹതയുണ്ട്.

ഉദാഹരണം—൨൫ വയസ്സിനു മുൻപ് ശിപായിജോലിക്കപേക്ഷിച്ച് പേരു രജിസ്റ്റർചെയ്തിട്ടുള്ള ഒരാളുടെ രജിസ്ട്രേഷൻ ൨൫ വയസ്സിനു മേൽ റദ്ദ്ചെയ്താലും, അയാൾക്ക് ൩൫ വയസ്സു പൂർത്തിയാകുന്നതുവരെ പട്ടിക ഫ സി-യിൽപെട്ട ഏതുദ്യോഗത്തിനും അപേക്ഷിക്കാൻ അർഹതയുണ്ടായിരിക്കുന്നതാണ്.

---

## അദ്ധ്യായം ൭

### അപേക്ഷയോടുകൂടി ഹാജരാക്കേണ്ട പ്രമാണങ്ങൾ.

(എ) സർവീസ് തെളിയിക്കുന്നതിനുള്ള പ്രമാണം. പെൻഷനവകാശമുള്ള ഉദ്യോഗങ്ങളിൽ ൧൦൯൭ മീനം ൨൯-ാംതീയതിക്കു മുമ്പ് പകരമായോ താൽക്കാലികമായോ അനുഷ്ഠിച്ചിട്ടുള്ള സേവനം പട്ടിക ൧. സി യിൽപെട്ട ഉദ്യോഗങ്ങൾക്ക് മുൻഗണന നൽകുന്നതാണ്. അപ്രകാരമുള്ള ഉദ്യോഗങ്ങൾക്ക് അപേക്ഷിക്കുന്നവർ അപേക്ഷയോടുകൂടി മേൽപ്പറഞ്ഞതരത്തിലുള്ള സർവീസ് തെളിയിക്കുന്നതിലേക്കു (ഏതു ഉദ്യോഗസ്ഥന്റെ താഴെ അപ്രകാരം ജോലിയിൽ ഇരുന്നു സർവീസ് സമ്പാദിച്ചുവോ അദ്ദേഹത്തിന്റെ) സർട്ടിഫിക്കേററ വാങ്ങി മുഴുവൻ പകർത്തി 'ശരിപകർപ്പ്' എന്നു ചുവട്ടിൽ എഴുതി അതിനു താഴെ അപേക്ഷകൻതന്നെ പൂർണ്ണമായി ഒപ്പിട്ടയക്കേണ്ടതാണ്.

൧൦൯൭ മീനമാസം ൨൯-ാംതീയതിക്കു ശേഷം മേൽപ്പറഞ്ഞപ്രകാരം സമ്പാദിച്ചിട്ടുള്ള സർവീസ് ഉദ്യോഗലബ്ധിക്ക് മുൻഗണനക്ക് ഉതകുന്നതല്ല. അതുകൊണ്ട് അപ്രകാരമുള്ള സർവീസ്, പട്ടിക ൧. സി-യിൽപ്പെട്ട ഉദ്യോഗങ്ങൾക്ക് അപേക്ഷിക്കുന്നവർ തെളിയിച്ചതുകൊണ്ട് പ്രയോജനമൊന്നുമില്ല. പട്ടിക ൧. ബി-യിൽപെട്ട ഉദ്യോഗങ്ങൾക്ക്, ൧൦൯൭ മീനമാസം ൨൯-ാംതീയതിക്കു മുമ്പോ അതിനു ശേഷമോ സമ്പാദിച്ചിട്ടുള്ള സർവീസ് മൂലം മുൻഗണന ലഭിക്കുന്നതല്ല. ആ മാതിരി ഉദ്യോഗങ്ങൾ സർവീസിനെമാത്രം അടിസ്ഥാനമാക്കി നിയമനം നടത്തുന്നവയല്ല. പക്ഷേ പകരമോ, താൽക്കാലികമോ ആയിട്ടുള്ള ഏതു കാലത്തേയും സർവീസ് മററു ചില പ്രത്യേക യോഗ്യതകളുടെ കൂട്ടത്തിൽ പരിഗണിക്കപ്പെടുന്നതും ഒരുപ്രകാരത്തിൽ അത് ഉദ്യോഗലബ്ധിയിൽ മുൻഗണനക്കു സഹായിക്കുന്നതുമാണ്.

നോട്ട്:—പകരമോ താൽക്കാലികമോ ആയി സേവനം നടത്തിയിട്ടുള്ള സർവീസ് പട്ടിക ൧. ബി-യിൽപ്പെട്ട ഉദ്യോഗങ്ങളെ സംബന്ധിച്ചിടത്തോളം എങ്ങനെ ഉപകരിക്കുന്നു എന്ന് ആ വക ഉദ്യോഗങ്ങളെപ്പററി വിവരിക്കുന്ന അദ്ധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ട്.

(ബി) വയസ്സു തെളിയിക്കുന്നതിനുള്ള പ്രമാണം. ഓരോ അപേക്ഷകനും തന്റെ വയസ്സു തെളിയിക്കുന്നതിനാവശ്യമുള്ള പ്രമാണം അപേക്ഷയോടുകൂടി ഹാജരാക്കേണ്ടതാണ്. ഏതെങ്കിലും അംഗീകൃതവിദ്യാലയത്തിൽ പഠിച്ചിട്ടുള്ള അപേക്ഷകൻ ആ വിദ്യാലയത്തിൽനിന്നും തന്റെ വയസ്സു തെളിയിക്കുന്നതിന് ആവശ്യമായ പ്രമാണം ഹാജരാക്കേണ്ടതാണ്. ഈ പ്രമാണവും മേൽപ്പറഞ്ഞ മാതിരി അസ്സൽ പ്രമാണത്തിന്റെ ശരിപകർപ്പായിരുന്നാൽ മതിയാകും. പ്രമാണം മുഴുവനായി പകർത്തി ചുവട്ടിൽ 'ശരിപ്പകർപ്പ്' എന്നെഴുതി അടിയിൽ അപേക്ഷകൻതന്നെ പൂർണ്ണമായി ഒപ്പിട്ടിരിക്കണം. മലയാളമോ, തമിഴോ സ്കൂൾലീവിംഗ് പരീക്ഷ ജയിച്ചിട്ടുള്ള അപേക്ഷകർ ആ സർട്ടിഫിക്കേററിന്റെ 'ശരിപ്പകർപ്പ്' അയയ്ക്കുന്നതു നന്നായിരിക്കും. ഇംഗ്ലീഷ് സ്കൂൾഫൈനൽ പരീക്ഷ ജയിച്ചിട്ടുള്ളവർ സർട്ടിഫിക്കേററബുക്കിൽ തങ്ങളുടെ വയസ്സു രേഖപ്പെടുത്തിയിട്ടുള്ള പുറം മുഴുവൻ പകർത്തി ചുവട്ടിൽ 'ശരിപ്പകർപ്പ്' എന്നെഴുതി പൂർണ്ണമായി ഒപ്പിട്ടിരിക്കണം. പബ്ലിക്ക് പരീക്ഷകൾ ഒന്നും ജയിച്ചിട്ടില്ലാത്തവർ തങ്ങൾ പഠിച്ചിരുന്ന വിദ്യാലയത്തിലെ പ്രവേശനരജിസ്റ്ററിൽനിന്നും തങ്ങളുടെ ജനനത്തീയതി രേഖപ്പെടുത്തിയിരിക്കുന്ന ഭാഗത്തിന്റെ പകർപ്പു വാങ്ങി അതു മുഴുവൻ വേറൊരു കടലാസ്സിൽ പകർത്തി ചുവട്ടിൽ 'ശരിപ്പകർപ്പ്' എന്നെഴുതി അവർ പൂർണ്ണമായി ഒപ്പിട്ടു ഹാജരാക്കണം.

നോട്ട്:—(ഏ) ജനനത്തീയതി തെളിയിക്കുന്നതിന് മറെറന്തെങ്കിലും സ്കൂൾസർട്ടിഫിക്കററ് ഹാജരാക്കുകയാണെങ്കിൽ അതിൽ അപേക്ഷകൻെറ വയസ്സ് വിദ്യാലയത്തിലെ 'പ്രവേശനരജിസ്റ്ററനുസരിച്ചോ', വിദ്യാലയത്തിലെ ററവ് 'റിക്കാർഡനുസരിച്ചോ' എത്രയാണെന്ന് വ്യക്തപ്പെടുത്തിയിരിക്കണം. അല്ലാതെ, അപേക്ഷകനായ...(ഇന്നാര്) ഈ വിദ്യാലയത്തിൽ പഠിച്ചിരുന്നു എന്നും അയാളുടെ വയസ്സ് (ജനനത്തീയതി).. (ഇന്നതാണെന്നും) മാത്രം പ്രസ്താവിക്കുന്ന റിക്കാർഡുകളോ അവയുടെ പകർപ്പുകളോ സ്വീകാര്യങ്ങളല്ല. അംഗീകൃതവിദ്യാലയങ്ങളിൽ, വിദ്യാഭ്യാസം ചെയ്തിട്ടില്ലെന്നോ അഥവാ ചെയ്തിട്ടുണ്ടെങ്കിൽതന്നെ വിദ്യാലയത്തിലെ റിക്കാർഡുകൾ ലഭ്യമല്ലെന്നോ തെളിയിക്കുന്ന പക്ഷം അങ്ങനെയുള്ള അപേക്ഷകരിൽ ഹിന്ദുക്കൾ തങ്ങളുടെ ജാതകത്തിൻെറ 'ശരിപ്പകർപ്പ്' എഴുതി അതു് അപേക്ഷകനായ...... താലൂക്ക......പകുതിയിൽ...... മുറിയിൽ..... വീട്ടിൽ........ടെ ജാതകത്തിൻെറ ശരിപ്പകർപ്പാണെന്നു്" ഒരു ഗസററഡ് ഉദ്യോഗസ്ഥനെക്കൊണ്ടെഴുതിച്ച് ഒപ്പിടുവിച്ച് ഹാജരാക്കേണ്ടതാണ്. ക്രിസ്ത്യാനികളോ മഹമ്മദീയരോ ആണെങ്കിൽ തങ്ങളുടെ ജാതകങ്ങളുടെ ശരിപ്പകർപ്പോ, പള്ളിയിലെ പ്രമാണങ്ങളിൽനിന്നും തങ്ങളുടെ ജനനത്തീയതി രേഖപ്പെടുത്തിയിരിക്കുന്ന ഭാഗത്തിൻെറ അധികൃതമായ പകർപ്പോ മേൽപ്രകാരം ഒരു ഗസററഡ് ഉദ്യോഗസ്ഥനെക്കൊണ്ട് എഴുതിച്ച് ഒപ്പിടുവിച്ച് ഹാജരാക്കണം.

നോട്ട്:—(ബി) അപേക്ഷാഫാറത്തിൽ കാണിക്കുന്ന ജനനത്തീയതിയും സർട്ടിഫിക്കററുകളിലൊ ജാതകത്തിലൊ പള്ളിയിൽനിന്നും ലഭിച്ചിട്ടുള്ള പ്രമാണത്തിലൊ ഉള്ള ജനനത്തീയതിയും തമ്മിൽ യാതൊരു വ്യത്യാസവും ഉണ്ടായിരിക്കുവാൻ പാടുള്ളതല്ല.

(സി) വിദ്യാഭ്യാസയോഗ്യത തെളിയിക്കുന്നതിനുള്ള പ്രമാണങ്ങൾ. പട്ടിക ഏ. സി-യിൽ ഉൾപ്പെട്ട ചുരുക്കം ചില ഉദ്യോഗങ്ങളൊഴിച്ച് ബാക്കി എല്ലാ ഉദ്യോഗങ്ങൾക്കും ഏറ്റവുംകുറഞ്ഞത് ഒരു പബ്ലിക്ക് പരീക്ഷ ജയിച്ചിരിക്കണമെന്ന് നിർബന്ധമാണ്. പബ്ലിക്ക് പരീക്ഷ ജയിച്ചിട്ടുള്ളവർ അതു തെളിയിക്കുന്നതിലേക്ക് പബ്ലിക്ക് പരീക്ഷാസർട്ടിഫിക്കററിൻെറ പകർപ്പ് മുഴുവൻ എഴുതി അടിയിൽ 'ശരിപ്പകർപ്പ്' എന്നെഴുതി അതിനു താഴെ പൂർണ്ണമായി ഒപ്പിട്ടയക്കേണ്ടതാണ്.

നോട്ട്:—(ഏ) ഇംഗ്ലീഷ് സ്കൂൾഫൈനൽ പരീക്ഷ ജയിച്ചു എന്നു തെളിയിക്കുന്നതിലേക്ക് ആ പരീക്ഷാസർട്ടിഫിക്കററിൻെറ (സർട്ടിഫിക്കററ ബുക്കിൻെറ) ഒടുവിലായി 'സർവ്വകലാശാലാപഠനത്തിനർഹതയുണ്ട്' എന്നു രേഖപ്പെടുത്തിയിട്ടുള്ള പുറത്തിൻെറ ശരിപ്പകർപ്പ് മുഴുവനായി എഴുതി അടിയിൽ 'ശരിപ്പകർപ്പ്' എന്നെഴുതി ചുവട്ടിൽ പൂർണ്ണമായി ഒപ്പിട്ടയച്ചാൽ മതിയാകും. രേഖാമൂലം തെളിയിക്കാത്ത പരീക്ഷായോഗ്യതകളൊന്നും അംഗീകരിക്കപ്പെടുകയില്ല.

ഉദാഹരണം:—മലയാളം മുഖ്യപരീക്ഷ ജയിച്ചിട്ടുള്ള ഒരപേക്ഷകൻ താൻ മലയാളം മുഖ്യപരീക്ഷ പാസ്സായി എന്ന് അപേക്ഷാഫാറത്തിൽ പ്രസ്താവിക്കുകയും എന്നാൽ മുഖ്യപരീക്ഷാസർട്ടിഫിക്കററിൻെറ പകർപ്പ് അപേക്ഷയോടുകൂടി ഹാജരാക്കാതെ മലയാളം സ്കൂൾലീവിംഗ് പരീക്ഷാസർട്ടിഫിക്കററിൻെറ പകർപ്പുമാത്രം ഹാജരാക്കുകയും ചെയ്താൽ അയാളെ മുഖ്യപരീക്ഷാവിജയിയായി ഗണിക്കുന്നതല്ല. അതുപോലെതന്നെ ഇൻററർമീഡിയറേറാ, ബി. ഏ-യോ പാസ്സായിട്ടുള്ള ഒരപേക്ഷകൻ, അപ്രകാരമുള്ള പരീക്ഷാവിജയത്തെപ്പററി അപേക്ഷയിൽ പ്രസ്താവിക്കുകമാത്രം ചെയ്യുകയും, സർവ്വകലാശാലാവിദ്യാഭ്യാസത്തിന് അർഹതയുണ്ടെന്ന് രേഖപ്പെടുത്തിയിരിക്കുന്ന സ്കൂൾഫൈനൽസർട്ടിഫിക്കററിൻെറ ഭാഗംമാത്രം ഹാജരാക്കുകയും ചെയ്താൽ അയാളെ സ്കൂൾഫൈനൽപരീക്ഷാവിജയിയായിമാത്രം പരിഗണിക്കുന്നതാണ്.

നോട്ട്;—(൨) സർവ്വകലാശാലാ പരീക്ഷാഫലം ഗസററിൽ പ്രസിദ്ധപ്പെടുത്തിയശേഷം അതിലേക്കുള്ള സർട്ടിഫിക്കററുകൾ ലഭിക്കുന്നതിനു കാലതാമസം നേരിട്ടാൽ പരീക്ഷാവിജയം പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഗസററിന്റെ പുറം മുഴുവനായി എഴുതി അടിയിൽ "ശരിപകർപ്പ്" എന്നു രേഖപ്പെടുത്തി അപേക്ഷകൻ പൂർണ്ണമായി ഒപ്പിട്ടയക്കുന്നതായാൽ അതു സ്വീകാര്യമായിരിക്കും. ഒരപേക്ഷകൻ ഇന്റർമീഡിയററ് ക്ലാസ്സിലോ ബി. എ. ക്ലാസ്സിലോ, പഠിക്കുന്നു എന്ന് ഒരു കാളേജ് പ്രിൻസിപ്പാളിൽനിന്നും സർട്ടിഫിക്കററു ഹാജരാക്കിയാൽ അതു അയാൾ യഥാക്രമം സ്കൂൾഫൈനലോ ഇന്റർമീഡിയറേറാ പാസായി എന്നുള്ളതിനു മതിയായ തെളിവാണ്. അതുപ്രകാരംതന്നെ ഒരു ഉദ്യോഗാർത്ഥി എഫ്. എൽ., ബി. എൽ., ബി. ടി. ഇവയിൽ ഏതെങ്കിലും ക്ലാസ്സിൽ പഠിക്കുന്നതായി ലാകാളേജിലേയോ, ട്രെയിനിംഗ് കാളേജിലേയോ പ്രിൻസിപ്പാളിന്റെ സർട്ടിഫിക്കററു ഹാജരാക്കിയാൽ അപ്രകാരമുള്ള സർട്ടിഫിക്കററു അയാൾ ബി. എ. അല്ലെങ്കിൽ ബി. എസ്. സി. പരീക്ഷ ജയിച്ചു എന്നുള്ളതിന് മതിയായ തെളിവായിരിക്കും. പരീക്ഷാവിജയം തെളിയിക്കുന്നതിലേക്കു കാളേജുകളിലെ അദ്ധ്യാപകന്മാർ നൽകുന്ന സർട്ടിഫിക്കററു സ്വീകരിക്കുന്നതല്ല.

വിവിധ ഡിപ്പാർട്ടുമെന്റുകളിലെ ഉദ്യോഗങ്ങൾക്കായി ഗവൺമെന്റിൽനിന്നും നിയമിച്ചിട്ടുള്ള പരീക്ഷാബോർഡ് നടത്തുന്ന പരീക്ഷകളുടെ ഫലം ഗസററിൽ പ്രസിദ്ധപ്പെടുത്തിയതിനുശേഷം ആവക പരീക്ഷകളുടെ സർട്ടിഫിക്കററു ലഭിക്കുന്നതിനു താമസം നേരിട്ടാൽ പരീക്ഷാഫലം പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഗസററിന്റെ പുറം പകർത്തി അടിയിൽ 'ശരിപകർപ്പ്' എന്നെഴുതി അപേക്ഷകൻ പൂർണ്ണമായി ഒപ്പിട്ടു ഹാജരാക്കിയാൽ അതു സ്വീകരിക്കുന്നതാണ്.

മേൽപറഞ്ഞ പ്രകാരത്തിലുള്ള പ്രമാണങ്ങൾ ഒന്നിലധികം കടലാസുകളിൽ എഴുതി അയക്കുന്നപക്ഷം അതിൽ ഓരോ വശത്തിന്റേയും ചുവട്ടിൽ "ശരിപകർപ്പ്" എന്നെഴുതി പൂർണ്ണമായി ഒപ്പിട്ടിരിക്കണം.

(൩) സൽസ്വഭാവ സർട്ടിഫിക്കററ്. അപേക്ഷകന്റെ സൽസ്വഭാവവും നടത്തയും തെളിയിക്കുന്നതിന് അയാളെ നേരിട്ടറിയാവുന്ന മാന്യനായ ഒരാളുടെ സർട്ടിഫിക്കററ് അസൽതന്നെ അപേക്ഷയോടുകൂടി ഹാജരാക്കണം. അപേക്ഷ അയക്കുന്നകാലത്ത് സൽസ്വഭാവസർട്ടിഫിക്കററിന് ൬ മാസത്തിൽ കൂടുതൽ പഴക്കമുണ്ടായിരിക്കാൻ പാടില്ല. സൽസ്വഭാവ സർട്ടിഫിക്കററ് അതു എഴുതുന്നകാലത്തെ അപേക്ഷകന്റെ സൽസ്വഭാവം സാക്ഷിപ്പെടുത്തുന്ന സർട്ടിഫിക്കററായിരിക്കണം.

നോട്ട്.—അപേക്ഷകനായ — (ഇന്നാർ)....(ഇന്നവർഷം) ഈ വിദ്യാലയത്തിൽ പഠിച്ചിരുന്നു എന്നോ ആ കാലത്ത് അയാളുടെ സ്വഭാവം തൃപ്തികരമായിരുന്നു എന്നോ പിൻകാലത്തെഴുതിയിട്ടുള്ള സർട്ടിഫിക്കററു സ്വീകാര്യമല്ല.

(൪) പേരുവ്യത്യാസം. അപേക്ഷയിലും അതോടുകൂടി ഹാജരാക്കുന്ന പ്രമാണങ്ങളിലും ഉള്ള പേരുകളിലോ ഇരട്ടപ്പേരു സൂചിപ്പിക്കുന്ന അക്ഷരങ്ങളിലോ തമ്മിൽ യാതൊരു വ്യത്യാസവും ഉണ്ടായിരിക്കാൻ പാടില്ല. അഥവാ എന്തെങ്കിലും വ്യത്യാസം ഉണ്ടാകാൻ ഇടയായിട്ടുണ്ടെങ്കിൽ ആയതിനു അടിയിൽ പറയുന്നതരത്തിലുള്ള തെളിവു ഹാജരാക്കണം.

അപേക്ഷയോടുകൂടി ഹാജരാക്കുന്ന വിവിധപ്രമാണങ്ങളിലും അപേക്ഷയിലും വിഭിന്നങ്ങളായി കാണുന്ന പേരുകൾ അപേക്ഷകനെത്തന്നെ കുറിക്കുന്നവയാണെന്ന് ഒരു ഗസററഡ് ഉദ്യോഗസ്ഥന്റെ സർട്ടിഫിക്കററുകൂടി അപേക്ഷയോടൊന്നിച്ചു ഹാജരാക്കേണ്ടതാണ്. അല്ലാത്തപക്ഷം അപേക്ഷ അസാധുവായി ഗണിച്ച് തള്ളപ്പെടുന്നതാണ്.

(൬) അപേക്ഷാഫീസ് (ചെല്ലാൻരസീത്). (൧) പട്ടിക ൧ സി–യിൽപ്പെട്ട ഉദ്യോഗങ്ങൾക്ക് (അതായത് പകുതി അക്കൗണ്ടൻറ് ഉദ്യോഗമൊഴിച്ച് പ്രാരംഭശമ്പളം (൨൧ രൂപയിൽ കുറവുള്ളവയ്ക്ക്) ൧൪ ചക്രവും,

(൨) പകുതിഅക്കൗണ്ടൻറ് ഉദ്യോഗമുൾപ്പെടെ പട്ടിക ൧ ബി–യിൽ ഉൾപ്പെട്ടവയും, പ്രാരംഭശമ്പളം ൪൦ രൂപയിൽ കവിയാതിരിക്കുകയുംചെയ്യുന്ന എല്ലാ ഉദ്യോഗങ്ങൾക്കും ൨ രൂപയും,

(൩) പ്രാരംഭശമ്പളം ൪൦ രൂപയിൽ കുറയാതെയും ൫൦ രൂപയിൽ കുറഞ്ഞും ഉള്ള ഉദ്യോഗങ്ങൾക്ക് ൩ രൂപയും,

(൪) പ്രാരംഭശമ്പളം ൫൦ രൂപയിൽ കുറയാതെയും ൭൫ രൂപയിൽ കുറഞ്ഞും ഇരുന്നാൽ ൪ രൂപയും,

(൫) പ്രാരംഭശമ്പളം ൭൫ രൂപയിൽ കുറയാതെയും ൧൫൦ രൂപയിൽ കവിയാതെയും ഉള്ള ഉദ്യോഗങ്ങൾക്കെല്ലാം ൫ രൂപയും ഫീസാകുന്നു.

നോട്ട്:—(൧) പബ്ലിക്ക്സർവീസ് ഡിപ്പാർട്ടുമെൻറിന്റെ, ആഭിമുഖ്യത്തിൽ പരീക്ഷനടത്തി നിയമനത്തിനുവേണ്ടി ഉദ്യോഗാർത്ഥികളെ തിരഞ്ഞെടുക്കുന്നതിനായി പരസ്യപ്പെടുത്തുമ്പോൾ അങ്ങനെയുള്ള ഉദ്യോഗങ്ങൾക്ക് എന്തു ശമ്പളമായിരുന്നാലും ൫ രൂപാ ഫീസടക്കേണ്ടതാണ്.

(൨) മെഡിക്കൽ ഡിപ്പാർട്ടുമെൻറിൽ സ്ത്രീകളേയും പുരുഷന്മാരെയും അസിസ്റ്റൻറ സർജന്മാരായി നേരിട്ടു നിയമനം നടത്തുന്നില്ല. ൩൦ രൂപാ പ്രതിഫലത്തോടുകൂടി ആണററി ഹൌസ് സർജന്മാരായി ഇവരെ ആദ്യം നിയമിക്കുന്നു. പിന്നീട് അസിസ്റ്റൻറ സർജൻ ഉദ്യോഗം ഒഴിവുവരുമ്പോൾ മുറയനുസരിച്ച് ഇവരെ ആ സ്ഥാനത്തേക്കു കയററംകൊടുത്തു നിയമിക്കുന്നു. ഈ ഉദ്യോഗത്തിനപേക്ഷിക്കുമ്പോൾ ൫ രൂപാ ഫീസടക്കേണ്ടതാണ്. സ്ത്രീകളെ സബ് അസിസ്റ്റൻറ സർജന്മാരായി നേരിട്ടുനിയമിക്കുന്നില്ല. ൨൦ രൂപാ അലവൻസോടുകൂടി ആണററി ഹൌസ് സർജന്മാരായി ഇവരെ ആദ്യം നിയമിക്കുന്നു. അതിനുശേഷം ഒഴിവു വരുന്നതനുസരിച്ചു സബ്അസിസ്റ്റൻറ സർജൻ ഉദ്യോഗത്തിൽ മുറയനുസരിച്ചു അവരെ നിയമിക്കും. ഈ ഉദ്യോഗത്തിനപേക്ഷിക്കുമ്പോൾ ൪ രൂപാ ഫീസടക്കേണ്ടതാണ്.

(൩) ചില ഉദ്യോഗങ്ങളിൽ (അഞ്ചൽഡിപ്പാർട്ടുമെൻറിലെ ക്ലാർക്ക്, അഞ്ചൽമാസ്റ്റർ, അഞ്ചൽമാൻ, റണ്ണർ, ഇലക്ട്രിസിററി ഡിപ്പാർട്ടുമെൻറിലെ ടെലിഫോൺ ആപ്പറേററർ, മെഡിക്കൽഡിപ്പാർട്ടുമെൻറിലെ കമ്പൌണ്ടർ, മിഡ്‌വൈഫ്, നഴ്സ്, വാർഡർ, സർക്കാർഅച്ചുക്കൂടത്തിലെ പീസുവർക്കിനത്തിൽപ്പെട്ട കമ്പോസിററർ, ബയിൻറർ മുതലായ ഉദ്യോഗങ്ങളിൽ) പ്രാരംഭനിയമനം നടത്തുന്നതു് പ്രതിഫലംകൂടാതെ ജോലി പരിചയിക്കുന്നതിനാണ്. പരിശീലനത്തിനുശേഷം ഡിപ്പാർട്ടുമെൻറധികൃതർ മുറപ്രകാരം അവരെ ശമ്പളത്തോടുകൂടിയുള്ള ഉദ്യോഗത്തിൽ നിയമിക്കുന്നതാണ്. ഇപ്രകാരമുള്ള വാളൻററിയർ ഉദ്യോഗങ്ങൾക്ക് അപേക്ഷിക്കുന്നവർ അവരുടെ അപേക്ഷകളിൽ ആവശ്യപ്പെടുന്ന ഉദ്യോഗങ്ങൾ ശമ്പളത്തോടുകൂടിയവയാണെങ്കിൽ എന്തുഫീസ് കൊടുക്കേണ്ടിവരുമോ അതു ഫീസായി അടച്ചു വാളൻറിയർ ജോലിക്ക് അപേക്ഷിക്കേണ്ടതാണ്.

അപേക്ഷാഫീസ് ൨ വി സി. ൨. എന്നുള്ള ഇനത്തിൽ ഖജനാവിൽ ഒടുക്കി ചെല്ലാൻ രസീത് വാങ്ങേണ്ടതാണ്. അപേക്ഷയോടുകൂടി അയയ്ക്കുന്ന ചെല്ലാൻ അനുസരിച്ചുള്ള തുകകൾ യാതൊരു കാരണവശാലും തിരിയെ കൊടുക്കുന്നതിനു പബ്ലിക്ക്സർവീസ്കമ്മീഷണർക്ക് അധികാരമില്ല. അപേക്ഷാഫീസടച്ചതു് തെളിയിക്കുന്നതിനുള്ള ചെല്ലാൻ രസീതും സൽസ്വഭാവസർട്ടിഫിക്കററുംമാത്രം അസ്സൽതന്നെ ഹാജരാക്കുകയും മററു പ്രമാ

ങ്ങളുടെ ശരിപകർപ്പുകൾ അപേക്ഷയോടുകൂടി അയക്കുകയും ആണ് വേണ്ടത്. സൽസ്വഭാവ സർട്ടിഫിക്കറ്റും ചെല്ലാനും യാതൊരു കാരണവശാലും തിരിച്ചുഅയച്ചുകൊടുക്കുന്നതല്ല. ഏതെങ്കിലും പ്രമാണപകർപ്പ് സംശയാസ്പദമായിക്കണ്ടാൽ അതിന്റെ അസ്സൽ ഹാജരാക്കുന്നതിന്ന അപേക്ഷകരോടാവശ്യപ്പെടുന്നതും അതനുസരിച്ച് അസ്സൽ ഹാജരാക്കേണ്ടതുമാണ്. അസ്സൽപ്രമാണങ്ങൾ സാധാരണയായി പബ്ലിക്ക്സർവ്വീസ് കമ്മീഷണർ ആഫീസിൽ സൂക്ഷിക്കുന്നതല്ലാത്തതിനാൽ അവ അപേക്ഷകർക്ക് തിരിച്ചുകിട്ടുന്നതിനുള്ള ഓരപേക്ഷയും അഞ്ചൽമാർഗ്ഗമോ, തപാൽമാർഗ്ഗമോ അവ രജിസ്റ്റർചെയ്തു തിരിച്ചയക്കുന്നതിന്ന് ആവശ്യമുള്ള സ്റ്റാമ്പും അപേക്ഷയോടുകൂടി അയക്കേണ്ടതാണ്.

പ്രതിജ്ഞാപത്രം. അപേക്ഷയിൽ പറയുന്ന കാര്യങ്ങളും, അതിനോടുകൂടി ഹാജരാക്കുന്ന പ്രമാണങ്ങളുടെ സാധുതയും തെളിയിക്കുന്നതിലേക്ക് ഓരോ അപേക്ഷാഫാറത്തോടുകൂടി ഒരു പ്രതിജ്ഞാപത്രം ഹാജരാക്കേണ്ടതാണ്.

പബ്ലിക്ക്സർവീസ് ൯-ം ൧൦-ം നമ്പർ പുതിയ ഫാറങ്ങളിൽ പ്രതിജ്ഞാപത്രം അച്ചടിച്ചിട്ടുള്ളതിനാൽ ആ ഫാറങ്ങൾ പൂരിപ്പിക്കുന്നവർ അവയിലുള്ള പ്രതിജ്ഞാപത്രങ്ങളുടെ ചുവട്ടിൽ ഒപ്പിട്ടിരുന്നാൽ മതിയാവും. പ്രതിജ്ഞാപത്രങ്ങൾ ചേർത്തിട്ടില്ലാത്ത ഫാറങ്ങൾ ഉപയോഗിക്കുന്നവർ, അടിയിൽ കൊടുത്തിരിക്കുന്ന മാതൃകയിൽ ഒരു പ്രതിജ്ഞാപത്രം പ്രത്യേകം എഴുതി ഒപ്പിട്ട് അപേക്ഷാഫാറത്തോടൊന്നിച്ചയക്കേണ്ടതാണ്.

### പ്രതിജ്ഞാപത്രം.

പബ്ലിക്ക്സർവ്വീസ് നിയമനച്ചട്ടം ൧൭-ാംവകുപ്പിലെ ൨-ാം ഉപവകുപ്പ് ഞാൻ വായിച്ചുമനസ്സിലാക്കി. അതിൽ പറഞ്ഞിരിക്കുന്ന യാതൊരയോഗ്യതയും എനിക്കില്ലെന്നും ഈ അപേക്ഷയിൽ പ്രസ്താവിച്ചിരിക്കുന്ന സംഗതികൾ എല്ലാം സത്യമാണെന്നും, ഈ അപേക്ഷയോടുകൂടി ഹാജരാക്കുന്ന പ്രമാണപകർപ്പുകൾ എന്റെ കൈവശമുള്ള അസ്സൽ പ്രമാണങ്ങളുടെ ശരിപകർപ്പുകളാണെന്നും ഞാൻ ഇതിനാൽ സത്യപ്രതിജ്ഞ ചെയ്യുന്നു.

ഉദ്യോഗാർത്ഥിയുടെ ഒപ്പ്.

തീയതി.

---

## അദ്ധ്യായം ൫

## ഉദ്യോഗത്തിൽ നിയമിക്കപ്പെടുന്നവർ അനുഷ്ഠിക്കേണ്ട നടപടികളും അറിഞ്ഞിരിക്കേണ്ട വിവരങ്ങളും.

ഓരോ ഡിപ്പാർട്ടുമെന്റിന്റെയും മേലധികാരിക്കും, മററു നിയമനാധികാരമുള്ള ഉദ്യോഗസ്ഥന്മാർക്കും, ഏതെല്ലാം ഉദ്യോഗങ്ങളിൽ നിയമനം നടത്തുന്നതിന്ന് അധികാരമുണ്ടെന്ന് ഗവണ്മെന്റിൽ നിന്നും വ്യവസ്ഥപ്പെടുത്തിയിട്ടുണ്ട്. അപ്രകാരമുള്ള ഉദ്യോഗങ്ങളിൽ ഒഴിവുണ്ടാകുമ്പോൾ ഉദ്യോഗത്തിന്റെ പേരും ശമ്പളവും വിശദപ്പെടുത്തി ഉദ്യോഗസ്ഥന്മാർ പബ്ലിക്ക് സർവ്വീസ് കമ്മീഷണർ ആഫീസിലേക്ക് എഴുതി അയക്കുകയും കമ്മീഷണർ നിർദ്ദേശിക്കുന്ന ആളെയൊ, ആളുകളെയൊ അവർ ഉദ്യോഗത്തിൽ നിയമിക്കുകയും ചെയ്യുന്നതാണ്. ഇപ്രകാരം ഒരുദ്യോഗാർത്ഥിയെ,

ഏതു് ഡിപ്പാർട്ടുമെൻറിൽ ഏതു ശമ്പളത്തിൽ നിയമിച്ചിരിക്കുന്നു എന്നു് താഴെ കൊടുത്തിരിക്കുന്ന രൂപത്തിൽ ഉള്ള ഒരു മെമ്മോമൂലം (ഉദ്യോഗാർത്ഥിയെ) പബ്ലിക്ക് സർവ്വീസ് കമ്മീഷണർ ആഫീസിൽ നിന്നു് നേരിട്ടറിയിക്കുന്നതാണു്.

പബ്ലിക്ക് സർവ്വീസ് കമ്മീഷണർ ആഫീസ്,
തിരുവനന്തപുരം.

മെമ്മോറാണ്ടം.

മി. / മിസിസ്. / മിസ്..........................................................

തെരഞ്ഞെടുക്കപ്പെട്ടുള്ളതു് — ആരോഗ്യം സംബന്ധിച്ചും, (ആവശ്യമുള്ളപക്ഷം സെക്യൂറിററി സംബന്ധിച്ചും (൧൧൨൪-ലെ പബ്ലിക്ക് സർവ്വീസ് നിയമന ചട്ടങ്ങൾക്കും, പ്രൊബേഷൻ ചട്ടങ്ങൾ സംബന്ധിക്കുമെങ്കിൽ അവയ്ക്കും വിധേയമായി.................. ഡിപ്പാർട്ടുമെൻറിൽ പ്രതിമാസം ...ശമ്പളത്തിൽ.....ആയി സ്ഥിരം,/ ടെമ്പോററി,/ ആക്ടിംഗ്, ഉദ്യോഗത്തിൽ നിയമിക്കുന്നതിനു് നിങ്ങളെ തിരഞ്ഞെടുത്തിരിക്കുന്നു.

ചട്ടങ്ങൾ അനുസരിക്കുന്നതിനു് നിങ്ങൾ എന്തു ചെയ്യണമെന്നുള്ളതിനെപ്പററിയും അനുസരിച്ചു കഴിഞ്ഞാൽ ജോലിയിൽ പ്രവേശിക്കേണ്ട സ്ഥലവും, തീയതിയും, സംബന്ധിച്ചും ഡിപ്പാർട്ടുമെൻറിൽനിന്നും നിങ്ങളെ മുറയ്ക്കു് അറിയിക്കുന്നതാണു്.

(ഒപ്പ്)
പബ്ലിക്ക് സർവ്വീസ് കമ്മീഷണരുടെ സെക്രട്ടറി.

ഇപ്രകാരമുള്ള ഒരു മെമ്മോ ലഭിച്ചുകഴിഞ്ഞാൽ തന്നെ ഏതു ഡിപ്പാർട്ടുമെൻറിൽ, ഏതു ജോലിക്കു് നിയമിച്ചിരിക്കുന്നു എന്നു് ഉദ്യോഗാർത്ഥി മനസ്സിലാക്കേണ്ടതാണു്. താൻ ഏതു സ്ഥലത്തു് എപ്പോൾ ഹാജരായി ജോലിയിൽ പ്രവേശിക്കണമെന്നു് ഡിപ്പാർട്ടുമെൻറിലെ മേലധികാരിയിൽ നിന്നു് ഒരറിയിപ്പു് ഉദ്യോഗാർത്ഥിക്കു് പിന്നീടു് കിട്ടുന്നതാണു്. അപ്രകാരം അറിയിപ്പു് കിട്ടിക്കഴിഞ്ഞാൽ സാധാരണയായി ഒരാഴ്ചക്കകമോ അഥവാ ഡിപ്പാർട്ടുമെൻറു മേധാവി ആവശ്യപ്പെടുന്ന സമയത്തിനകമോ അയാൾ ജോലിയിൽ പ്രവേശിച്ചുകൊള്ളണം.

നോട്ട്:—ഭൂനികുതി വകുപ്പിൽ ചില ഉദ്യോഗങ്ങളിൽ നിയമനം നടത്തുന്നതിനു് അധികാരം ഡിവിഷൻ പേഷ്കാർക്കും, എക്സൈസ് വകുപ്പിൽ ഗാർഡുകളെ നിയമിക്കുന്നതിനു് ള്ള അധികാരം അസിസ്റ്റൻറ് കമ്മീഷണർക്കും ഉള്ളതുകൊണ്ടു് തങ്ങളുടെ അധികാരാതിർത്തിയിൽ ആ വിധ ഉദ്യോഗങ്ങളിൽ ഉണ്ടാകുന്ന ഒഴിവുകളിൽ നിയമനം നടത്തുന്നതിനു് ആ ഉദ്യോഗസ്ഥന്മാർക്കു് പബ്ലിക്ക് സർവ്വീസ് കമ്മീഷണരോടു് നേരിട്ടാവശ്യപ്പെടാവുന്നതും അപ്രകാരം നിയമിക്കുന്നവരെ തങ്ങളുടെ അധികാരാതിർത്തിയിൽ യുക്തമെന്നു തോന്നുന്ന സ്ഥലത്തു് ജോലിക്കു് നിയോഗിക്കാവുന്നതുമാണു്. മററു ഡിപ്പാർട്ടുമെൻറുകളിൽ ഉണ്ടാകുന്ന ഒഴിവുകൾ അതാതു ഡിപ്പാർട്ടുമെൻറു മേധാവികൾ തന്നെ പബ്ലിക്ക് സർവ്വീസ് കമ്മീഷണർ ആഫീസിൽ അറിയിക്കുന്നതും സംസ്ഥാനത്തു് തങ്ങളുടെ ഡിപ്പാർട്ടുമെൻറിൽ ഉള്ള ഏതെങ്കിലും ആഫീസിൽ ഉദ്യോഗനിയമനം നടത്തുന്നതിനു് അവർക്കു മാത്രം അധികാരമുള്ളതുമാണു്.

മേൽ പറഞ്ഞപ്രകാരം പബ്ലിക്ക് സർവ്വീസ് കമ്മീഷണർ ആഫീസിൽനിന്നും ഏതു ഡിപ്പാർട്ടുമെൻറിൽ ഏതു ശമ്പളത്തിൽ ഏതുദ്യോഗത്തിൽ ഒരാളെ നിയമിച്ചിരിക്കുന്നു എന്നു് അയാൾക്കു് മെമ്മോ ലഭിച്ചുകഴിഞ്ഞു് ൧൪ ദിവസത്തിനകം താൻ ഇന്ന സ്ഥലത്തു് ജോലിക്കു് ഹാജരാകണമെന്നു് ആ ഡിപ്പാർട്ടുമെൻറു മേലധികാരിയിൽ

നിന്നും ഉത്തരവു ലഭിക്കുന്നില്ലെങ്കിൽ ആ വിവരം ഉദ്യോഗാർത്ഥി നേരിട്ട പബ്ലിക്ക് സർവ്വീസ് കമ്മീഷണർ ആഫീസിൽ രേഖാമൂലം അറിയിക്കേണ്ടതാണ്. അപ്രകാരം അറിയിക്കുമ്പോൾ അയാളെ നിയമിച്ചതായി പബ്ലിക്ക് സർവ്വീസ് കമ്മീഷണർ ആഫീസിൽനിന്നും ലഭിച്ചിട്ടുള്ള മെമ്മോയിലെ നമ്പരും തീയതിയും കൂടി പൂർണ്ണമായി എഴുതി അറിയിക്കേണ്ടതാണ്.

പകരമായോ താൽക്കാലികമായോ ഉദ്യോഗത്തിൽ നിയമിക്കപ്പെടുന്ന ഒരാൾ ജോലിയിൽ പ്രവേശിക്കുന്നതിനു മുമ്പായി അയാളെ ഏതൊഴിവിൽ നിയമിച്ചുവോ ആ ഒഴിവ് അവസാനിക്കുകയാണെങ്കിൽ അയാളുടെ നിയമനം റദ്ദ് ചെയ്യുന്നതും സമുദായ മുറ അനുസരിച്ച് അടുത്തുണ്ടാകുന്ന ഒഴിവിൽ അയാളെ വീണ്ടും നിയമിക്കുന്നതുമാണ്.

എല്ലാ ഡിപ്പാർട്ടുമെന്റുകളിലും പൊതുവേ ഉള്ള ശിപായി, ക്ലാർക്ക്, ടൈപ്പിസ്റ്റ് മുതലായ ഉദ്യോഗങ്ങൾക്ക് അപേക്ഷിക്കുന്നവർ തങ്ങൾക്ക് ഒരു പ്രത്യേക ഡിപ്പാർട്ടുമെന്റിൽ ആ മാതിരി ഉദ്യോഗം ലഭിക്കണമെന്ന് ആവശ്യപ്പെടാൻ പാടില്ലാത്തതും, പബ്ലിക്ക്സർവ്വീസ് ചട്ടം അനുസരിച്ച് അവരെ മുറപ്രകാരം ഏതു ഡിപ്പാർട്ടുമെന്റിലും നിയമിക്കുന്നതിന് പബ്ലിക്ക് സർവ്വീസ് കമ്മീഷണർക്ക് അധികാരമുണ്ടായിരിക്കുന്നതുമാണ്. അതുപോലെ തന്നെ തന്റെ സ്വദേശത്തോ തനിക്കിഷ്ടമുള്ള മറ്റെവിടെങ്കിലും സ്ഥലത്തോ നിയമനം ലഭിക്കണമെന്ന് ആവശ്യപ്പെടുന്നതിനും അപേക്ഷകർക്ക് അർഹതയില്ല. താൽക്കാലികമായി നിയമനം ലഭിച്ചിട്ടുള്ള ഒരാൾ അപ്രകാരമുള്ള ഉദ്യോഗത്തിൽ ഇരിക്കുമ്പോഴോ അഥവാ അതിൽനിന്ന് വിരമിച്ചശേഷം വീണ്ടും നിയമനത്തിന് കാത്തിരിക്കുന്ന അവസരത്തിലോ, തന്റെ മതം മാറുകയാണെങ്കിൽ അപ്രകാരമുള്ള മതപരിവർത്തനം ഔദ്യോഗികമായി അംഗീകരിക്കുന്നതല്ലാത്തതും ഏതു വിഭാഗത്തിലെ അംഗമെന്നുള്ള നിലയിൽ അയാൾക്ക് ആദ്യം നിയമനം ലഭിച്ചുവോ ആ നിലയിൽ മാത്രം വീണ്ടും അയാളെ അതേ ഉദ്യോഗത്തിൽ നിയമിക്കുന്നതുമാകുന്നു.

പുനർനിയമനം. ഒരു അപേക്ഷകന് താൽക്കാലികമായി ലഭിച്ച ഉദ്യോഗത്തിൽ നിന്നു പിരിഞ്ഞുപോകേണ്ടതായി വന്നാൽ വീണ്ടും നിയമനം ലഭിക്കുന്നതിനുവേണ്ടി അയാൾ ആ വിവരം പബ്ലിക്ക്സർവ്വീസ് കമ്മീഷണർ ആഫീസിൽ അറിയിക്കേണ്ടതാണ്. അങ്ങനെ അറിയിക്കുമ്പോൾ അയാളെ ഏതു ഡിപ്പാർട്ടുമെന്റിൽ ഏതു ശമ്പളത്തിൽ നിയമിച്ചു എന്നു കാണിച്ചും, പബ്ലിക്ക് സർവ്വീസ് കമ്മീഷണർ ആഫീസിൽനിന്നു ലഭിച്ച നിയമന ഉത്തരവിന്റെ നമ്പരും തീയതിയും പൂർണ്ണമായി രേഖപ്പെടുത്തിയും വിവരം അറിയിക്കണം. അയാൾ ഉദ്യോഗത്തിൽ നിന്നും പിരിയുമ്പോൾ പിരിച്ചു വിടപ്പെട്ട തീയതിയും ജോലിയിൽ ഇരുന്ന കാലവും, ഒഴിവു തീർന്നതുമൂലമാണ് പിരിച്ചയച്ചതെന്നും, ഉദ്യോഗകാലത്തെ അയാളുടെ നടത്തയും കൃത്യനിർവ്വഹണവും തൃപ്തികരമായിരുന്നു എന്നും രേഖപ്പെടുത്തിയിട്ടുള്ള ഒരു സർട്ടിഫിക്കറ്റ് (അസ്സൽ) ഏതുദ്യോഗസ്ഥന്റെ കീഴിൽ ജോലി നോക്കിയിരുന്നുവോ ആ ഉദ്യോഗസ്ഥനിൽ നിന്നും വാങ്ങി മേൽപറഞ്ഞ പ്രകാരമുള്ള അറിയിപ്പോടുകൂടി ഹാജരാക്കേണ്ടതാണ്. അപ്രകാരം സർട്ടിഫിക്കറ്റോടുകൂടി ഉള്ളതല്ലെങ്കിൽ പുനർനിയമനത്തിനു വേണ്ടിയുള്ള അപേക്ഷകൾ ഗൗനിക്കപ്പെടുകയില്ല.

൯-ാം അദ്ധ്യായത്തിൽ സൂചിപ്പിച്ചിരിക്കുന്ന പ്രകാരം പകരമായോ താൽക്കാലികമായോ ഉദ്യോഗത്തിൽ ഇരുന്ന ഒരാൾ അപ്രകാരമുള്ള ഒഴിവു തീരുന്നതിനു മുമ്പായി അനാരോഗ്യം മൂലം ഡിപ്പാർട്ടുമെന്റധികൃതരുടെ അനുവാദത്തോടുകൂടി ഉദ്യോഗത്തിൽ നിന്നു പിരിഞ്ഞു പോകുകയും, മൂന്നു മാസത്തിനകം വീണ്ടും ജോലിക്ക് ഹാജരാകുമ്പോൾ അയാൾ ഇരുന്ന ഉദ്യോഗത്തിൽ ഒഴിവില്ലാതെ വരികയും ചെയ്താൽ വീണ്ടും നിയമനത്തിനു താൻ ഇരുന്ന ഡിപ്പാർട്ടുമെന്റധികൃതരുടെ പക്കൽനിന്നും മേൽ സൂചിപ്പിച്ച പ്രകാരം ലഭിച്ച ഒരു സർട്ടിഫിക്കറ്റോടുകൂടി പബ്ലിക്ക് സർവ്വീസ് കമ്മീഷണരുടെ ആഫീസിൽ അപേക്ഷിക്കേണ്ടതാണ്.

നോട്ട്:—പകരമായോ താൽക്കാലികമായോ ഉദ്യോഗത്തിൽ ഇരുന്ന ഒരാൾ അനാരോഗ്യംമൂലം ഡിപ്പാർട്ടുമെൻറധികൃതന്മാരുടെ അനുവാദത്തോടുകൂടി ഉദ്യോഗത്തിൽ നിന്നു് പിരിഞ്ഞു പോയ ശേഷം അയാൾക്കു് ആരോഗ്യം ഉണ്ടാകയാണെങ്കിൽ ഉദ്യോഗത്തിൽ നിന്നു പിരിഞ്ഞ ദിവസം മുതൽ മൂന്നു മാസത്തിനകമായി അയാളിതന്നെ ഉദ്യോഗത്തിൽ വീണ്ടും പ്രവേശിക്കേണ്ടതാണ്. ആ സ്ഥാനത്തു് ഒഴിവില്ലെന്നു വരികിൽ മേൽ പ്രസ്താവിച്ച തരത്തിൽ പുനർ നിയമനത്തിനു് പബ്ലിക്ക് സർവ്വീസ് കമ്മീഷണരുടെ പേർക്ക് അപേക്ഷിക്കണം.

പകരമായോ താൽക്കാലികമായോ ഉദ്യോഗത്തിലിരിക്കുന്ന ഒരാൾക്കു് ഉപരിവിദ്യാഭ്യാസം ചെയ്യണമെന്നാഗ്രഹമുണ്ടെങ്കിൽ ആ വിവരം പ്രത്യേകം കാണിച്ചു അപേക്ഷിക്കേണ്ടതും ഡിപ്പാർട്ടുമെൻറു മേധാവിയിൽനിന്നും രേഖാമൂലം അനുവാദം വാങ്ങി ഉദ്യോഗത്തിൽ നിന്നു പിരിയാവുന്നതും അതിനെ തുടർന്നു വിദ്യാഭ്യാസം നടത്തിയതായി വിദ്യാഭ്യാസ സ്ഥാപനത്തിൻെറ മേധാവിയിൽ നിന്നു് ഒരു സർട്ടിഫിക്കററ് വാങ്ങുകയും ചെയ്താൽ അയാൾക്കു പുനർ നിയമനത്തിനായി പബ്ലിക്ക് സർവ്വീസ് കമ്മീഷണർ ആഫീസിൽ വീണ്ടും അപേക്ഷിക്കാവുന്നതും അതനുസരിച്ചു നിയമനം ലഭിക്കാവുന്നതുമാണ്. ഡിപ്പാർട്ടുമെൻറു മേധാവിയുടെ രേഖാമൂലമുള്ള അനുവാദം കൂടാതെ ഉദ്യോഗത്തിൽ നിന്നു് പിരിയുന്നവരെ പബ്ലിക്ക് സർവ്വീസ് ചട്ടം ൧൭ (ഫ) അനുസരിച്ചു നിയമനത്തിനു അർഹതയില്ലാത്തവരായി കരുതുന്നതാണ്.

---

## അദ്ധ്യായം ൯.

## വൈദ്യപരിശോധന.

എക്സൈസ് പ്രിവൻറീവ് ആഫീസർ, എക്സൈസ് ഗാർഡ്, വനംഗാർഡ്, സെൻട്രൽ ജയിൽ വാർഡർ, മുതലായ ഉദ്യോഗങ്ങൾക്കു് നിശ്ചയിച്ചിട്ടുള്ള വിദ്യാഭ്യാസ യോഗ്യതയ്ക്കു പുറമെ കായികമായ യോഗ്യത കൂടി ഉണ്ടായിരിക്കേണ്ടതു് ആ വക ഉദ്യോഗ നിയമനത്തിനു അത്യന്താപേക്ഷിതമായി കരുതപ്പെട്ടിരിക്കുന്നു. വനം ഗാർഡിനു് ൫ അടി ൪ ഇഞ്ചു് പൊക്കവും മുകളിൽ പറഞ്ഞ മററുദ്യോഗങ്ങൾക്കു ൫ അടി ൬ ഇഞ്ചു് പൊക്കവും മേൽ പറഞ്ഞ എല്ലാ ഉദ്യോഗങ്ങൾക്കും ൩൨ ഇഞ്ചു് നെഞ്ചളവും ഉള്ള അപേക്ഷകരെ മാത്രമെ നിയമിക്കാൻ പാടുള്ളു. ഈ ഉദ്യോഗങ്ങൾക്കു അപേക്ഷിക്കുന്നവർ തങ്ങളുടെ പൊക്കവും നെഞ്ചളവും എത്രയാണെന്നു് അപേക്ഷയിൽ നിർദ്ദിഷ്ട സ്ഥാനത്തു എഴുതിയിരിക്കേണ്ടതാണ്. ൨൫ രൂപാ ശമ്പളമുള്ള രണ്ടാംഗ്രേഡു് എക്സൈസ് പ്രിവൻറിവ് ആഫീസർ ജോലിക്കു അപേക്ഷിക്കുന്നതു് പബ്ലിക്ക് സർവ്വീസ് ൯-ാം നമ്പർ ഫാറത്തിലായിരിക്കണം. ഈ ഫാറത്തിൽ ഉദ്യോഗാർത്ഥിയുടെ പൊക്കവും നെഞ്ചളവും കുറിക്കുന്നതിനു പ്രത്യേകം സ്ഥാനം നിർണ്ണയിച്ചിട്ടില്ലെങ്കിലും പതിനൊന്നാമത്തെയോ പന്ത്രണ്ടാമത്തെയോ കാളത്തിൽ ഈ വിവരം കുറിക്കാവുന്നതാണ്.

മേല്പറഞ്ഞ ഉദ്യോഗങ്ങൾക്കു് അപേക്ഷിക്കുന്നവർക്കു് കായികമായ യോഗ്യതകളുണ്ടെന്നു തെളിഞ്ഞതിനു മേലെമാത്രമെ യഥാർത്ഥത്തിൽ ആ വക ഉദ്യോഗങ്ങളിൽ പ്രവേശനത്തിനു അർഹതയുള്ളു. പക്ഷെ ഈ വക ഉദ്യോഗത്തിൽ ൨൫ രൂപാ ശമ്പളമുള്ള (എക്സൈസ് ഡിപ്പാർട്ടുമെൻറിലെ) പ്രിവൻറീവ് ആഫീസർ ഉദ്യോഗം ഒഴിച്ചു് ബാക്കിയുള്ള ഉദ്യോഗങ്ങൾക്കും എപ്പോഴും അപേക്ഷിക്കാവുന്നതുകൊണ്ടു് അപേക്ഷകരെ

അപ്പോഴപ്പോൾ പരിശോധിച്ച് ക്ലിപ്തമായ കായിക യോഗ്യതയുണ്ടെന്നു തെളിഞ്ഞതിൻ ശേഷം അപേക്ഷ രജിസ്റ്റർ ചെയ്യുകയെന്നുള്ളത് പ്രായോഗികമല്ല. അതുകൊണ്ട് അപ്പോഴപ്പോൾ ലഭിക്കുന്ന അപേക്ഷകൾ മുറപ്രകാരം രജിസ്റ്റർ ചെയ്യുകയും രജിസ്ട്രേഷൻ നമ്പരോ അപേക്ഷകർക്കയക്കുകയും ചെയ്യുന്നു. എന്നാൽ ചില ഡ്യൂട്ടികളിലായി അപേക്ഷകരിൽ ഏതാനും പേരെ വീതം അവരുടെ സ്വദേശത്തേക്ക് ഏറ്റവും അടുത്തതായി ഉള്ള ഗവണ്മെന്റാശുപത്രികളിൽ അയച്ച് അവരുടെ ആരോഗ്യവും കായിക യോഗ്യതയും പരിശോധിപ്പിക്കുന്നതാണ്.

അപ്രകാരം വൈദ്യ പരിശോധന നടത്തുന്നതിലേക്ക് ഏതാശുപത്രിയിൽ എന്ന് എപ്പോൾ ഹാജരാകണമെന്നുള്ള വിവരത്തിന് പബ്ലിക്ക് സർവ്വീസ് കമ്മീഷണർ ആഫീസിൽ നിന്ന് ഓരോ അപേക്ഷകനും ഉത്തരവയക്കുന്നതും അതനുസരിച്ച് അയാൾ ആശുപത്രിയിൽ ഹാജരായി പരിശോധനക്ക് വിധേയനാകേണ്ടതുമാണ്. നിർദ്ദിഷ്ട കായിക യോഗ്യതയും ആരോഗ്യവും അവർക്കുണ്ടെന്നോ ഇല്ലെന്നോ ഉള്ള വിവരങ്ങൾ അടങ്ങിയ ലിസ്റ്റ് ആശുപത്രികളിൽ നിന്ന് നേരിട്ട് പബ്ലിക്ക് സർവ്വീസ് കമ്മീഷണർ ആഫീസിൽ അയച്ചു കൊടുക്കുന്നതും അതനുസരിച്ച് യോഗ്യതയുള്ളവരെന്നു കാണുന്നവരെ മാത്രം യഥാകാലം ഉദ്യോഗത്തിൽ നിയമിക്കുന്നതുമാണ്.

വൈദ്യ പരിശോധന കഴിയുന്നതിനു മുൻപും ചില അപേക്ഷകരെ ചില അവസരങ്ങളിൽ നിയമിക്കേണ്ടിവരുന്നതാണ്. ആ അവസരത്തിൽ ക്ലിപ്തമായ യോഗ്യതയുള്ളപക്ഷം നിയമിക്കണമെന്ന വ്യവസ്ഥയിലാണ് അവരുടെ പേര് ഡിപ്പാർട്ടുമെന്റ മേലധികാരികളുടെയോ മറ്റ് നിയമനാധികാരമുള്ള ഉദ്യോഗസ്ഥന്മാരുടെയോ പേർക്കയക്കുന്നത്. അപ്രകാരം അയക്കപ്പെടുന്ന അപേക്ഷകരെ ഉദ്യോഗത്തിൽ പ്രവേശിപ്പിക്കുന്നതിനു മുൻപായി കായിക യോഗ്യത നിയമനാധികൃതർ പരിശോധിച്ച് തൃപ്തികരമെന്നു കാണുന്ന പക്ഷം ജോലിയിൽ പ്രവേശിപ്പിക്കും.

മെഡിക്കൽ പരിശോധനയിൽ ഉദ്യോഗത്തിന് അയോഗ്യരെന്നു തെളിയുന്നവരുടെ പ്രസ്തുത ഉദ്യോഗത്തിനുള്ള രജിസ്ട്രേഷൻ റദ്ദ് ചെയ്യപ്പെടുന്നതായി കരുതുന്നതാണ്. ഗവണ്മെന്റാശുപത്രികളിൽ അയച്ചു കായിക യോഗ്യത പരിശോധിപ്പിക്കുന്നതിനു മുൻപും കായിക യോഗ്യതയുള്ളപക്ഷം ജോലിയിൽ പ്രവേശിപ്പിക്കണമെന്നുള്ള വ്യവസ്ഥയിന്മേലും നിയമിക്കപ്പെടുന്നവരുടെ കായിക യോഗ്യത തൃപ്തികരമല്ലെന്നു നിയമനാധികാരികൾ അഭിപ്രായപ്പെടുകയും അവരെ ജോലിയിൽ പ്രവേശിപ്പിക്കാതിരിക്കുകയും ചെയ്താൽ അവരുടെ നിയമനം റദ്ദ് ചെയ്കയും അവരെ മുറപ്രകാരം വൈദ്യ പരിശോധനക്ക് പിൽക്കാലം നിയോഗിക്കുകയും ചെയ്യും. വൈദ്യ പരിശോധന മൂലം അവരുടെ അയോഗ്യത തെളിയുന്നതുവരെ പ്രസ്തുത ഉദ്യോഗത്തിനുള്ള അവരുടെ രജിസ്ട്രേഷൻ നിലവിലിരിക്കുമെങ്കിലും അവർക്ക് പ്രസ്തുത ഉദ്യോഗത്തിൽ നിയമനത്തിനു അവകാശമുണ്ടായിരിക്കുന്നതല്ല. വൈദ്യ പരിശോധനയിൽ അവർക്ക് കായികമായും ആരോഗ്യപരമായും വേണ്ട യോഗ്യതകൾ തികച്ചും ഉണ്ടെന്നു കണ്ടാൽ നഷ്ടപ്പെട്ടുപോയ (നിയമനത്തിനുള്ള) അവകാശം വീണ്ടും സിദ്ധിക്കുന്നതുമാകുന്നു.

വൈദ്യ പരിശോധനയിൽ അയോഗ്യരെന്നു നിശ്ചയിച്ചിട്ടുള്ളവരെ ആ വിവരം പബ്ലിക്ക് സർവ്വീസ് കമ്മീഷണർ ആഫീസിൽ നിന്നു രേഖാമൂലം അറിയിക്കുന്നതും അപ്പോൾ തങ്ങൾക്ക് ആ ഉദ്യോഗത്തിനുള്ള അവകാശം നഷ്ടപ്പെട്ടിരിക്കുന്നതായി അപേക്ഷകർ കരുതേണ്ടതുമാകുന്നു. തങ്ങളുടെ യോഗ്യതാനുസരണം മറ്റുദ്യോഗങ്ങൾക്ക് അവർക്ക് അപേക്ഷിക്കാവുന്നതാണ്.

നോട്ട്.—(എ) കായികമായ യോഗ്യത ആവശ്യമുള്ള ഉദ്യോഗത്തിനു പേരു രജിസ്റ്റർ ചെയ്തശേഷം ഉദ്യോഗാപേക്ഷകരുടെ പ്രായപരിധി കഴിഞ്ഞ് ഒരാൾക്കു കായിക പരി

ശോധന നടത്തുകയും അപ്പോൾ അയാൾ ആ ഉദ്യോഗത്തിനു അയോഗ്യനെന്നു കാണ
കയും ചെയ്താലും പബ്ലിക്ക് സർവ്വീസ് ചട്ടം ൧൬-ാം വകുപ്പനുസരിച്ചു വയസ്സിനെ സംബ
ന്ധിച്ചിടത്തോളം അയാളുടെ അപേക്ഷ സാധുവായി സ്വീകരിക്കപ്പെട്ട എന്നു കരുതാവു
ന്നതാണ്. അതായതു എക്സയിസ് ഗാർഡു്, ഫോറസ്റ്റ് ഗാർഡു്, സെൻട്രൽ ജയിൽ
വാർഡർ, മുതലായി പട്ടിക ൧ സീരിയിൽപ്പെട്ട ഉദ്യോഗങ്ങൾക്ക അപേക്ഷിച്ചിട്ടുള്ളവൻ
കായികമായ യോഗ്യതയില്ലെന്നു പിൽക്കാലം തെളിഞ്ഞാലും ൩൫ വയസ്സുവരെ പട്ടിക ൧
സീരിയിൽപ്പെട്ട മററുദ്യോഗങ്ങൾക്ക നിയമപ്രകാരം അപേക്ഷിക്കാവുന്നതാണ്. ൧൦ രൂപ-
ശമ്പളമുള്ള പ്രിവൻറീവ് ആഫീസർ ജോലിക്ക അപേക്ഷിച്ചിട്ടുള്ളവൻ മേൽ പ്രസ്താവിച്ച
വിധം കായികമായ യോഗ്യതയില്ലെന്നു തെളിയുന്ന പക്ഷം പബ്ലിക്ക് സർവ്വീസ് ചട്ടം
൧൬ (൧)ൽ വകുപ്പനുസരിച്ചും വയസ്സു സംബന്ധമായ സ്വാതന്ത്ര്യം ലഭിക്കുന്നതാണ്.
അപ്പോഴപ്പോഴായി പബ്ലിക്ക് സർവ്വീസ് കമ്മീഷണർ ആഫീസിൽ നിന്നും അയക്കുന്ന
അപേക്ഷകരെ പരിശോധിച്ചു കായികമായും ആരോഗ്യ പരമായും അവരിൽ ഓരോരുത്ത
രുടെയും വിവരങ്ങൾ അറിയുന്നതിലേക്ക നാഗർകോവിൽ, നെയ്യാററിൻകര, തിരുവനന്ത
പുരം, ചിറയിൻകീഴ്, കൊല്ലം, മാവേലിക്കര, ആലപ്പുഴ, ചേർത്തല, തിരുവല്ല,
കോട്ടയം, മീനച്ചിൽ, വൈക്കം, മൂവാററുപുഴ, ആലുവാ, പറവൂർ, ഈ ഡിസ്ത്രിക്ട് ആശു
പത്രികളുടെ ചാർജ്ജ് വഹിക്കുന്ന ഉദ്യോഗസ്ഥന്മാരെ അധികാരപ്പെടുത്തിയിട്ടുണ്ട്.

നോട്ട്.—(൧) ഒരുദ്യോഗാർത്ഥിയുടെ ഒന്നാമത്തെ വൈദ്യ പരിശോധന സമ
യത്തു് താൽക്കാലികമായി ഉണ്ടായേക്കാവുന്ന അനാരോഗ്യംമൂലം വേണ്ട കായിക യോഗ്യത
അയാൾക്കില്ലെന്നു കാണുന്നപക്ഷം പൂർണ്ണ ആരോഗ്യം വന്നശേഷം ഏതെങ്കിലും ഗവണ്മെൻറു
അല്ലോപ്പതിസ്ഥാപനങ്ങളുടെ ചാർജ്ജു വഹിക്കുന്ന ഉദ്യോഗസ്ഥൻറയോ സ്വതന്ത്ര നിലയിൽ
വൈദ്യസ്ഥാപനം നടത്തി വരുന്ന ബിരുദ ധാരിയായ അല്ലോപ്പതി ചികിത്സകൻറ
യോ സർട്ടിഫിക്കററു ഹാജരാക്കി തനിക്ക കായിക യോഗ്യതയുണ്ടെന്നു തെളിയിച്ചാൽ മുറ
പ്രകാരം രണ്ടാമതും അയാളെ വൈദ്യ പരിശോധനക്കയക്കുന്നതും അപ്പോൾ കായിക
യോഗ്യതയുണ്ടെന്നു തെളിഞ്ഞാൽ യഥാകാലം അയാളെ ഉദ്യോഗത്തിൽ നിയമിക്കുന്നതു
മാണ്. എന്നാൽ യാതൊരു കാരണവശാലും ഒരപേക്ഷകനെ രണ്ടു പ്രാവശ്യത്തിൽ കൂടു
തൽ മുറപ്രകാരമുള്ള വൈദ്യ പരിശോധനക്കയക്കുന്നതല്ല.

---

## അദ്ധ്യായം ൧൦.

### താണവിഭാഗത്തിൽപ്പെട്ട ഉദ്യോഗങ്ങൾക്കവേണ്ടി അംഗീകരിക്കപ്പെട്ടിട്ടുള്ള സമുദായക്രമം.

താണവിഭാഗത്തിൽപ്പെട്ട ഓരോ ഉദ്യോഗത്തിലും നിയമനങ്ങൾ നടത്തുന്നതു് ഒരു
നിർണ്ണിഷ്ട സമുദായക്രമം അനുസരിച്ചും ഓരോ സമുദായത്തിൻെറ ജനസംഖ്യ അടിസ്ഥാന
പ്പെടുത്തിയും ആണ്. ഉദ്യോഗനിയമനത്തിനായി അംഗീകരിക്കപ്പെട്ടിരിക്കുന്ന മതവിഭാ
ഗങ്ങൾ ഏതെല്ലാമാണെന്നു് ൭-ാം അദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ട്. അടിയിൽപറയുന്ന
വിഭജനപട്ടിക ൧൯൩൧-ലെ (൧൧൦൬-ലെ) കാനേഷുമാരിക്കണക്ക അടിസ്ഥാനപ്പെ
ടുത്തി ഉള്ളതാണ്. അതനുസരിച്ച് ൫൧ ലക്ഷം ജനങ്ങൾക്ക് ൫൧ ഉദ്യോഗങ്ങൾ
എന്നും അതിൽ ൩൧ ലക്ഷം ഉള്ള ഹിന്ദുക്കൾക്ക് ൩൧ ഉദ്യോഗങ്ങളെന്നും, ൧൬
ലക്ഷം ഉള്ള ക്രിസ്ത്യാനികൾക്ക് ൧൬ ഉദ്യോഗങ്ങളെന്നും, ൪ ലക്ഷം ഉള്ള മഹമ്മദീ
യർക്ക് ൪ ഉദ്യോഗങ്ങളെന്നും തീരുമാനിച്ചു.

നോട്ട്:—(൧) മദ്ധ്യവിഭാഗത്തിൽപ്പെട്ട ഉദ്യോഗങ്ങൾക്ക് താരതമ്യേന കൂടുതൽ ചുമതലയും ഉത്തരവാദിത്വവും ഉള്ളതുകൊണ്ടും അവക്ക് വേണ്ട യോഗ്യതകൾ പ്രായേണ ഉയർന്നതരത്തിലുള്ളവയായതുകൊണ്ടും മേൽ സൂചിപ്പിച്ചപ്രകാരമുള്ള സമുദായവിഭജനംഅനുസരിച്ചുള്ള നിയമനം മദ്ധ്യവിഭാഗത്തിൽ നടത്താറില്ല.

(൨) മേൽപ്രസ്താവിച്ച മാനദണ്ഡം അനുസരിച്ചുള്ള നിയമനം ൧൧൧൬ തുലാം ഒന്നാം തീയതിമുതൽ നടപ്പിൽഇരിക്കുന്നു. ഈ നിയമനവ്യവസ്ഥ ൧൧൧൬-ലെ കാനേഷുമാരി കണക്കുപ്രകാരമോ മററു വല്ലതരത്തിലുമോ അടിസ്ഥാനപ്പെടുത്തിയോ ഭേദപ്പെടുത്തിയെങ്കിലും നിയമനങ്ങളുടെ പൊതുമാനദണ്ഡത്തിൽ സാരമായ വ്യത്യാസം വരുത്തിയില്ല.

(൩) താണവിഭാഗത്തിൽ, അതായത് പട്ടിക ൧-സിയിൽപ്പെട്ട ഉദ്യോഗങ്ങളിലും പട്ടിക ൧-ബിയിൽ പരമാവധി ൭൫ രൂപയിൽ കവിയാത്ത ശമ്പളമുള്ള ഉദ്യോഗങ്ങളിലും നിയമനംനടത്തുന്നത് മേൽപറഞ്ഞ തത്വമനുസരിച്ചും അടിയിൽ വിവരിച്ച പ്രകാരത്തിലുള്ള സമുദായ വിഭജനക്രമം അനുസരിച്ചുമാണ്. ഓരോമതസ്ഥരുടേയും ജനസംഖ്യ അനുസരിച്ച് മൊത്തമുള്ള ൫൧ ഉദ്യോഗങ്ങൾ വിഭജിക്കപ്പെട്ടിരിക്കുന്നത് ഇപ്രകാരമാണ്.

| | | | |
|---|---|---|---|
| ൧ | മുസ്ലീം | ൨൭ | മുസ്ലീം |
| ൨ | ക്രിസ്ത്യാനി | ൨൮ | ക്രിസ്ത്യാനി |
| ൩ | ഹിന്ദു | ൨൯ | ഹിന്ദു |
| ൪ | ഹിന്ദു | ൩൦ | ഹിന്ദു |
| ൫ | ക്രിസ്ത്യാനി | ൩൧ | ക്രിസ്ത്യാനി |
| ൬ | ഹിന്ദു | ൩൨ | ഹിന്ദു |
| ൭ | ഹിന്ദു | ൩൩ | ഹിന്ദു |
| ൮ | ക്രിസ്ത്യാനി | ൩൪ | ക്രിസ്ത്യാനി |
| ൯ | ഹിന്ദു | ൩൫ | ഹിന്ദു |
| ൧൦ | ഹിന്ദു | ൩൬ | ഹിന്ദു |
| ൧൧ | ക്രിസ്ത്യാനി | ൩൭ | ക്രിസ്ത്യാനി |
| ൧൨ | ഹിന്ദു | ൩൮ | ഹിന്ദു |
| ൧൩ | ഹിന്ദു | ൩൯ | ഹിന്ദു |
| ൧൪ | മുസ്ലീം | ൪൦ | മുസ്ലീം |
| ൧൫ | ക്രിസ്ത്യാനി | ൪൧ | ക്രിസ്ത്യാനി |
| ൧൬ | ഹിന്ദു | ൪൨ | ഹിന്ദു |
| ൧൭ | ഹിന്ദു | ൪൩ | ഹിന്ദു |
| ൧൮ | ക്രിസ്ത്യാനി | ൪൪ | ക്രിസ്ത്യാനി |
| ൧൯ | ഹിന്ദു | ൪൫ | ഹിന്ദു |
| ൨൦ | ഹിന്ദു | ൪൬ | ഹിന്ദു |
| ൨൧ | ക്രിസ്ത്യാനി | ൪൭ | ക്രിസ്ത്യാനി |
| ൨൨ | ഹിന്ദു | ൪൮ | ഹിന്ദു |
| ൨൩ | ഹിന്ദു | ൪൯ | ഹിന്ദു |
| ൨൪ | ക്രിസ്ത്യാനി | ൫൦ | ക്രിസ്ത്യാനി |
| ൨൫ | ഹിന്ദു | ൫൧ | ഹിന്ദു |
| ൨൬ | ഹിന്ദു | | |

ഹിന്ദുക്കൾക്കായി നീക്കിവെച്ചിട്ടുള്ള ൩൧ ഉദ്യോഗങ്ങൾ അടിയിൽപറയുന്ന വ്യവസ്ഥഅനുസരിച്ച് വിഭജിച്ചിരിക്കുന്നു.

| | സമുദായം. | ഉദ്യോഗത്തിന്റെ എണ്ണം. |
|---|---|---|
| ൧ | ബ്രാഹ്മണർ | ൧ |
| ൨ | നായർ | ൯ |
| ൩ | ഈഴവർ | ൯ |
| ൪ | കമ്മാളർ | ൨ |
| ൫ | നാടാർ | ൨ |
| ൬ | വെള്ളാളർ | ൧ |
| ൭ | മററു നിർദ്ദിഷ്ടഹിന്ദു | ൧ |
| ൮ | പുലയർ | ൨ |
| ൯ | കുറവർ | ൧ |
| ൧൦ | പറയർ | ൧ |
| ൧൧ | മററു ഹിന്ദുക്കൾ | ൨ |

ഹിന്ദുക്കൾക്കായി നീക്കിവച്ചിട്ടുള്ള ൩൧ ഉദ്യോഗങ്ങളിൽ അടിയിൽകാണുന്ന സമുദായക്രമമനുസരിച്ചാണ് നിയമനങ്ങൾ നടത്തുന്നത്.

| | | | |
|---|---|---|---|
| ൧ | പുലയർ | ൧൭ | നാടാർ |
| ൨ | നാടാർ | ൧൮ | പറയർ |
| ൩ | ഈഴവർ | ൧൯ | ഈഴവർ |
| ൪ | നായർ | ൨൦ | നായർ |
| ൫ | കുറവർ | ൨൧ | കമ്മാളർ |
| ൬ | ബ്രാഹ്മണർ | ൨൨ | ഈഴവർ |
| ൭ | കമ്മാളർ | ൨൩ | നായർ |
| ൯ | ഈഴവർ | ൨൪ | മററു നിർദ്ദിഷ്ടഹിന്ദുക്കൾ. |
| ൮ | നായർ | ൨൫ | ഈഴവർ |
| ൧൦ | പുലയർ | ൨൬ | നായർ |
| ൧൧ | ഈഴവർ | ൨൭ | മററുഹിന്ദുക്കൾ |
| ൧൨ | നായർ | ൨൮ | ഈഴവർ |
| ൧൩ | വെള്ളാളർ | ൨൯ | നായർ |
| ൧൪ | മററു ഹിന്ദുക്കൾ | ൩൦ | ഈഴവർ |
| ൧൫ | ഈഴവർ | ൩൧ | നായർ |
| ൧൬ | നായർ | | |

നോട്ട്:—ബ്രാഹ്മണർക്കായി നീക്കിവച്ചിട്ടുള്ള ഉദ്യോഗത്തിൽ ൨ മററു ബ്രാഹ്മണരെ നിയമിച്ചശേഷം ഒരു മലയാളബ്രാഹ്മണനെ നിയമിക്കണം എന്ന് ഒരു വ്യവസ്ഥകൂടി ചെയ്തിട്ടുണ്ട്.

ക്രിസ്ത്യാനികൾക്കായി നീക്കിവച്ചിട്ടുള്ള ൧൬ ഉദ്യോഗങ്ങൾ താഴെപറയുന്നവിധത്തിൽ വിഭജിച്ചിരിക്കുന്നു.

| | സമുദായം. | ഉദ്യോഗത്തിന്റെ എണ്ണം |
|---|---|---|
| ൧ | സുറിയാനി കത്തോലിക്കർ | ൫ |
| ൨ | ലത്തീൻ കത്തോലിക്കർ | ൪ |

| | | |
|---|---|---|
| ൩ | സുറിയാനി യാക്കോബായക്കാർ | ൩ |
| ൪ | മാർത്തോമാ ക്രിസ്ത്യാനികൾ | ൧ |
| ൫ | എൽ. എം. എസ്. (എസ്. ഐ. യു. സി.) ക്രിസ്ത്യാനികൾ | ൧ |
| ൬ | ആംഗ്ലിക്കൻ ക്രിസ്ത്യാനികൾ | ൧ |
| ൭ | മറ്റു ക്രിസ്ത്യാനികൾ | ൧ |

ക്രിസ്ത്യാനികൾക്കായി നീക്കിവെച്ചിട്ടുള്ള ൧൬ ഉദ്യോഗസ്ഥാനങ്ങളിൽ അടിയിൽ കാണുന്ന സമുദായക്രമമനുസരിച്ചാണ് നിയമനങ്ങൾ നടത്തുന്നതു്.

| | | | |
|---|---|---|---|
| ൧ | ആംഗ്ലിക്കൻ | ൧൦ | സുറിയാനിയാക്കോബായക്കാർ |
| ൨ | സുറിയാനിയാക്കോബായക്കാർ | ൧൧ | ലത്തീൻകത്തോലിക്കർ |
| ൩ | ലത്തീൻ കത്തോലിക്കർ | ൧൨ | സുറിയാനികത്തോലിക്കർ |
| ൪ | സുറിയാനി കത്തോലിക്കർ | ൧൩ | എൽ. എം. എസ്. (എസ്. ഐ. യു. സി.) ക്രിസ്ത്യാനികൾ |
| ൫ | സുറിയാനിയാക്കോബായക്കാർ | ൧൪ | മാർത്തോമാ ക്രിസ്ത്യാനികൾ |
| ൬ | ലത്തീൻ കത്തോലിക്കർ | ൧൫ | ലത്തീൻകത്തോലിക്കർ |
| ൭ | സുറിയാനി കത്തോലിക്കർ | ൧൬ | സുറിയാനികത്തോലിക്കർ |
| ൮ | മറ്റു ക്രിസ്ത്യാനികൾ | | |
| ൯ | സുറിയാനികത്തോലിക്കർ | | |

മതവും സമുദായവിഭാഗവും അടിസ്ഥാനപ്പെടുത്തി ൫൧ ഉദ്യോഗങ്ങൾതാഴെപറയുന്ന ക്രമമനുസരിച്ച് ഓരോ സമുദായക്കാർക്കായി നീക്കിവെച്ചിരിക്കുന്നു

| | | | |
|---|---|---|---|
| ൧ | മുസ്ലീം | ൨൭ | മുസ്ലീം |
| ൨ | ആംഗ്ലിക്കൻ ക്രിസ്ത്യൻ | ൨൮ | സുറിയാനികത്തോലിക്കർ |
| ൩ | പുലയർ | ൨൯ | നാടാർ |
| ൪ | നാടാർ | ൩൦ | പറയർ |
| ൫ | യാക്കോബായ ക്രിസ്ത്യാനി | ൩൧ | യാക്കോബായ ക്രിസ്ത്യാനി |
| ൬ | ഈഴവർ | ൩൨ | ഈഴവർ |
| ൭ | നായർ | ൩൩ | നായർ |
| ൮ | ലത്തീൻകത്തോലിക്കർ | ൩൪ | ലത്തീൻകത്തോലിക്കർ |
| ൯ | കുറവർ | ൩൫ | കമ്മാളർ |
| ൧൦ | ബ്രാഹ്മണർ | ൩൬ | ഈഴവർ |
| ൧൧ | സുറിയാനികത്തോലിക്കർ | ൩൭ | സുറിയാനികത്തോലിക്കർ |
| ൧൨ | കമ്മാളർ | ൩൮ | നായർ |
| ൧൩ | ഈഴവർ | ൩൯ | മറ്റു നിർദ്ദിഷ്ടഹിന്ദുക്കൾ |
| ൧൪ | മുസ്ലീം | ൪൦ | മുസ്ലീം |
| ൧൫ | യാക്കോബായക്രിസ്ത്യാനി | ൪൧ | എൽ. എം. എസ്. (എസ്. ഐ. യു. സി.) ക്രിസ്ത്യാനികൾ |
| ൧൬ | നായർ | | |
| ൧൭ | പുലയർ | ൪൨ | ഈഴവർ |
| ൧൮ | ലത്തീൻകത്തോലിക്കർ | ൪൩ | നായർ |
| ൧൯ | ഈഴവർ | ൪൪ | മാർത്തോമ്മാ ക്രിസ്ത്യാനികൾ |
| ൨൦ | നായർ | ൪൫ | മറ്റു ഹിന്ദുക്കൾ |
| ൨൧ | സുറിയാനികത്തോലിക്കർ | ൪൬ | ഈഴവർ |
| ൨൨ | വെള്ളാളർ | ൪൭ | ലത്തീൻകത്തോലിക്കർ |
| ൨൩ | മറ്റു ഹിന്ദുക്കൾ | ൪൮ | നായർ |
| ൨൪ | മറ്റു ക്രിസ്ത്യാനികൾ | ൪൯ | ഈഴവർ |
| ൨൫ | ഈഴവർ | ൫൦ | സുറിയാനികത്തോലിക്കർ |
| ൨൬ | നായർ | ൫൧ | നായർ |

മേൽ പ്രസ്താവിച്ചപ്രകാരമുള്ള മുറയനുസരിച്ചാണ് താണവിഭാഗത്തിലെ എല്ലാ ഉദ്യോഗങ്ങളിലും നിയമനംനടത്തുന്നതു്. ഏതെങ്കിലും സന്ദർഭത്തിൽ ഒരു ഉദ്യോഗത്തിനു് ഒരു സമുദായത്തിന്റെ മുറവരുമ്പോൾ ആ സമുദായത്തിൽനിന്നു് ആ ഉദ്യോഗത്തിനു് ചട്ടപ്രകാരം യോഗ്യതയുള്ള അപേക്ഷകരില്ലെങ്കിൽ ആ സമുദായം ഏതു മതവിഭാഗത്തിൽ ഉൾപ്പെട്ടിരിക്കുന്നുവോ ആ മതവിഭാഗത്തിൽപ്പെട്ട മററു സമുദായത്തിൽ ഉൾപ്പെട്ടവർക്ക് ആ ഉദ്യോഗം ലഭിക്കയുള്ളു.

ഉദാഹരണം. സമുദായമുറയിൽ ൯-ാമത്തെ സ്ഥാനം ഹിന്ദുക്കൾക്കും ഹിന്ദുക്കളിൽ ആ ഉദ്യോഗത്തിനവകാശികൾ കുറവരുമാണ്. കുറവസമുദായത്തിൽനിന്നു് ഒരു ഉദ്യോഗത്തിനപേക്ഷകരില്ലാതിരുന്നാൽ ൯-ാമത്തെ സ്ഥാനം ബ്രാഹ്മണർക്കും ഹിന്ദുക്കൾക്കായി നീക്കിവച്ചിട്ടുള്ള ൧൦-ാമത്തെ സ്ഥാനം കമ്മാളർക്കും ൧൨-ാമത്തെ സ്ഥാനം ഈഴവർക്കും ഈ ക്രമമനുസരിച്ചു് മററെല്ലാസമുദായങ്ങൾക്കും ഉദ്യോഗം ലഭിക്കുന്നതാണ്. അതുപോലെതന്നെ ൨൮-ാമത്തെ സ്ഥാനത്തിനർഹരായ മററു ക്രിസ്ത്യാനികളാരുംതന്നെ ഒരു ഉദ്യോഗത്തിനപേക്ഷകരായില്ലെങ്കിൽ ആ സ്ഥാനം അടുത്ത ക്രിസ്തീയസമുദായമായ സുറിയാനികത്തോലിക്കാർക്കും ൨൭-ാമത്തെ സ്ഥാനം ൩൧-ാമത്തെ സ്ഥാനവും കാണിച്ചിട്ടുള്ള യാക്കോബായ ക്രിസ്ത്യാനികൾക്കും തുടർന്നു് ക്രിസ്ത്യാനികൾക്കുള്ള സ്ഥാനങ്ങൾ അതിനു കീഴിലുള്ള മുറയനുസരിച്ചു് ഇതരക്രിസ്തീയവിഭാഗക്കാർക്കും ലഭിക്കുന്നതാണ്. ക്രിസ്ത്യാനികളിലൊ ഹിന്ദുക്കളിലൊ ചില വിഭാഗക്കാരിൽ ഉദ്യോഗാപേക്ഷകർ ഇല്ലാതെവന്നാലും ൫൧ നിയമനങ്ങൾ നടത്തിക്കഴിയുമ്പോൾ മേൽപറഞ്ഞ തത്വമനുസരിച്ചു്, ഹിന്ദുക്കൾക്ക് ൩൧ ഉദ്യോഗങ്ങളും ക്രിസ്ത്യാനികൾക്ക് ൧൬ ഉദ്യോഗങ്ങളും മഹമ്മദീയർക്ക് ൪ ഉദ്യോഗങ്ങളും ലഭിച്ചിരിക്കും. ഏതെങ്കിലും ഉദ്യോഗത്തിനു് മഹമ്മദീയ സമുദായത്തിൽ അപേക്ഷകരില്ലെങ്കിൽ ആ ഉദ്യോഗനിയമന വിഷയത്തിൽ ആ സമുദായത്തെ അവഗണിക്കുകയും ൪൭ ഉദ്യോഗനിയമനങ്ങൾനടത്തി ക്രിസ്ത്യാനികൾക്കും ഹിന്ദുക്കൾക്കും മാത്രമായി യഥാക്രമം പതിനാറും, മുപ്പത്തിഒന്നും വീതം എന്ന കണക്കിനു് നിയമനംനടത്തുകയുംചെയ്യും. ഏതെങ്കിലും ഒരു മതവിഭാഗത്തിൽ മുഴുവനായോ അഥവാ ഒരു മതവിഭാഗത്തിൽപ്പെട്ട ഒരു സമുദായവിഭാഗത്തിലൊ ഉദ്യോഗാർത്ഥികൾ ഇല്ലാതിരുന്നതുമൂലം ആ മതവിഭാഗത്തിനൊ സമുദായവിഭാഗത്തിനൊ ആ ഉദ്യോഗംസംബന്ധിച്ചു് നഷ്ടപ്പെട്ടിട്ടുള്ള സ്ഥാനങ്ങൾ ആ മതവിഭാഗത്തിലൊ സമുദായവിഭാഗത്തിലൊ ൩ വർഷത്തിനകം അപേക്ഷകരുണ്ടായിവരുമ്പോൾ തിരികെ കിട്ടുന്നതും അതിൻപുറമെ മേൽ ഉണ്ടാകുന്ന ഉദ്യോഗനിയമനത്തിൽ ആ സമുദായത്തിനൊ മതവിഭാഗത്തിനൊ നീക്കിവച്ചിട്ടുള്ള ക്രമമനുസരിച്ചു് ഉദ്യോഗങ്ങൾതുടർന്നു് ലഭിക്കുന്നതുമാണ്.

നോട്ട്:—ഉദ്യോഗത്തിനു് ഒഴിവുവരുമ്പോൾമാത്രം മേൽപറഞ്ഞ സമുദായമുറയനുസരിച്ചു് നിയമനംനടത്തുന്നതും, ഒരു ഉദ്യോഗസ്ഥാനത്തിൽ എത്ര ഒഴിവു് പ്രതിമാസം അഥവാ പ്രതിവർഷം ഉണ്ടാകുമെന്നു് നിർണ്ണയിക്കാൻ കഴിയാത്തതും തന്മൂലം ഒരു ഉദ്യോഗാർത്ഥി തന്റെ സമുദായത്തിൽ ആ ഉദ്യോഗത്തിനുള്ള അപേക്ഷകരുടെയിടയിൽ എത്രാമത്തെസ്ഥാനത്തുള്ളവനായാലും അയാൾക്കു് എന്നു് ഉദ്യോഗംലഭിക്കുമെന്നു് അക്കം അനുമാനിക്കാൻ സാധിക്കാത്തതുമാകുന്നു.

---

# അദ്ധ്യായം ൨൨.

## പട്ടിക ൨ സി-യിൽപ്പെട്ട താഴ്ന്ന വിഭാഗത്തിലെ ഉദ്യോഗത്തിനപേക്ഷയും

### നിയമന ലിസ്റ്റും.

പ്രാരംഭ ശമ്പളം ൫൦ രൂപയിൽ കുറവും പരമാവധി ശമ്പളം ൭൫ രൂപാവരെയും ഉള്ള ഉദ്യോഗങ്ങളെല്ലാം താണ വിഭാഗത്തിൽപ്പെട്ടവയാണ്. പക്ഷെ റവന്യൂ ഡിപ്പാർട്ടുമെൻറിലെ പകുതി അക്കൌണ്ടന്റ് ഉദ്യോഗവും പ്രാരംഭശമ്പളം ൨൫ രൂപയിൽ കുറയാത്തതുമുള്ള മററുദ്യോഗങ്ങളും, താരതമ്യേന കൂടുതൽ പരീക്ഷായോഗ്യത ആവശ്യമുള്ളവയും; കൂടുതൽ ചുമതലയുള്ളവയും ആയതുകൊണ്ട് അവയെ ഒരു വിഭാഗമായും, പകുതി അക്കൌണ്ടന്റ് ഉദ്യോഗമൊഴിച്ച് പ്രാരംഭശമ്പളം ൨൫ രൂപയിൽ കുറവായിട്ടുള്ള ഉദ്യോഗങ്ങളെല്ലാം വേറൊരു വിഭാഗമായും വേർതിരിച്ചിരിക്കുന്നു. ഈ ഒടുവിൽ പറഞ്ഞ ഉദ്യോഗങ്ങളെല്ലാം പബ്ലിക്ക് സർവീസ് ൨ സി. പട്ടികയിൽ ഉൾപ്പെട്ടവയാണെന്ന് ൨-ാം അദ്ധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. പട്ടിക ൨ സി. യിൽപ്പെട്ട ഉദ്യോഗങ്ങൾക്ക് എപ്പോഴും അപേക്ഷിക്കാവുന്നതാണ്.

## പട്ടിക ൨ സി-യിൽപ്പെട്ട ഉദ്യോഗങ്ങൾക്ക് അപേക്ഷിക്കേണ്ടരീതി.

പബ്ലിക്ക് സർവീസ് പത്താംനമ്പർ ഫാറമാണ് ഇപ്രകാരമുള്ള ഉദ്യോഗങ്ങൾക്ക അപേക്ഷിക്കുന്നതിനു ഉപയോഗിക്കേണ്ടതു്.

അപേക്ഷാഫാറത്തിലെ ഒന്നാമത്തെ കാളത്തിൽ അപേക്ഷകന്റെയും, രക്ഷകർത്താവിന്റെയും പൂർണ്ണമായ പേര് എഴുതിയിരിക്കണം.

രണ്ടാമത്തെ കാളത്തിൽ അപേക്ഷകന്റെ മേൽവിലാസം പൂർണ്ണമായി എഴുതിയിരിക്കണം. അഞ്ചൽമാർഗ്ഗം അയക്കുന്ന ഉത്തരവുകൾ അപേക്ഷകന് കിട്ടത്തക്കനിലയിൽ ആവശ്യമുള്ള എല്ലാ വിവരങ്ങളും മേൽ വിലാസത്തിൽ ഉൾപ്പെട്ടിരിക്കണം.

മൂന്നാമത്തെ കാളത്തിൽ പുരുഷനൊ സ്ത്രീയോ എന്നുള്ള വിവരം കുറിക്കണം.

നാലാമത്തെ കാളത്തിൽ ജനനത്തീയതിയും കഴിഞ്ഞജന്മനാളിൽ എത്രവയസ്സ് തികഞ്ഞു എന്നും കാണിക്കണം.

അഞ്ചാമത്തെ കാളത്തിൽ ഏതു സ്ഥലത്തുജനിച്ചു എന്നുള്ള വിവരം എഴുതിയിരിക്കണം.

അപേക്ഷകന്റെ വയസ്സ് എത്രയാണെന്ന് തെളിയിക്കുന്നതിന് ൭-ാം അദ്ധ്യായത്തിൽ നിർദ്ദേശിച്ചിരിക്കുന്ന തരത്തിലുള്ള സ്വീകാര്യമായ ഏതു പ്രമാണം അപേക്ഷയോടുകൂടി ഹാജരാക്കുന്നു എന്ന് ആറാമത്തെ കാളത്തിൽ വിശദപ്പെടുത്തണം.

ഒരാൾ ഉദ്യോഗത്തിനപേക്ഷിക്കുന്ന സമയത്തു് അയാൾക്കിരുപത്തിഎട്ട് വയസ്സ് കഴിഞ്ഞിട്ടുണ്ടെങ്കിൽ ൯-ാം അദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ള ഏതു വ്യവസ്ഥപ്രകാരം അപേക്ഷിക്കുന്നതിനുള്ള പ്രായപരിധി കഴിഞ്ഞുപോയി എന്നുള്ളന്യൂനതയിൽ നിന്ന് ഒഴിവാക്കപ്പെട്ടിരിക്കുന്നു എന്ന് ഏഴാമത്തെ കാളത്തിൽ പ്രസ്താവിക്കണം.

ൽ പറഞ്ഞ വസ്തുത തെളിയിക്കുന്നതിലേക്ക് ഏതു പ്രമാണം ഹാജരാക്കുന്നു എന്ന് എട്ടാമത്തെ കാളത്തിൽ എഴുതണം.

അപേക്ഷകൻ തിരുവിതാംകൂർ സംസ്ഥാനത്തിലെ പ്രജയാണോ എന്നും അല്ലെങ്കിൽ ഏതു രാജ്യക്കാരനാണെന്നും ൯-ാമത്തെ കാളത്തിൽ എഴുതണം.

അഞ്ചാംഅദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ള പ്രകാരം അപേക്ഷകൻ ഏതുമതത്തിലും ആ മതത്തിലെ ഏതു സമുദായ വിഭാഗത്തിലുംപെട്ട ആളാണെന്ന് പത്താമത്തെകാളത്തിൽ വ്യക്തപ്പെടുത്തണം.

പതിനൊന്നാമത്തെ കാളത്തിൽ അപേക്ഷകൻ ഏതുദ്യോഗത്തിനുവേണ്ടി അപേക്ഷിക്കുന്നു എന്ന് വിശദപ്പെടുത്തണം. ഒരപേക്ഷാഫാറത്തിൽ ഒരുദ്യോഗത്തിനുമാത്രമേ അപേക്ഷിക്കാൻ പാടുള്ളു. അപേക്ഷിക്കുന്ന ഉദ്യോഗത്തിന്റെ ശരിയായിട്ടുള്ള പേരും (ഏതെങ്കിലും പ്രത്യേക ഡിപ്പാർട്ടുമെൻറിലുള്ള ഉദ്യോഗത്തിനാണപേക്ഷിക്കുന്നതെങ്കിൽ) ആ ഡിപ്പാർട്ടുമെൻറിന്റെ പേരും) ഉദ്യോഗത്തിന്റെ ശമ്പളവും വിശദപ്പെടുത്തിയിരിക്കണം.

൧൨-ാമത്തെ കാളത്തിൽ അപേക്ഷകനുള്ള വിദ്യാഭ്യാസ യോഗ്യതകൾ എന്തെല്ലാമെന്ന് വിവരിക്കണം. അപേക്ഷിക്കുന്ന ആൾ പുരുഷനാണെങ്കിൽ അയാളുടെ പൊക്കവും നെഞ്ചളവും എത്രയാണെന്നും സൈക്കിൾ സവാരി പരിചയമുണ്ടോ എന്നുള്ള വിവരവും എഴുതിയിരിക്കണം. അപേക്ഷിക്കുന്ന ഉദ്യോഗത്തിന് അവശ്യംവേണ്ട യോഗ്യതകൾ കൂടാതെ മററതെങ്കിലും വിശേഷാൽ യോഗ്യതകളുണ്ടെങ്കിൽ ആ വിവരവും പ്രസ്താവിക്കണം.

നം ൧-ാം അദ്ധ്യായങ്ങളിൽ വിവരിച്ചിട്ടുള്ള തരത്തിൽ വിദ്യാഭ്യാസയോഗ്യത തെളിയിക്കുന്നതിനാവശ്യമുള്ള ഏതെല്ലാം പ്രമാണങ്ങൾ അപേക്ഷയോടുകൂടി ഹാജരാക്കുന്നു എന്ന് ൧൩-ാമത്തെ കാളത്തിൽ പ്രസ്താവിക്കണം.

൧൧൧൭ മീനം ൨൯-ാനു-ക്ക് മുൻപ് പകരമായോ താൽക്കാലികമായോ നിയമനങ്ങൾ ലഭിച്ചിട്ടുണ്ടെങ്കിൽ ആ വിവരം ൧൪-ാമത്തെ കാളത്തിൽ എഴുതണം.

മേൽ പ്രസ്താവിച്ചിരിക്കുന്ന പ്രകാരമുള്ള സർവീസ് ഏതെങ്കിലും അപേക്ഷകൻ സമ്പാദിച്ചിട്ടുണ്ടെങ്കിൽ അതു തെളിയിക്കുന്നതിന് ഏതുപ്രമാണങ്ങൾ ഹാജരാക്കുന്നു എന്നുള്ളവിവരം ൧൫-ാംകാളത്തിലും ആവശ്യപ്പെടുന്നപക്ഷം ഡെമണിസ്ട്രേറ്റ് ചെയ്യുവാൻ തയാറാണോ എന്നുള്ളവിവരം ൧൬-ാംകാളത്തിലും വ്യക്തപ്പെടുത്തിയിരിക്കണം. അപേക്ഷാഫീസ്സായ ൧ രൂപ ചക്രം ഒടുക്കിവാങ്ങിയിട്ടുള്ള ചെല്ലാൻ രസീതിൽ കാണിച്ചിട്ടുള്ള നമ്പരും തീയതിയും, പണം ഏതു ഖജനാവിൽ ഒടുക്കി എന്നുള്ളവിവരവും ൧൭-ാം കാളത്തിലും കാണിച്ചിരിക്കണം. (പണം ഒടുക്കുന്നതു ഏതിനത്തിൽ ചേർത്താണെന്നുള്ളവിവരം ഒന്നാംഅദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ട്) ചെല്ലാൻ രസീതും അപേക്ഷയോടുകൂടി ഹാജരാക്കേണ്ടതാണ്.

ഏതെങ്കിലും ഉദ്യോഗത്തിന് ഇതിനുമുമ്പ് ഈ ആഫീസിൽ രജിസ്റ്റർ ചെയ്തിരിക്കയോ ഈ ആഫീസിൽനിന്നു നിയമനം ലഭിച്ചിരിക്കയോ, പബ്ലിക് സർവീസ് ചട്ടപ്രകാരം എന്തെങ്കിലും കുററത്തിന് നിയമനം തടഞ്ഞിരിക്കയോ ചെയ്തിട്ടുണ്ടെങ്കിൽ അതിന്റെ വിശദവിവരങ്ങൾ (മെമ്മോയുടെ നമ്പരും തീയതിയും മററു വിവരങ്ങളും) ൧൮-ാംകാളത്തിൽ എഴുതിയിരിക്കണം.

അപേക്ഷകന്റെ സൽസ്വഭാവം തെളിയിക്കുന്നതിന് ആവശ്യമുള്ള ഒരു സർട്ടിഫിക്കററ് അപേക്ഷയോടുകൂടി ഹാജരാക്കണം. ആ സർട്ടിഫിക്കററ് ആരിൽനിന്നു ലഭിച്ചു എന്നുള്ള വിവരം ൧൯-ാം കാളത്തിൽ എഴുതിയിരിക്കണം.

അപേക്ഷകൾ ഉദ്യോഗാർത്ഥിയുടെ സ്വന്ത കൈപ്പടയിൽ പൂരിപ്പിച്ചിരിക്കേണ്ടതാണ്. ആ വസ്തുത ൨൦-ാം കാളത്തിൽ എഴുതിയിരിക്കണം.

നോട്ട്.—ഇംഗ്ലീഷ് അറിയാവുന്നവർ ആ ഭാഷയിൽത്തന്നെ അപേക്ഷ പൂരിപ്പിക്കേണ്ടതാണ്.

അപേക്ഷകൻ ക്രിമിനൽശിക്ഷ അനുഭവിച്ചിരിക്കുകയോ സർക്കാർ ഉദ്യോഗത്തിൽ നിന്നു ഡിസ്മിസ് ചെയ്യപ്പെടുകയോ ചെയ്തിട്ടുണ്ടെങ്കിൽ ആ വിവരം ൧൫-ാം കാളത്തിലും, അപേക്ഷകന്റെ പൂർണ്ണമായ ഒപ്പും അപേക്ഷ പൂരിപ്പിക്കുന്ന തീയതിയും യഥാക്രമം ൧൧-ം ൧൩-ം കാളങ്ങളിലും ഉണ്ടായിരിക്കേണ്ടതാണ്. ഏഴാം അദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ള മാതൃകയിൽ ഒരു സത്യപ്രതിജ്ഞാപത്രം അപേക്ഷയോടുകൂടി ചേർത്തിരിക്കണം.

## നിയമനലിസ്റ്റ്.

പട്ടിക ൫ സി-യിൽപ്പെട്ട ഓരോ ഉദ്യോഗത്തിനും പത്താം അദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ള ൫൯ സമുദായവിഭാഗങ്ങളിലെ ഓരോന്നിനും പ്രത്യേകം ലിസ്റ്റ് ഉണ്ടാക്കിയിരിക്കുന്നു. ഏഴാം അദ്ധ്യായത്തിന്റെ ആരംഭത്തിൽ വിവരിച്ചിരിക്കുന്നപ്രകാരം സർവീസ് ഉള്ളവരുടെ പേരു ലിസ്റ്റിൽ സർവീസിന്റെ ഏറക്കുറച്ചിൽ അനുസരിച്ച് ആദ്യമായും അതിനുശേഷം സർവീസില്ലാത്തവരായിട്ടുള്ള ആളുകളെ പ്രായക്കൂടുതൽ അനുസരിച്ചും ഉൾപ്പെടുത്തും. ഒരു സമുദായത്തിൽനിന്നും ഒരുദ്യോഗത്തിനപേക്ഷിച്ചിട്ടുള്ളവരുടെ ലിസ്റ്റിലെ ഒന്നാമത്തെ പേര് സർവീസ് ഏറ്റവും കൂടുതലുള്ള ആളിന്റെയും ഒടുവിലത്തെ പേര് സർവീസൊട്ടുമില്ലാതെയും ആ സമുദായത്തിലെ ആ ഉദ്യോഗത്തിനപേക്ഷിച്ചവരിൽ ഏറ്റവും കുറഞ്ഞ പ്രായമുള്ള ആളിന്റെയും ആയിരിക്കും. ഇപ്രകാരമാണ് ഓരോ ഉദ്യോഗത്തിനും ഓരോ സമുദായവിഭാഗത്തിൽപ്പെട്ട അപേക്ഷകരുടെ ലിസ്റ്റ് തയാറാക്കുന്നത്. ഒരു ഉദ്യോഗത്തിന് ഒരേ സമുദായത്തിൽപ്പെട്ട ഒന്നിലധികം അപേക്ഷകർക്ക് തുല്യ സർവീസുണ്ടായിരുന്നാൽ അവരെ പ്രായക്കൂടുതലനുസരിച്ച് മുൻപു പിൻപായി നിയമിക്കുന്നു. തുല്യ സർവീസുള്ളവരാകയോ അഥവാ ഒട്ടുംതന്നെ സർവീസില്ലാത്തവരാകയോ ഒരേ പ്രായത്തിലുള്ള ഒന്നിലധികം അപേക്ഷകർ ഒരേ ഉദ്യോഗത്തിന് ഒരേ സമുദായത്തിൽനിന്നുണ്ടെങ്കിൽ അവരിൽ ഇംഗ്ലീഷ് അക്ഷരമാല അനുസരിച്ച് പേരിന്റെ ആദ്യത്തെ അക്ഷരം ആരുടെ മുമ്പേ വരുന്നുവോ അയാളെ ഒന്നാമതായും പേരിന്റെ ആദ്യക്ഷരം രണ്ടാമതായി വരുന്ന ആളെ രണ്ടാമതായും നിയമിക്കും. നിയമനമുറവരുമ്പോൾ ലിസ്റ്റിൽ ആദ്യത്തെ പേരുകാരനെ നിയമിക്കുകയും രണ്ടാമതു മുറവരുമ്പോൾ രണ്ടാമത്തെ ആളിനെ നിയമിക്കുകയും ഇപ്രകാരം നിയമനരീതി തുടർന്നുകൊണ്ടുപോകുകയും ചെയ്യും.

വിശദീകരണം. ശിപായി ജോലിക്ക് ഒന്നാക്കൊല്ലം സർവീസുള്ള ഒരു നായരെ നിയമിക്കേണ്ടപ്പോൾ ൧ മാസം സർവീസുള്ള ഒരു ഈഴവനെയോ ൫൦ ദിവസം സർവീസുള്ള ഒരു കമ്മാളനെയോ സർവീസൊട്ടുമില്ലാത്ത ൩൦ വയസ്സു പ്രായമുള്ള മറ്റൊരു ക്രിസ്ത്യാനിയെയോ ൩൪ വയസ്സു പ്രായമുള്ള ഒരു പുലയനെയോ ൧൧ വയസ്സു പ്രായമുള്ള കുറവനെയോ നിയമിക്കാവുന്നതാണ്.

നോട്ട്—(൧) സാമാന്യയോഗ്യതയും കുറഞ്ഞ യോഗ്യതയും നിർദ്ദേശിച്ചിട്ടുള്ള ഉദ്യോഗങ്ങളിൽ നിയമനം നടത്തുന്നത് ഓരോ സമുദായവിഭാഗത്തിലും സാമാന്യയോഗ്യതയുള്ള എല്ലാവരേയും അവരുടെ സർവീസും പ്രായവും അനുസരിച്ച് ആദ്യമായിട്ടും അങ്ങനെയുള്ളവരെല്ലാം തീർന്നതിനുശേഷം ആ സമുദായത്തിലെ കുറഞ്ഞ യോഗ്യതയുള്ളവരെ അവരുടെ സർവീസും പ്രായവും അനുസരിച്ചും ആയിരിക്കും. അല്ലാതെ ഒരു ഉദ്യോഗത്തിന് ഒരു സമുദായത്തിലുള്ള അപേക്ഷകരെ എല്ലാവരേയും അവരുടെ സർവീസും പ്രായവും അടിസ്ഥാനപ്പെടുത്തി യോഗ്യത പരിഗണിക്കാതെ നിയമിക്കുന്നതല്ല. വിദ്യാഭ്യാസഡിപ്പാർട്ടുമെന്റിൽ ൫൦ രൂപമുതൽ ൧൦ രൂപവരെ ശമ്പളമുള്ള അദ്ധ്യാപകജോലിയിലും കട്ടുബംഗ്ലാവ്, മെഡിക്കൽവകുപ്പ്. പൊതുജനാരോഗ്യവകുപ്പ് ഇവയിലുള്ള

ശിപായിജോലിയിലും നിയമനം നടത്തുന്നതിൽ അപ്രകാരം ഒരു വ്യതിയാനം വരുത്തിയിട്ടുണ്ട്. അതിനെസംബന്ധിച്ച വിശദവിവരങ്ങൾ അതാതുദ്യോഗങ്ങളെപ്പററി വിവരിക്കുന്ന ഭാഗത്തു് പ്രസ്താവിക്കുന്നതാണ്.

നോട്ട്—(൨) സ്ത്രീകൾക്കും പുരുഷന്മാർക്കും പ്രത്യേകമായി വച്ചിട്ടുള്ള അദ്ധ്യാപകജോലി, മെഡിക്കൽവകുപ്പിലെ വാർഡർജോലി മുതലായവയ്ക്കു് ഓരോ സമുദായത്തിലുംപെട്ട സ്ത്രീകൾക്കും, പുരുഷന്മാർക്കും പ്രത്യേകം പ്രത്യേകം ലിസ്ററുണ്ട്. പുരുഷന്മാരെ ആവശ്യപ്പെടുമ്പോൾ അവർക്കുള്ള ലിസ്റ്റിൽനിന്നും പ്രത്യേകം നിയമനം നടത്തുന്നു. സ്ത്രീപുരുഷഭേദമില്ലാതെ പൊതുവായി നിർദ്ദേശിക്കപ്പെട്ടിട്ടുള്ള ഉദ്യോഗങ്ങൾക്കു് ലിംഗവ്യത്യാസംകൂടാതെ മേൽപറഞ്ഞ തത്വമടിസ്ഥാനപ്പെടുത്തി ഒരു ലിസ്റ്റ് മാത്രം ഓരോ സമുദായക്കാർക്കുംവേണ്ടി തയ്യാറാക്കുന്നു.

നോട്ട്—(൩) താണ വിഭാഗത്തിൽ മേൽവിവരിച്ച പ്രകാരമുള്ള ഉദ്യോഗങ്ങൾക്കു് പരീക്ഷായോഗ്യത നിയമനവ്യവസ്ഥയിൽ പൊതുവെ മുൻഗണനയ്ക്കു പര്യാപ്തമല്ല.

ഉദാഹരണം—ഒരേ സമുദായത്തിൽപ്പെട്ട രണ്ടുപേർ ൧൭ രൂപമുതൽ ൨൩ രൂപവരെ ശമ്പളമുള്ള അദ്ധ്യാപകജോലിക്കു് പേരു രജിസ്റ്റർചെയ്തു എന്നും അവരിൽ ഒരാൾ ബി. എ. എൽ. റ്റി. എന്നീ പരീക്ഷകൾ ജയിച്ചിട്ടുണ്ടെന്നും അയാൾക്കു ൨൨ വയസ്സു പ്രായമുണ്ടെന്നും വിചാരിക്കാം. മറേറ ആൾ ഏഴാംക്ലാസ്സ പരീക്ഷയും ലോവർ (താണ) ട്രെയിനിംഗ് പരീക്ഷയും ജയിച്ചിട്ടുണ്ടെന്നും അയാൾക്കു് ൨൨ വയസ്സിൽ കൂടുതൽ പ്രായമുണ്ടെന്നും ഇരിക്കട്ടെ. എന്നാൽ ഇവരിൽ രണ്ടാമതു പറഞ്ഞ ആളിനായിരിക്കും (അയാൾക്ക് പ്രായക്കൂടുതൽ ഉള്ളതുകൊണ്ടും മറേറആൾക്കുള്ള ഉയന്ന യോഗ്യതകൾ പരിഗണിക്കപ്പെടാത്തതുകൊണ്ടും) ആദ്യം നിയമനം ലഭിക്കുന്നതു്. അപ്രകാരംതന്നെ ൧൫ദിവസം സർവീസും അക്ഷരാഭ്യാസവും മാത്രമുള്ള ഒരാളിന് ശിപായിഉദ്യോഗം കിട്ടിയതിനുശേഷമേ സ്ക്കൂൾഫൈനൽ പരീക്ഷയോ, മലയാളം മുഖ്യപരീക്ഷയോ ജയിച്ചു് സർവീസുമില്ലാത്ത അതേ സമുദായത്തിൽപ്പെട്ട ഒരപേക്ഷകനു് ആ ഉദ്യോഗം കിട്ടുകയുള്ളു. ൩൪ വയസ്സുപ്രായവും വെറും അക്ഷരാഭ്യാസവും മാത്രമുള്ള ഒരാൾക്കു് ശിപായിഉദ്യോഗം കിട്ടിയതിനുശേഷമേ അതേ സമുദായത്തിൽപ്പെട്ടവനും ൩൪ വയസ്സിൽ കുറവുള്ളവനുമായ ഒരു പബ്ലിക്ക്പരീക്ഷാവിജയിക്കു് ആ ഉദ്യോഗം ലഭിക്കുകയുള്ളു.

നോട്ട്—(൪) പബ്ളിക്ക് സർവീസ് കമ്മീഷന്റെ നിർദ്ദേശം അനുസരിച്ചു പകരമായോ, താൽക്കാലികമായോ നിയമനം ലഭിച്ച ഒരാൾ ആ ഉദ്യോഗ കാലാവധി കഴിഞ്ഞു് പുനർനിയമനത്തിന് അപേക്ഷിക്കുമ്പോൾ അയാളുടെ പേരു് വീണ്ടും ആ ഉദ്യോഗാപേക്ഷകരുടെ ലിസ്റ്റിൽ ചേർക്കുന്നതും അയാളുടെ സമുദായമുറയിൽ ആ ഉദ്യോഗത്തിനു് അടുത്തുണ്ടാകുന്ന ഒഴിവിൽ അയാളെ വീണ്ടും നിയമിക്കുന്നതുമാണ്. പ്രഥമനിയമനത്തിനോ പുനർനിയമനത്തിനോ അപേക്ഷകൾ ഉള്ള കാലത്തോളം സമുദായമുറ പാലിച്ചു നിയമനം നടത്തുകയുള്ളു. പുനർനിയമനത്തിനപേക്ഷിക്കുന്നവരെ അതതുദ്യോഗത്തിനുള്ള ലിസ്റ്റിൽ ചേർക്കുന്നതും വീണ്ടും നിയമിക്കുന്നതും അതതുദ്യോഗത്തിൽ നിയമനത്തിനു് പബ്ലിക്ക സർവ്വീസ് കമ്മീഷണർ അവരെ തിരഞ്ഞെടുത്ത തീയതി അടിസ്ഥാനപ്പെടുത്തി മാത്രമാണ്; അവർക്കു് ലഭിച്ചിട്ടുള്ളസർവ്വീസിന്റെ ദൈർഘ്യമനുസരിച്ചല്ല.

നോട്ട്—(൫) ഉദ്യോഗാപേക്ഷ അയയ്ക്കുകയോ പേരു രജിസ്റ്റർചെയ്യുകയോ ലഭിക്കുകയോ ചെയ്യുന്ന തീയതി അടിസ്ഥാനപ്പെടുത്തിയല്ല നിയമനം നടത്തുന്നതു്.

ഉദാഹരണം. മലയാളമോ തമിഴോ ഏഴാംക്ലാസ്സുവരെ ഉള്ള പഠിത്തമാണ് എക്സൈസ് ഗാർഡ് ജോലിക്ക് നിശ്ചയിച്ചിട്ടുള്ള വിദ്യാഭ്യാസയോഗ്യത. പകരമായോ താൽക്കാലികമായോ ഉദ്യോഗത്തിൽ ഇതുവരെ സർവ്വീസ് സമ്പാദിച്ചിട്ടില്ലാത്ത ൨൦ വയസ്സ് പ്രായമുള്ള ഒരു പബ്ലിക്ക് പരീക്ഷാവിജയി എക്സൈസ് ഗാർഡ് ജോലിക്ക് അപേക്ഷിക്കുകയും അതേ സമുദായത്തിൽപ്പെട്ടവനും ൨൫ വയസ്സ് പ്രായമുള്ളവനും ഏഴാംക്ലാസ്സുവരെ വിദ്യാഭ്യാസം ചെയ്തിട്ടുള്ളവനുമായ ഒരാൾ ആ ഉദ്യോഗത്തിനു തന്നെ ഏതാനും കാലംകഴിഞ്ഞു അപേക്ഷിക്കുകയുംചെയ്താൽ പ്രായക്കൂടുതലിനെ അടിസ്ഥാനപ്പെടുത്തി രണ്ടാമതുപറഞ്ഞ ആളിന് ഉദ്യോഗം കിട്ടിയതിനുശേഷമേ ആദ്യത്തെ ആളിന് ഉദ്യോഗം ലഭിക്കുകയുള്ളൂ.

## ലിസ്റ്റ് പുതുക്കൽ.

ഓരോ സമുദായത്തിനുവേണ്ടിയും ഓരോ ഇനം ഉദ്യോഗങ്ങൾക്ക് തയ്യാറാക്കുന്ന ലിസ്റ്റ് വർഷംതോറും പുതുക്കേണ്ട ആവശ്യമുണ്ടെന്ന് മേൽ പ്രസ്താവിച്ച ഉദാഹരണങ്ങളിൽ നിന്നു തെളിവാകുന്നു. ഒരു ഉദ്യോഗത്തിനായുള്ള ഒരു സമുദായക്കാരുടെ ലിസ്റ്റ് അപേക്ഷകരുടെ സർവ്വീസും അതിനുശേഷം പ്രായവും അനുസരിച്ച് ക്രമപ്പെടുത്തുന്നു എന്ന് മേൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഈ ഉദ്യോഗങ്ങൾക്ക് എപ്പോഴും അപേക്ഷിക്കാവുന്നതുകൊണ്ടും പേർ രജിസ്റ്റർ ചെയ്യുമെന്നുള്ളതുകൊണ്ടും ലിസ്റ്റ് പുതുക്കേണ്ട ആവശ്യമുണ്ട്. ഒരു സമുദായത്തിൽ നിന്നുള്ള അപേക്ഷകരിൽ ഏറ്റവും പ്രായക്കുറവുള്ള ആളിന്റെ പേര് അയാൾക്ക് പകരംപോക്കിയ സർവ്വീസില്ലെങ്കിൽ ആ ഉദ്യോഗാപേക്ഷകരുടെ ലിസ്റ്റിൽ ഏറ്റവും അടിയിലായിരിക്കും. സർവ്വീസോ പ്രായക്കൂടുതലോ ഉള്ള അപേക്ഷകർ അപ്പോഴപ്പോൾ ഉണ്ടായിക്കൊണ്ടിരിക്കുകയും ചെയ്യും. പുതിയ അപേക്ഷ അനുസരിച്ച് ഉദ്യോഗാപേക്ഷകരുടെ ലിസ്റ്റ് അപ്പോഴപ്പോൾ പുതുക്കുക എന്നുള്ളത് അപ്രായോഗികവും കാര്യനിർവ്വഹണത്തിന് തടസ്സമുണ്ടാക്കുന്നതുമാണ്. അതുകൊണ്ട് ലിസ്റ്റ് പുതുക്കൽ ആണ്ടിൽ ഒരു പ്രാവശ്യംമാത്രമേ നടത്താറുള്ളൂ. ഒരു കൊല്ലം ലഭിക്കുന്ന അപേക്ഷകൾ ന്യൂനതയില്ലാത്തവയാണെങ്കിൽ ആ കൊല്ലംതന്നെ രജിസ്റ്റർചെയ്യുമെന്നുവരികിലും അപേക്ഷകരുടെ പേര് ലിസ്റ്റിൽ ഉൾപ്പെടുത്തുന്നതു അടുത്ത കൊല്ലമായിരിക്കും. ഓരോ കൊല്ലവും ലഭിക്കുന്ന അപേക്ഷകൾ സാധാരണയായി അതതു കൊല്ലം കന്നിമാസം അവസാനത്തിനുമുമ്പ് രജിസ്റ്റർചെയ്തു അപേക്ഷകരുടെ ലിസ്റ്റ് തുലാമാസം ഒന്നാംതീയതിമുതൽ നിയമനം നടത്തുന്നതിനു തയ്യാറാക്കിവയ്ക്കും. ഇപ്രകാരം ലിസ്റ്റുകൾ വർഷംതോറും പുതുക്കുന്നതുകൊണ്ട് ഉദ്യോഗാർത്ഥികളുടെ മുറ വർഷംതോറും മാറുന്നതിനും ഇടയുണ്ട്. വിവിധകാലത്തേക്കുള്ള സർവ്വീസ് സമ്പാദിച്ചവരും വിവിധപ്രായത്തിലുള്ളവരും അപേക്ഷിക്കുന്നതുകൊണ്ട് ലിസ്റ്റ് പുതുക്കുമ്പോൾ ഈ അപേക്ഷകരുടെ പേര് ലിസ്റ്റിൽ ഉൾപ്പെടുന്നതും മുൻപേതന്നെ പേര് ലിസ്റ്റിൽ ഉണ്ടായിരുന്നവരുടെ മുറ തദനുസരണം വ്യത്യാസപ്പെടുന്നതുമാണ്. ആ ലിസ്റ്റിൽ നിന്നുള്ള നിയമനം മേൽവിവരിച്ച പ്രകാരമുള്ള മുറയനുസരിച്ച് അടുത്തകൊല്ലം തുലാം ഒന്നാംതീയതിവരെ നടത്തുന്നതാണ്. എന്നാൽ ഏതെങ്കിലും ഒരു സമുദായത്തിൽ ഒരു ഉദ്യോഗത്തിനുള്ള അപേക്ഷകർ ലിസ്റ്റിൽ ഇല്ലാതെയിരുന്നാൽ ആ കൊല്ലംതന്നെ ആ സമുദായത്തിൽനിന്ന് അതേ ഉദ്യോഗത്തിന് അപേക്ഷകരുണ്ടെങ്കിൽ അവരുടെ പേര് ഉടൻതന്നെ രജിസ്റ്റർചെയ്തു അപ്പോഴപ്പോൾ നിയമനം നടത്തും.

നോട്ട്—(ഫ) മേൽ സൂചിപ്പിച്ചപ്രകാരം ഒരുദ്യോഗത്തിന് ഒരു സമുദായത്തിലെ ലിസ്റ്റിൽ ആദ്യത്തെ പേരുകാരനു ഒരുമാസം സർവ്വീസോ അഥവാ സർവ്വീസൊന്നുമില്ലാതെ ൨൫ വയസ്സു പ്രായമോ ഉണ്ടെന്നിരിക്കട്ടെ. അതേ സമുദായത്തിൽപ്പെട്ടതും ഒരുമാസം സർവ്വീസോ അല്ലാത്തപക്ഷം [illegible] വയസ്സു പ്രായമോ ഉള്ള പുതിയ പുതിയ

അപേക്ഷകർ ഉണ്ടായിരുന്നാൽ അവരുടെ പേര് ആ കൊല്ലം തന്നെ രജിസ്റ്റർചെയ്താലും അവർക്ക് നിയമനം അടുത്ത കൊല്ലം ജൂലാമാസം ഒന്നാംതീയതിക്ക് ശേഷമേ ലഭിക്കുകയുള്ളു. അവരെ മുൻകൊല്ലം തയാറാക്കിയ ലിസ്റ്റിൽനിന്ന് സർവ്വീസോ പ്രായമോ അടിസ്ഥാനമാക്കി നിയമനം നടത്തുകയേ ഉള്ളു.

നോട്ട്—(൨) ഏതെങ്കിലും ഒരുദ്യോഗത്തിന് ഒരു സമുദായത്തിൽനിന്ന് അപേക്ഷകർ ഇല്ലാതിരിക്കയും, എന്നാൽ ആ ഉദ്യോഗത്തിന് ആവശ്യമുള്ള യോഗ്യത സമ്പാദിച്ചവർ മറ്റുദ്യോഗങ്ങൾക്കപേക്ഷിച്ചിരിക്കയും ചെയ്താൽ അവരെ തങ്ങളുടെ പരീക്ഷായോഗ്യത പരിഗണിച്ച് അപേക്ഷകരില്ലാതിരിക്കുന്ന ഉദ്യോഗത്തിൽ നിയമിക്കുന്നതല്ല. എന്നാൽ യാതൊരു സമുദായത്തിലും ഒരുദ്യോഗത്തിനപേക്ഷകരില്ലാതിരിക്കയും ആ ഉദ്യോഗത്തിനൊഴിവുവരുകയും ആ ഉദ്യോഗത്തിനാവശ്യമുള്ള പരീക്ഷായോഗ്യത സമ്പാദിച്ചിട്ടുള്ളവർ മറ്റുദ്യോഗങ്ങൾക്ക് അപേക്ഷകരായിരിക്കുകയും ചെയ്താൽ കമ്മീഷന്ന് യുക്തമെന്നു തോന്നുന്നപക്ഷം അവരിൽ ആരെയെങ്കിലും ഒഴിവുവന്നിട്ടുള്ളതും പരീക്ഷായോഗ്യതക്ക് പറ്റിയതുമായ ഉദ്യോഗത്തിൽ നിയമിക്കാം. പക്ഷേ അപ്രകാരമുള്ള നിയമനം ലഭിക്കുന്ന ആൾക്ക് ഇഷ്ടമുണ്ടെങ്കിൽ മാത്രം അതു സ്വീകരിക്കുന്നതിനും അല്ലാത്തപക്ഷം ഉദ്യോഗദാനം നിരസിക്കുന്നതിനും സ്വാതന്ത്ര്യമുണ്ട്. ഈ പരിതസ്ഥിതികളിലുള്ള ഉദ്യോഗനിരസനം പബ്ലിക്ക് സർവീസ് ചട്ടം ൭൯-ാം വകുപ്പനുസരിച്ച് ശിക്ഷാർഹമല്ല.

---

## അദ്ധ്യായം ൧൨.

## പട്ടിക ൧ ബി-യിൽപെട്ട താഴ്ന്ന വിഭാഗത്തിലെ ഉദ്യോഗാപേക്ഷയും നിയമനലിസ്റ്റും.

പതിനൊന്നാം അദ്ധ്യായത്തിന്റെ പ്രാരംഭത്തിൽ പ്രസ്താവിച്ചിട്ടുള്ളതുപോലെ താണവിഭാഗത്തിൽപ്പെട്ട പബ്ലിക്ക് സർവീസിന്റെ പ്രാരംഭശമ്പളം ൨൫ രൂപയിൽ കുറയാതെയുള്ള ഉദ്യോഗങ്ങൾ ഇവ താരതമ്യേന കൂടുതൽ ഉത്തരവാദിത്വവും അവശ്യാവശ്യമുള്ള പരീക്ഷായോഗ്യതകൾ പ്രായേണ ഉയർന്ന തരത്തിലുള്ളവയുമായതുകൊണ്ട് ആ ജനം ഉദ്യോഗങ്ങൾ താണവിഭാഗത്തിൽപ്പെട്ടവയാണെങ്കിലും അവക്ക് അപേക്ഷ അയക്കുന്നതിനും നിയമനം നടത്തുന്നതിനും താണവിഭാഗത്തിൽപ്പെട്ട മറ്റുദ്യോഗങ്ങളിൽ നിന്ന് വ്യത്യസ്തമായ ഒരു രീതിയാണ് അംഗീകരിച്ചിട്ടുള്ളത്.

താണവിഭാഗത്തിൽ പട്ടിക ൧ സിയിൽപ്പെട്ട ഉദ്യോഗങ്ങളിൽ നിയമനം നടത്തുന്നത് മുഖ്യമായി പകരം നോക്കി സമ്പാദിച്ചിട്ടുള്ള സർവീസോ അഥവാ ഉദ്യോഗാർത്ഥികളുടെ പ്രായക്കൂടുതലോ മാനദണ്ഡമാക്കിയാണ്. പട്ടിക ൧ ബിയിൽപ്പെട്ട താണവിഭാഗത്തിലെ ഉദ്യോഗങ്ങളിൽ നിയമനം നടത്തുന്നത് മുഖ്യമായി അവരവർക്കുള്ള വിദ്യാഭ്യാസയോഗ്യതയും മറ്റുപ്രത്യേകയോഗ്യതകളുമുണ്ടെങ്കിൽ അവയും അടിസ്ഥാനപ്പെടുത്തിയാണ്. അതുകൊണ്ട് ഈ തരം ഉദ്യോഗങ്ങളെ സംബന്ധിച്ചിടത്തോളം അതതു സമുദായത്തിൽ കൂടുതൽ യോഗ്യതയുള്ളവർക്ക് ഉദ്യോഗലബ്ധിയിൽ മുൻഗണനക്ക് അവകാശമുണ്ട്. ഓരോ സമുദായത്തിൽനിന്നും തിരഞ്ഞെടുക്കപ്പെടുന്ന അപേക്ഷകരുടെ യോഗ്യതാനുസരണം ഓരോ ഉദ്യോഗത്തിനും പറ്റിയവൂം പുറമേ അതുകൊണ്ട് ഒരു ക്ലിപ്തസമയത്തിനകം അപേക്ഷകൾ അയച്ചിരിക്കേണ്ടത് ആവശ്യമാണ്. ഇതിലേക്കായി ഗവന്മെന്റു ഗസററിലെ പര

സ്വയംമുഖം ഓരോ ഉദ്യോഗത്തിനും അപേക്ഷകൾ ക്ഷണിക്കുമ്പോൾ പരസ്യത്തിലെ വ്യവസ്ഥ അനുസരിച്ച് ക്ലിപ്തകാലത്തിനുള്ളിൽ അപേക്ഷ അയച്ചിരിക്കണം. അപ്രകാരം അപേക്ഷകൾ ലഭിച്ചെങ്കിൽമാത്രമെ ഓരോ സമുദായത്തിലും ഉള്ള എല്ലാ അപേക്ഷകരേയും ഉൾപ്പെടുത്തി യോഗ്യതാനുസരണം ലിസ്റ്റ് തെയ്യാറാക്കാൻ സാധിക്കയുള്ളു. ലിസ്റ്റ് തെയ്യാറാക്കുന്ന രീതിയും ഉദ്യോഗാർത്ഥികളുടെ യോഗ്യത നിർണ്ണയിക്കുന്ന രീതിയും ഉദ്യോഗാർത്ഥികളുടെ യോഗ്യത നിർണ്ണയിക്കുന്ന വിധവും അടിയിൽ വിവരിച്ചിട്ടുണ്ട്.

## അപേക്ഷ പൂരിപ്പിക്കേണ്ട രീതി.

പബ്ലിക്ക് സർവീസ് ൯-ാംനമ്പർ ഫാറത്തിലാണ് പട്ടിക ൧ ബി-യിൽപ്പെട്ട ഉദ്യോഗങ്ങൾക്ക് അപേക്ഷിക്കേണ്ടതു്. അപേക്ഷകൾ ക്ഷണിച്ചുകൊണ്ട് ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന പരസ്യം നല്ലവണ്ണം വായിച്ചുനോക്കുകയും അതിൽ പറഞ്ഞിട്ടുള്ള തീയതിക്കും സമയത്തിനും അകമായി പബ്ലിക്കസർവീസ് കമ്മീഷണർ ആഫീസിൽ കിട്ടത്തക്കവണ്ണം അപേക്ഷകൾ അയക്കുകയും ചെയ്യേണ്ടതാണ്. അപേക്ഷയുടെ മേൽഭാഗത്ത് പ്രത്യേകം നിശ്ചയിച്ചിട്ടുള്ള സ്ഥാനങ്ങളിൽ പ്രതിമാസം എത്രശമ്പളത്തിൽ ഏതുഡിപ്പാർട്ടുമെന്റിൽ ഏതുദ്യോഗത്തിനുവേണ്ടി ഏതു തീയതിയിലെ ഗസററുപരസ്യപ്രകാരം അപേക്ഷിക്കുന്നു എന്നു് വ്യക്തമായി രേഖപ്പെടുത്തിയിരിക്കണം.

നോട്ട്.—സ്ത്രീകൾക്കും പുരുഷന്മാർക്കുമായി പ്രത്യേകം പ്രത്യേകം നീക്കിവച്ചിട്ടുള്ള ഉദ്യോഗങ്ങൾക്ക് അപേക്ഷിക്കുമ്പോൾ ആ വിവരം പരസ്യത്തിൽ പ്രത്യേകം പറയുന്നതും അപ്രകാരം സ്ത്രീപുരുഷവ്യത്യാസം ഒരു പരസ്യത്തിൽ വ്യവസ്ഥപ്പെടുത്തിയിട്ടില്ലെങ്കിൽ ലിംഗവ്യത്യാസംകൂടാതെ എല്ലാവർക്കും ഉദ്യോഗത്തിനപേക്ഷിക്കാവുന്നതുമാണ്. അപേക്ഷഫാറത്തിൽ ഒന്നുമുതൽ ആറുവരെ കാളങ്ങൾ പട്ടിക ൧ സി-യിൽപ്പെട്ട ഉദ്യോഗങ്ങൾക്ക അപേക്ഷിക്കുന്ന പബ്ലിക്ക് സർവ്വീസ് പത്താംനമ്പർ ഫാറത്തിൽ ഉള്ള കാളങ്ങൾ പൂരിപ്പിക്കുന്ന രീതിയിൽതന്നെ പൂരിപ്പിക്കേണ്ടതാകുന്നു. എന്നാൽ ഏഴാമത്തെ കാളത്തിൽ പ്രസ്താവിക്കേണ്ട പ്രായപരിധി ഈ ഉദ്യോഗങ്ങളെ സംബന്ധിച്ചിടത്തോളം വ്യത്യസ്ഥമാണ്. ഉദ്യോഗാപേക്ഷയ്ക്കുള്ള പ്രായപരിധി (എ) നായർ, ബ്രാഹ്മണർ, വെള്ളാളർ, മററു സിർണിഷ്ടഹിന്ദുക്കൾ, യാക്കോബായക്കാർ, മാർത്തോമ്മാക്കാർ, സുറിയാനികത്തോലിക്കർ, സുറിയാനിആംഗ്ലിക്കർ, കണിയാന്മാർ, ഇവർക്കു സാധാരണ ൨൫ വയസ്സാണ്. (ബി) മററു സമുദായംഗങ്ങൾക്ക് ൨൧ വയസ്സ് പൂർത്തിയാകുന്നതുവരെ ഉദ്യോഗത്തിനപേക്ഷിക്കുന്നതിന് അർഹതയുണ്ട്. എന്നാൽ മൂന്നാംഅദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ള പ്രകാരം പബ്ലിക്ക് സർവ്വീസ് ചട്ടം ൧ ൨, എ. അനുസരിച്ച് ൧൧൧൧ മിഥുനം ഒന്നാംതീയതിക്കുമുമ്പ് സർക്കാർ സർവ്വീസിൽ പ്രവേശിച്ചിട്ടുള്ളവർക്ക് സമുദായ വ്യത്യാസമില്ലാതെ ൨൮ വയസ്സുവരെ ഉദ്യോഗത്തിനപേക്ഷിക്കാവുന്നതാണ്. കൂടാതെ മൂന്നാംഅദ്ധ്യായത്തിൽ പബ്ലിക്കസർവീസ ചട്ടം ൧ ൨, ബി, സി, ഡി, ഇ, ജി, ഈ വിഭാഗങ്ങളിൽ പ്രസ്താവിച്ചിരിക്കുന്നതരത്തിലുള്ള ഉദ്യോഗങ്ങൾക്ക് ആ വകുപ്പുകളിൽപറയുന്ന പ്രായപരിധിക്കകവും, ൧൧൦ മീനം ൨൯-ാം൹യ്ക്കുമുൻപും ൨൮ വയസ്സു പൂർത്തിയാകുന്നതിനകവുമായി ൨ വർഷക്കാലത്തെയെങ്കിലും സ്ഥിരമായ സർവ്വീസുള്ളവർക്ക് പ്രായക്ലിപ്തമില്ലാതെയും ൨൮ വയസ്സിനു മേലും ഉദ്യോഗത്തിനപേക്ഷിക്കാം.

നോട്ട്. മേൽപറഞ്ഞ രണ്ടുവർഷകാലത്തെ സർവ്വീസ് കണക്കാക്കുന്നതിൽ പട്ടിക ൧ ബി-യിൽ ഉൾപ്പെട്ട ഉദ്യോഗങ്ങളിൽ സമ്പാദിക്കപ്പെടുന്ന സർവ്വീസുമാത്രമെ വകവയ്ക്കുകയുള്ളു.

പട്ടിക ൧ ബി-യിൽപ്പെട്ട ഏതെങ്കിലും ഉദ്യോഗത്തിന് നിയമപ്രകാരം ശരിക്കു അപേക്ഷിച്ച് പേരു രജിസ്റ്റർചെയ്തിട്ടുള്ളവരിൽ നായർ, ബ്രാഹ്മണർ, വെള്ളാളർ, മററുനി

ർളീഷ്ഹിന്ദുക്കാ൦, യാക്കോബായക്കാർ, മാർത്തോമ്മാക്കാർ, സുറിയാനികത്തോലിക്കർ, സുറിയാനി ആംഗ്ലിക്കന്മാർ, ലത്തീന്മാർ, ഇവക്ക് സമുദായസ്ഥാനകവും മതസമുദായക്കാർക്ക് സമുദായസ്ഥാനകവും പട്ടിക ൧ ബി-യിൽപ്പെട്ട എല്ലാ ഉദ്യോഗങ്ങൾക്കും നിശ്ചിത യോഗ്യതയുണ്ടെങ്കിൽ അപേക്ഷിക്കാവുന്നതാണ്.

അപേക്ഷാഫാറത്തിലെ ഏഴാമത്തെ കാളത്തിൽ പ്രായപരിധി സംബന്ധിച്ച് അപേക്ഷകൻെറ നില എങ്ങിനെയുള്ളതാണെന്ന് വിശദപ്പെടുത്തിയിരിക്കണം.

സാധാരണ നിയമം അനുസരിച്ചുള്ള പ്രായപരിധി അപേക്ഷകൻ കഴിഞ്ഞുപോയി എങ്കിൽ അതിൽനിന്നെങ്ങനെ അയാൾ ഒഴിവാക്കപ്പെട്ടിരിക്കുന്നു എന്നു തെളിയിക്കുന്നതിന് അപേക്ഷയോടുകൂടി എന്തു പ്രമാണം ഹാജരാക്കുന്നു എന്നുള്ള വിവരം ൭-ാമത്തെ കാളത്തിൽ വിവരിക്കണം.

ഒൻപതും പത്തും കാളങ്ങളിൽ പത്താംനമ്പർ ഫാറത്തിൽ ആ കാളങ്ങളിൽ എഴുതേണ്ട വിവരങ്ങൾ തന്നെ എഴുതിയിരിക്കണം.

൧൧-ാമത്തെ കാളത്തിൽ ഏതുദ്യോഗത്തിനുവേണ്ടി അപേക്ഷിക്കുന്നുവോ ആ ഉദ്യോഗത്തിനു നിർദ്ദേശിച്ചിട്ടുള്ള ഏററവും കുറഞ്ഞ യോഗ്യതയോ അതിനുപരിയായിട്ടുള്ള യോഗ്യതകളോ സമ്പാദിച്ചിട്ടുണ്ടെങ്കിൽ അവയെപ്പററി പ്രസ്താവിക്കണം.

മേൽ പ്രസ്താവിച്ചതുകൂടാതെ എന്തെങ്കിലും പ്രത്യേകമായ വല്ല യോഗ്യതകളും അപേക്ഷകനുണ്ടെങ്കിൽ ആ വിവരം ൧൨-ാമത്തെ കാളത്തിൽ പ്രസ്താവിക്കണം.

അപേക്ഷകന് ഏതെല്ലാം ഭാഷകൾ എഴുതാനും വായിക്കാനും സംസാരിക്കാനും അറിയാമെന്നുള്ള വിവരം ൧൩-ാമത്തെ കാളത്തിൽ എഴുതണം.

സാമാന്യമായും പ്രത്യേകമായും ഉള്ള യോഗ്യതകൾ (വിദ്യാഭ്യാസപരമായും അല്ലാതെയുമുള്ളവ) തെളിയിക്കുന്നതിന് അപേക്ഷയോടുകൂടി ഹാജരാക്കുന്ന പ്രമാണങ്ങൾ ഏതെല്ലാമെന്ന് ൧൪-ാമത്തെ കാളത്തിൽ വിവരിക്കണം.

നോട്ട്. സർക്കാരാഫീസുകളിൽ പെൻഷനോടുകൂടി നിയമനങ്ങൾ, മുതലായി അപേക്ഷകൻ പങ്കെടുത്തിരിക്കാവുന്ന പ്രസ്ഥാനങ്ങളിൽ അയാൾക്ക് എന്തുമാത്രം പ്രാവീണ്യവും എത്ര കാലത്തെ സേവനവും ഉണ്ടെന്നുള്ളതിനു ആവശ്യമായ തെളിവുകളും ഇതിൽ ഉൾപ്പെടുന്നു.

ഗവൺമെൻറ് നിയമനങ്ങളിലോ പബ്ലിക്കസർവീസ് ചട്ടങ്ങളുടെ പരിധിക്കുവെളിയിലുള്ള ഉദ്യോഗങ്ങളിലോ ഇരുന്നു സമ്പാദിച്ചിട്ടുള്ള സർവീസോ പരിശീലനമോ ഉണ്ടെങ്കിൽ ആ വിവരം ൧൫-ാമത്തെ കാളത്തിലും ആയതു തെളിയിക്കുന്നതിലേക്ക് ഏതെല്ലാം പ്രമാണങ്ങൾ ഹാജരാക്കുന്നു എന്ന് ൧൬-ാം കാളത്തിലും എഴുതിയിരിക്കണം.

ഡെമണിക്കെട്ടിവയ്ക്കേണ്ട ആവശ്യമുണ്ടെങ്കിൽ അപ്രകാരം ചെയ്യാമെന്ന് ൧൭-ാം കാളത്തിൽ ഒർഖപ്പെടുത്തിയിരിക്കണം.

ഉദ്യോഗത്തിനുള്ള അപേക്ഷാഫീസ് എന്താണെന്ന് ഗസററ് പരസ്യത്തിൽ കാണിച്ചിരിക്കുന്നതനുസരിച്ചുള്ള തുക ൮. വൃ. സി. ൨ എന്നുള്ള ഇനത്തിൽ ഖജനാവിൽ ഒടുക്കി ചെല്ലാൻ രസീത് അസ്സൽതന്നെ അപേക്ഷയോടു ചേർത്തയക്കേണ്ടതാകുന്നു.

ആ ചെല്ലാൻ രസീതിൻെറ നമ്പരും തീയതിയും ൧൮-ാമത്തെ കാളത്തിൽ എഴുതിയിരിക്കണം.

ഏഴാം അദ്ധ്യായത്തിൽ സൂചിപ്പിച്ചിട്ടുള്ളതുപോലെയുള്ള ഒരു സൽസ്വഭാവസർട്ടിഫിക്കററ അപേക്ഷയോടുകൂടി ഹാജരാക്കണം. അപ്രകാരം ഹാജരാക്കുന്ന സർട്ടിഫിക്കററ് ആരിൽനിന്നു ലഭിച്ചതാണെന്നുള്ള വിവരം ൧൯-ാമത്തെ കാളത്തിൽ എഴുതിയിരിക്കണം.

൫-ം ൬-ം കോളങ്ങളിൽ അപേക്ഷകന്റെ ഒപ്പും അപേക്ഷ പൂരിപ്പിക്കുന്ന തീയതിയും യഥാക്രമം ഉണ്ടായിരിക്കണം.

പുതിയ അപേക്ഷാഫാറത്തിൽ ഒരു സത്യപ്രതിജ്ഞയുടെ മാതൃകകൂടി ഉൾപ്പെടുത്തിയിട്ടുണ്ട്. സത്യപ്രതിജ്ഞ ചെയ്തിട്ടില്ലാത്ത പഴയ അപേക്ഷാഫാറങ്ങൾ ഉപയോഗിക്കുന്നവർ ഏഴാം അദ്ധ്യായത്തിൽ കാണിച്ചിട്ടുള്ള മാതൃകയിലും നിർദ്ദേശിച്ചിരിക്കുന്ന വിധത്തിലും ഉള്ള ഒരു സത്യപ്രതിജ്ഞ കൂടി അപേക്ഷയോടടുത്തു ഹാജരാക്കണം.

മേൽവിവരിച്ച പ്രകാരം പരസ്യംമൂലം ലഭിച്ചിട്ടുള്ള അപേക്ഷകളെല്ലാം അപേക്ഷിക്കേണ്ട അവസാനതീയതിക്കുശേഷം പരിശോധിക്കും. അപ്പോൾ നിർദ്ദിഷ്ടപ്രായപരിധി കഴിഞ്ഞവരുടേയും, ഉദ്യോഗത്തിന് നിർദ്ദേശിച്ചിട്ടുള്ള ഏററവും കുറഞ്ഞ യോഗ്യതയെങ്കിലും തെളിയിച്ചിട്ടില്ലാത്തവരുടേയും, അപേക്ഷാ ഫീസടച്ച ചെല്ലാൻറ രസീത് അയച്ചിട്ടില്ലാത്തവരുടേയും മററുദ്യോഗങ്ങളിൽ സ്ഥിരമായോ താൽക്കാലികമായോ ഇരിക്കവെ ആ ഡിപ്പാർട്ടുമെൻറധികാരികൾ മുഖാന്തിരം അപേക്ഷിക്കാതിരുന്നവരുടേയും ആവശ്യമുള്ളപക്ഷം മേഡിക്കൽ ബോർഡിൽ ഹാജരാകുവാൻ തയ്യാറില്ലാത്തവരുടേയും അപേക്ഷകൾ അസാധുവായി ഗണിക്കുന്നതാണ്. മററുള്ള അപേക്ഷകളിൽ ഏതെങ്കിലും ചെറിയ ന്യൂനത ഉണ്ടെങ്കിൽ അതു ചൂണ്ടിക്കാണിച്ചുകൊണ്ടും, ഇത്ര ദിവസത്തിനകം അവ പരിഹരിക്കണമെന്നാവശ്യപ്പെട്ടുകൊണ്ടും, ഉള്ള ഒരു മെമ്മോ കമ്മീഷനിൽ നിന്ന് അപേക്ഷകർക്ക് അയക്കുന്നതാണ്. നിർദ്ദിഷ്ട തീയതിക്കകം ന്യൂനത പരിഹരിച്ചു മറുപടി അയയ്ക്കാത്തവരുടെ അപേക്ഷകൾ തള്ളിക്കളയുന്നതാണ്. ബാക്കിയുള്ള അപേക്ഷകൾ അഞ്ചാം അദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ള സമുദായ വിഭജനപ്പട്ടിക അനുസരിച്ചു പല ആയി തരംതിരിക്കുന്നതാണ്. അതിനുശേഷം ഓരോ സമുദായവിഭാഗത്തിലും ഉള്ള അപേക്ഷകരെ അവരുടെ താരതമ്യ യോഗ്യതയനുസരിച്ച് ക്രമപ്പെടുത്തി പ്രത്യേകം ലിസ്റ്റ് തയാറാക്കുന്നു. ഇപ്രകാരം ലിസ്റ്റ് തയാറാക്കുന്നതു് ഏതു തത്വം അടിസ്ഥാനപ്പെടുത്തി ആണെന്നുള്ളതിന്റെ ഏകദേശ രൂപം അടിയിൽ വിവരിക്കുന്നുണ്ട്.

## പബ്ലിക്ക് സർവ്വീസ് പരീക്ഷ.

൩൦ രൂപാ മുതൽ ൭൫ രൂപാ വരെ ശമ്പളമുള്ള ക്ലാർക്കുജോലി, ൨൫ രൂപാ മുതൽ ൩൦ വരെ ശമ്പളമുള്ള ക്ലാർക്കുജോലി ൩൦ രൂപാ മുതൽ ൭൫ രൂപാവരെ ശമ്പളമുള്ള ടൈപ്പിസ്റ്റുജോലി ഇവകളിൽ നിയമനം നടത്തുന്നതു് പബ്ളിക്കസർവ്വീസ് ഡിപ്പാർട്ടുമെൻറിൽനിന്നും പരീക്ഷകൾ നടത്തി ആളുകളെ തിരഞ്ഞെടുത്താണ്. ഈ പരീക്ഷകൾക്ക് (എ) സാമാന്യജ്ഞാനം (ബി) കൈയ്യെഴുത്തു് (സി) വ്യാകരണവും രചനയും; (ഡി) പുസ്തകത്തിൽ നിന്നും ഇങ്ങനെ നാലു വിഷയങ്ങളിൽ ചോദ്യക്കടലാസുകൾ ഉണ്ടായിരിക്കും. ൩൦ രൂപ മുതൽ ൭൫ രൂപ വരെ ശമ്പളമുള്ള ക്ലാർക്കുജോലിക്കു കൈയ്യെഴുത്തുപരീക്ഷ ഇംഗ്ലീഷ് ഭാഷയിൽ മാത്രമേ ഉണ്ടായിരിക്കുകയുള്ളു. മററു രണ്ടുദ്യോഗങ്ങൾക്കും ഇംഗ്ലീഷ് ഭാഷയിലും ഉപഭാഷയിലും കൈയ്യെഴുത്തുപരീക്ഷയുണ്ട്. ൩൦ രൂപാ മുതൽ ൭൫ രൂപാ വരെ ശമ്പളമുള്ള ക്ലാർക്കുജോലിക്കുള്ള പരീക്ഷയുടെ മാനദണ്ഡം മററു രണ്ടുദ്യോഗങ്ങൾക്കുമുള്ളതിനേക്കാൾ ഉപരിയായിരിക്കുന്നതാണ് ഓരോ വിഷയത്തിനും വച്ചിട്ടുള്ള മാർക്കിൽ ൩൫ ശതമാനം വീതവും എല്ലാ വിഷയങ്ങൾക്കും കൂടി ൪൦ ശതമാനവും മാർക്ക് കിട്ടാത്തവരെ ഉദ്യോഗത്തിൽ നിയമിക്കുന്നതല്ല. നിയമനത്തിന് അർഹതയുള്ളവരായി ഓരോ സമുദായത്തിലും ഉള്ള അപേക്ഷകരെ അവർക്കു ലഭിച്ചിട്ടുള്ള മൊത്തം മാർക്കനുസരിച്ച് ക്രമപ്പെടുത്തി ലിസ്റ്റ് തയാറാക്കുന്നു. ഈ ലിസ്റ്റിൽനിന്നു മുറയനുസരിച്ചും സമുദായപ്രാധിനിത്യമനുസരിച്ചും നിയമനം നടത്തും.

വീണ്ടും പരീക്ഷ നടത്തുന്നതിനുകമായി മേൽ പറഞ്ഞ പ്രകാരം തയാറാക്കപ്പെട്ടിട്ടുള്ള ലിസ്റ്റിൽനിന്നു് ആർക്കെല്ലാം നിയമനം ലഭിച്ചിട്ടുണ്ടോ അവരൊഴിച്ചു ബാക്കിയുള്ളവരും മുൻപരീക്ഷയിൽ ചേർന്നു ജയിക്കാതിരുന്നവരും, പുതിയ ഉദ്യോഗാർത്ഥികളും വീണ്ടും പരീക്ഷയിൽ മുറപ്രകാരം ചേർന്നു നിയമനത്തിനു അർഹരാകേണ്ടതാണു്.

പരീക്ഷ ഇല്ലാതെ അപേക്ഷകരുടെ താരതമ്യ യോഗ്യതയനുസരിച്ചു് ലിസ്റ്റ് തയാറാക്കുന്നതു് താഴെ പറയുംപ്രകാരമാണു്. സാമാന്യമായോ പ്രത്യേകമായോ ഉള്ള യോഗ്യതയനുസരിച്ചു ഓരോ അപേക്ഷകനും അയാളുടെ സമുദായത്തിലെ മററപേക്ഷകരുടെ ഇടയിൽ ഏതു സ്ഥാനമാണുള്ളതെന്നു ഒരു പരിശോധന നടത്തി അതനുസരിച്ചാണു് സ്ഥാനനിർണ്ണയം ചെയ്യുന്നതു്. അപ്രകാരമുള്ള സ്ഥാനനിർണ്ണയം ചെയ്യുന്നതു താഴെ പറയുന്ന മാതൃകയിലാണു്.

ഉദാഹരണം.— പകുതി, അക്കൌണ്ടൻറു് ജോലിക്കുള്ള ഏററവും കുറഞ്ഞ യോഗ്യതകൾ മലയാളമോ തമിഴോ ഏഴാംക്ലാസ് വിജയവും തിരുവിതാംകൂർ ഗവൺമെൻറുവക ചെയിൻ സർവ്വെ വില്ലേജു് ടെസ്റ്റ്, ഈ പരീക്ഷകളും ആണു്. അക്കൌണ്ടൻറുജോലിക്ക വിവിധപരീക്ഷായോഗ്യതയുള്ളവർ അപേക്ഷിക്കുകയാണെങ്കിൽ അവരുടെ താരതമ്യ യോഗ്യത നിർണ്ണയിക്കുന്നതിനു താഴെ പറയുന്ന രീതിയിലുള്ള ഉപാധികൾ സ്വീകരിച്ചിരിക്കുന്നു. ഈ ജോലിക്ക് ഒരാൾക്ക സാധാരണയായി ഉണ്ടായിരിക്കാവുന്ന ഏററവും കൂടിയ യോഗ്യതക്കു ൧൦൦ മാർക്കെന്നു വയ്ക്കുകയും ആ വിവിധ യോഗ്യതകൾക്കു് ഓരോന്നിൻേറയും വലിപ്പച്ചെറുപ്പമനുസരിച്ചു വീതിക്കുകയും ചെയ്യുന്നു എന്നു വിചാരിക്കാം,

അതു് ഇപ്രകാരമാകാം.

| | | | |
|---|---|---|---|
| (൧) | മലയാളമൊ തമിഴൊ ഏഴാംക്ലാസ് പരീക്ഷ | ൪൦ | മാർക്കു് |
| (൨) | മലയാളമൊ തമിഴൊ മുഖ്യപരീക്ഷ രണ്ടാംക്ലാസ് | ൫൦ | ടി |
| (൩) | മലയാളമൊ തമിഴൊ മുഖ്യപരീക്ഷ ഒന്നാംക്ലാസ് | ൫൫ | ടി |
| (൪) | ഇംഗ്ലീഷ് സ്കൂൾഫൈനൽപരീക്ഷ | ൬൦ | ടി |
| (൫) | വില്ലേജു ടെസ്റ്റ് പരീക്ഷ രണ്ടാംക്ലാസ് | ൧൦ | ടി |
| (൬) | വില്ലേജു് ടെസ്റ്റ് ഒന്നാംക്ലാസ് | ൧൫ | ടി |
| (൭) | ചെയിൻ സർവ്വെ പരീക്ഷ | ൧൦ | ടി |
| (൮) | സർവ്വെ പരീക്ഷ ഉയർന്നതു | ൧൫ | ടി |
| (൯) | പകരമായോ താല്ക്കാലികമായോ അക്കൌണ്ടൻറു് ജോലിയിലൊ അതിനു സാമ്യമുള്ള മറേറതെങ്കിലും ഉദ്യോഗത്തിലൊ ഇരുന്നു സമ്പാദിച്ചിട്ടുള്ള സർവ്വീസ് ൩ മാസത്തേക്കു ൧ മാർക്കുവീതം. | ൫ | ടി |
| (൧൦) | സർവ്വകലാശാലാ മെമ്പർമാർ, കായികവിനോദങ്ങൾ, മുതലായവകൾക്കായി യോഗ്യതാനുസരണം കൊടുക്കുന്നതിനു്. | ൫ | ടി |

ഈപ്രകാരം ഓരോ ഇനത്തിലും ഓരോ അപേക്ഷകനും ലഭിക്കുന്ന മൊത്തം മാർക്ക് അടിസ്ഥാനപ്പെടുത്തിയാണു് അയാൾക്കു ആ സമുദായത്തിലുള്ള മററപേക്ഷകരുടെ ഇടയിലുള്ള സ്ഥാനം നിർണ്ണയിക്കുന്നതു്. ഒരു സമുദായത്തിൽതന്നെ എ. ബി. സി ഡി. എന്നു നാലുപേർ അക്കൌണ്ടൻറു ജോലിക്കപേക്ഷിക്കുകയും താഴെ പറയുന്ന യോഗ്യതകൾ തെളിയിക്കുകയും ചെയ്താൽ അവർക്കു മാർക്കും സ്ഥാനവും ലഭിക്കുന്നതു അടിയിൽ വിവരിക്കുന്ന പ്രകാരമാകുന്നു.

എ ക്ലാസ്, മലയാളം ഏഴാംക്ലാസ്സും, ൨-ാംക്ലാസിൽ വില്ലേജ്ടെസ്ററും ചെയിൻ സർവ്വെ പരീക്ഷയും, അക്കൌണ്ടൻറായി ൩ മാസത്തെ പരിചയവും; ഉണ്ടെങ്കിൽ അയാൾക്ക് ൪൦ + ൧൦ + ൧൦ + ൨ ഇങ്ങിനെ മൊത്തം ൬൨ മാർക്കും,

ബി ക്ലാസ്, മലയാളം മുഖ്യപരീക്ഷയിൽ ൨-ാംക്ലാസ്സും വില്ലേജ്ടെസ്റ്റ് പരീക്ഷയിൽ ഒന്നാംക്ലാസ്സും, ചെയിൻസർവ്വെയും, മാത്രമുണ്ടായിരുന്നാൽ അയാൾക്ക ൫൦ + ൧൫ + ൧൦ (൭൫) മാർക്കും,

സി ക്ലാസ്, ഇംഗ്ലീഷ് സ്കൂൾഫൈനൽ പരീക്ഷയും, വില്ലേജ് ടെസ്റ്റ് രണ്ടാം ക്ലാസ്സും, ഉയർന്ന സർവ്വെ പരീക്ഷയും, സ്വീകാര്യമായ ഒരു വർഷം പകരംനോക്കിയ സർവ്വീസ്സും ഉണ്ടെങ്കിൽ അയാൾക്ക ൩൦ + ൧൦ + ൧൫ + ൪ (൫൯) മാർക്കും,

ഡി ക്ലാസ് മലയാളം മുഖ്യപരീക്ഷ രണ്ടാംക്ലാസ്സും, വില്ലേജ്ടെസ്റ്റ് ഒന്നാംക്ലാസ്സും, ചെയിൻസർവ്വെയും, കായികവിനോദങ്ങളിൽ പ്രാവീണ്യവും ഉണ്ടെങ്കിൽ അയാൾക്ക് ൫൦ + ൧൫ + ൧൦ + ൨ (൭൭) മാർക്കും കിട്ടുന്നതാണ്.

ഈ തത്വമനുസരിച്ച് ഉദ്യോഗനിയമനത്തിനുള്ള അവരുടെ മുറ, സി. ഡി. ബി. എ. എന്നായിരിക്കും.

ഓരോ അപേക്ഷയോടുംകൂടി ഹാജരാക്കിയിട്ടുള്ള പ്രമാണങ്ങളിലെ തെളിവിനെ അടിസ്ഥാനപ്പെടുത്തിയാണ് ഓരോ പ്രത്യേക യോഗ്യതക്കായി മാർക്കിടുന്നതു്. ഇപ്രകാരം മാർക്കിട്ടശേഷം ഒരേ സമുദായത്തിൽ ഏററവും കൂടുതൽ മാർക്ക ലഭിക്കുന്ന ആളിന്റെ പേരു് ഒന്നാമതും അതിൽ കുറഞ്ഞ മാർക്ക് ലഭിക്കുന്ന ആളിന്റെ പേരു് രണ്ടാമതും ഈ ക്രമത്തിനു് തുടർന്നു് ഏററവും കുറഞ്ഞ മാർക്ക ലഭിക്കുന്ന ആളിന്റെ പേരു അവസാനമായും വരുന്നു. അപേക്ഷാ സമയത്തു് സിദ്ധിച്ചിട്ടുള്ളവയും രേഖാമൂലം തെളിയിച്ചിട്ടുള്ളവയും ആയ യോഗ്യതകൾ അടിസ്ഥാനപ്പെടുത്തി മാത്രമേ ഉദ്യോഗാർത്ഥികളുടെ താരതമ്യയോഗ്യത നിർണ്ണയിക്കുകയുള്ളു. അപേക്ഷ അയച്ചതിനുശേഷം സമ്പാദിക്കുകയോ തെളിയിക്കുകയോ ചെയ്യുന്ന യോഗ്യതകൾ മേൽ പറഞ്ഞ പ്രകാരമുള്ള ലിസ്ററ് തയാറാക്കുന്നതിൽ പരിഗണിക്കുകയില്ല. അടിയിൽ വിവരിച്ചിട്ടുള്ള പ്രകാരം അപേക്ഷകൾ പുതുക്കി അയക്കുമ്പോൾമാത്രം മേൽ പറഞ്ഞ പ്രകാരമുള്ള യോഗ്യതകൾ തെളിയിക്കേണ്ടതാണ്.

നോട്ട്.— മേൽപ്രകാരം മാർക്ക് നിശ്ചയിക്കുമ്പോൾ ഒരേ സമുദായത്തിൽപ്പെട്ട ഒന്നിലധികം വ്യക്തികൾക്ക് ഒരുപോലുള്ള മാർക്ക് ലഭിക്കുകയാണെങ്കിൽ അവരുടെ ജനനത്തീയതി അനുസരിച്ച് ഏററവും പ്രായം കൂടിയ ആളിന്റെ പേരു് ആദ്യവും അയാളെക്കാൾ പ്രായം കുറഞ്ഞ അപേക്ഷകന്റെ പേരു് രണ്ടാമതും അതിലും പ്രായം കുറഞ്ഞ ആളിന്റെ പേർ മൂന്നാമതും വരത്തക്കവണ്ണം ലിസ്ററ് തയാറാക്കുന്നു. അപൂർവ്വം ചില സന്ദർഭത്തിൽ ഒരേ സമുദായത്തിൽ ഒരേ തീയതിയിൽ ജനിച്ച ൨ അപേക്ഷകർ ഒരേ മാർക്കിനർഹരായാൽ അഭിമുഖസന്ദർശനത്തിനുശേഷം അവരുടെ സ്ഥാനനിർണ്ണയം ചെയ്യുന്നതാണ്.

മേൽ പ്രസ്താവിച്ച ഉപാധികളിന്മേൽ ഓരോ ഉദ്യോഗാർത്ഥിക്കും അയാളുടെ സമുദായത്തിൽ അതതുദ്യോഗത്തിനുള്ള സ്ഥാനം നിർണ്ണയിച്ചു കഴിഞ്ഞാൽ ആറാം അദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ള പ്രകാരം ഓരോ ഉദ്യോഗാർത്ഥിയുടേയും അപേക്ഷയെ പ്പററി ഒരു മെമ്മോ പബ്ലിക്ക് സർവീസ് കമ്മീഷണർ ആഫീസിൽനിന്നും അയാൾക്കയച്ചുകൊടുക്കുന്നതാണ്. അപേക്ഷ സാധുവായി സ്വീകരിക്കപ്പെട്ടു എങ്കിൽ ആ വിവരം കാണിച്ചും എന്തെങ്കിലും കാരണത്താൽ അസാധുവായി തള്ളപ്പെട്ടു എങ്കിൽ ആ വിവരം രേഖപ്പെടുത്തിയുമാണ് മെമ്മോ അയക്കുന്നതു്. അസാധുവായി തള്ളപ്പെട്ടു എന്നു

കാണിച്ച് മെമ്മോ ലഭിച്ചിട്ടുള്ളവർക്ക് അവരുടെ അപേക്ഷയനുസരിച്ച് ഉദ്യോഗത്തിന്നർഹതയില്ലെന്നും അവരുടെ പേരുകൾ മേൽ പറഞ്ഞിട്ടുള്ള ലിസ്റ്റിൽ ഉൾപ്പെടുത്തിയിട്ടില്ലെന്നും മനസ്സിലാക്കാവുന്നതാണ്. അപേക്ഷകരുടെ പേര് യോഗ്യതാനുസരണം ക്രമപ്പെടുത്തി എഴുതിയിട്ടുള്ള ലിസ്റ്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തുന്നതാണ്. അതിൽനിന്ന് ഓരോ അപേക്ഷകനും അയാളുടെ സമുദായത്തിലുള്ള മററപേക്ഷകരുടെ ഇടയിൽ താരതമ്യേന ഏതു സ്ഥാനമാണുള്ളതെന്ന് വ്യക്തമാകും. ലിസ്റ്റിന്റെ വളരെ ഒടുവിലായി പേരു വരുന്ന അപേക്ഷകർക്ക് സാധാരണ നിലയിൽ ഉദ്യോഗങ്ങൾ ലഭിക്കാൻ ഇടയില്ലെന്ന് ഏറെക്കുറെ അനുമാനിക്കാവുന്നതാണ്. ലിസ്റ്റിലെ മുറയനുസരിച്ച് മാത്രമാണ തതു സമുദായങ്ങളിലെ ഉദ്യോഗാർത്ഥികളെ നിയമിക്കുന്നത്. പ്രസിദ്ധപ്പെടുത്തുന്ന ലിസ്റ്റിലെ എല്ലാ ആളുകൾക്കും ഉദ്യോഗം ലഭിക്കുമെന്ന് പ്രതീക്ഷിക്കാൻ അവകാശമില്ല. പരസ്യംമൂലം അപേക്ഷകൾ വരുത്തി ഒരു തിരഞ്ഞെടുപ്പു നടത്തി കുറെനാൾ കഴിയുമ്പോൾ അതേ ഉദ്യോഗത്തിനു വീണ്ടും അപേക്ഷകൾ ക്ഷണിച്ചുകൊണ്ട് പരസ്യം പ്രസിദ്ധപ്പെടുത്തുന്നതും അപ്പോൾ മുൻലിസ്റ്റിൽ ഉൾപ്പെട്ടിരുന്നവരും എന്നാൽ ഉദ്യോഗ നിയമനം അതു വരെ ലഭിച്ചിട്ടില്ലാത്തവരും പുതുക്കി അപേക്ഷിക്കേണ്ടതുമാകുന്നു. പുതുക്കി അപേക്ഷിക്കുന്നവർ മേൽ വിവരിച്ച പ്രകാരം അവർക്കു ലഭിച്ചിട്ടുള്ള മെമ്മോയുടെ നമ്പരും തീയതിയും കാണിച്ചും ഒരു രൂപാ രജിസ്റ്റർ ഫീസ് ഖജനാവിൽ അടച്ചു എന്നുള്ളതിനു ലക്ഷ്യമായി ലഭിക്കുന്ന ചെല്ലാൻ രസീതോടുകൂടിയും, തങ്ങളുടെ അപേക്ഷ പുതുക്കുന്നു എന്നുള്ള വിവരം കാണിച്ചും സാധാരണ ഹർജി രൂപത്തിൽ അപേക്ഷിച്ചാൽ മതിയാകും. മുൻപപേക്ഷിച്ച സമയത്തു് ഉണ്ടായിരുന്നതിൽ കൂടുതലായ എന്തെങ്കിലും യോഗ്യത സമ്പാദിച്ചിട്ടുണ്ടെങ്കിൽ അതു തെളിയിക്കുന്നതിനാവശ്യമുള്ള പ്രമാണങ്ങളും ഹർജിയോടൊന്നിച്ച് അയക്കേണ്ടതാണ്. ഒരു തിരഞ്ഞെടുപ്പു നടത്തിയതിനുശേഷം വീണ്ടും അതേ ഉദ്യോഗത്തിന് യോഗ്യത സമ്പാദിച്ചവരായി അപേക്ഷകർ ഉണ്ടായിവരാനിടയുള്ളതുകൊണ്ടാണ് ഒരിക്കൽ തിരഞ്ഞെടുത്ത ഉദ്യോഗാർത്ഥികളിൽ ഏതാനും പേർ ഉദ്യോഗം ലഭിക്കാതെ ശേഷിച്ചിരിക്കുന്ന അവസരത്തിലും വീണ്ടും തിരഞ്ഞെടുപ്പ് നടത്തുന്നത്. പരസ്യപ്രകാരം ലഭിക്കുന്ന പുതിയ അപേക്ഷകളും മുൻ അപേക്ഷ പുതുക്കപ്പെട്ടവയും ചേർത്തു് ഒരു പുതിയ തിരഞ്ഞെടുപ്പ് നടത്തുകയും അതിന്റെ ഫലം മേൽ പ്രസ്താവിച്ച പ്രകാരം പ്രസിദ്ധപ്പെടുത്തുകയും ചെയ്യുന്നു.

നോട്ട്.—(൧) അസാധുവായി തള്ളപ്പെട്ട അപേക്ഷകൾ പുതുക്കാൻ പാടില്ലാത്തതും പ്രായപരിധിയിൽപ്പെട്ടവരും നിർദ്ദിഷ്ട യോഗ്യത സമ്പാദിച്ചവരുമാണെങ്കിൽ അപേക്ഷകർ മുഴുവൻ ഫീസോടും ആവശ്യമുള്ള എല്ലാ പ്രമാണങ്ങളോടും കൂടി വീണ്ടും പുതുതായി അപേക്ഷിക്കേണ്ടതുമാകുന്നു.

നോട്ട്.—(൨) പട്ടിക ൧ ബി-യിൽപ്പെട്ടതും താണ വിഭാഗത്തിൽ ഉൾപ്പെട്ടതുമായ എല്ലാ ഉദ്യോഗങ്ങളിലും മേൽ പറഞ്ഞ തത്വം അടിസ്ഥാനപ്പെടുത്തിയും ൧-ാം അദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ള സമുദായമുറ അനുസരിച്ചും ആണ് നിയമനങ്ങൾ നടത്തുന്നതു്.

## അദ്ധ്യായം ൧൩.

## മദ്ധ്യവിഭാഗത്തിലെ ഉദ്യോഗാപേക്ഷയും നിയമനരീതിയും.

മദ്ധ്യവിഭാഗത്തിലെ ഉദ്യോഗങ്ങൾ പട്ടിക ൧ബി-യിൽപ്പെട്ടവയായതുകൊണ്ട് ആ വക ഉദ്യോഗങ്ങൾക്ക് അപേക്ഷിക്കേണ്ടതു് പട്ടിക ൧ ബി യിൽ തന്നെ നിർദ്ദേശത്തിൽപ്പെട്ട ഉദ്യോഗങ്ങൾക്ക് അപേക്ഷിക്കുന്ന രീതിയിലും വ്യവസ്ഥകളിലുമാണ്. ഓരോ ഉദ്യോഗത്തിലും അപ്പോഴപ്പോൾ ഉണ്ടായിരിക്കുന്ന ഒഴിവുകളിൽ നിയമനം നടത്തുന്നതിന് ആവശ്യമുള്ള ഉദ്യോഗാർത്ഥികളെ മാത്രം അതതു സമയം തിരഞ്ഞെടുക്കുന്നതാണ്. അതുകൊണ്ട് അപേക്ഷകൾ ക്ഷണിച്ചുകൊണ്ട് പ്രസിദ്ധപ്പെടുത്തുന്ന പരസ്യങ്ങളിൽ ഏതു ഒഴിവുകളിൽ നിയമനം നടത്തുന്നതിനാണ് അപേക്ഷകൾ ക്ഷണിക്കുന്നതെന്ന് ക്ലിപ്തപ്പെടുത്തിയിരിക്കും. സമുദായ പ്രാതിനിധ്യമനുസരിച്ചല്ല മദ്ധ്യവിഭാഗത്തിലെ ഉദ്യോഗനിയമനങ്ങൾ നടത്തുന്നതെന്നുവരികിലും ഉദ്യോഗവിഷയത്തിൽ പ്രാതിനിധ്യക്കുറവുള്ള സമുദായങ്ങളിലെ അപേക്ഷകർക്ക് ന്യായമായ പങ്ക് ലഭിക്കത്തക്ക ഒരു വ്യവസ്ഥ മദ്ധ്യവിഭാഗത്തിലെ ഉദ്യോഗവിതരണവിഷയത്തിൽ അംഗീകരിച്ചിട്ടുണ്ട്. ൧൨-ാം അദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ള പ്രകാരം ഓരോ യോഗ്യതക്കായി ഓരോ അപേക്ഷകനും മാർക്ക് നിശ്ചയിക്കുകയും അതിനും പുറമെ അവരിൽ ഓരോരുത്തരെയും പബ്ലിക്ക് സർവീസ് കമ്മീഷണരും ഡിപ്പാർട്ടുമെൻറുമേലധികാരിയും കൂടിച്ചേർന്ന് അഭിമുഖസന്ദർശനം നടത്തുകയും അപ്രകാരമുള്ള സന്ദർശനവേളയിൽ ഓരോ ഉദ്യോഗാർത്ഥിയും പ്രകടിപ്പിക്കുന്ന സാമർത്ഥ്യം ബുദ്ധിവൈഭവം മുതലായവക്കു മാർക്ക് നൽകുകയും ചെയ്യുന്നു. വിദ്യാഭ്യാസത്തിൽ താരതമ്യേന മോശമായ നിലയിലുള്ള സമുദായങ്ങളിലെ അപേക്ഷകർക്കായി പ്രത്യേകം കുറെ മാർക്ക് നീക്കിവച്ചിട്ടുള്ളതും അതു് ആ സമുദായങ്ങളിലെ ഓരോ ഉദ്യോഗാർത്ഥിക്കും അയാൾ ഉൾപ്പെടുന്ന സമുദായത്തിനുള്ള പ്രാതിനിധ്യക്കുറവിൻെറ തോതു് അനുസരിച്ച് ലഭിക്കുന്നതുമാകുന്നു. ഓരോ അപേക്ഷകനും മൊത്തം കിട്ടുന്ന മാർക്കിൻെറ മാനദണ്ഡമനുസരിച്ചാണ് ലിസ്റ്റ് തയ്യാറാക്കുന്നതു്. ഇങ്ങനെ ക്രമപ്പെടുത്തിയ ലിസ്റ്റിൽ നിന്ന് മൊത്തം ഒഴിവുള്ള ഉദ്യോഗങ്ങളിൽ അറുപതു ശതമാനം സ്ഥാനങ്ങളിലേക്ക് ആളുകളെ മാർക്കിൻെറ മാനദണ്ഡമനുസരിച്ചു തിരഞ്ഞെടുക്കുന്നു. ലിസ്റ്റിൽ ബാക്കിയുള്ളതിൽ നിന്ന്, നായർ, ബ്രാഹ്മണർ, വെള്ളാളർ, മറ്റുനിർദ്ദിഷ്ടഹിന്ദുക്കൾ, യാക്കോബായ ക്രിസ്ത്യാനികൾ, മാർത്തോമ്മാക്രിസ്ത്യാനികൾ. ഈ സമുദായങ്ങളിൽപ്പെട്ട അപേക്ഷകരുടെ പേരു് നീക്കിയിട്ട ശേഷിച്ചവരെ മാർക്കനുസരിച്ചു ൪൦ ശതമാനം വരുന്ന ഒഴിവിലേക്ക് തിരഞ്ഞെടുക്കുകയും ചെയ്യുന്നു.

നോട്ട്.—മേൽ പറഞ്ഞ ആറുസമുദായങ്ങളൊഴിച്ചുള്ള സമുദായങ്ങളെയാണ് പ്രാതിനിധ്യക്കുറവുള്ള സമുദായങ്ങളെന്ന് ഗണിച്ചിരിക്കുന്നതു്. പ്രാതിനിധ്യക്കുറവുള്ള സമുദായങ്ങളിലെ അപേക്ഷകർക്ക് അവരുടെ താരതമ്യ വിദ്യാഭ്യാസനില അനുസരിച്ച് വിവിധ തോതിലുള്ള മാർക്ക് നൽകുന്നതാണ്. ഇപ്രകാരം ലഭിക്കുന്ന മാർക്കിൻെറ സഹായത്തോടുകൂടി അവരിൽ ചിലർ ലിസ്റ്റിൽ വളരെ ഉയർന്നനില കരസ്ഥമാക്കിയാൽ വെറും യോഗ്യതയെമാത്രം അടിസ്ഥാനപ്പെടുത്തി നിയമനം നടത്തുന്ന ൬൦ ശതമാനത്തിൽ അവർകൂടി ഉൾപ്പെടുന്നതും, എന്നിരുന്നാലും, പ്രാതിനിധ്യമില്ലാത്ത സമുദായാംഗങ്ങൾക്ക് വേണ്ടി നീക്കിവെച്ചിട്ടുള്ള ൪൦ ശതമാനം ഒഴിവുകൾ ആ വിവിധ സമുദായക്കാർക്ക് മാത്രമായി ലഭിക്കുന്നതുമാണ്.

മദ്ധ്യവിഭാഗത്തിലെ ഒരു ഉദ്യോഗത്തിനു് വീണ്ടും പരസ്യംമൂലം അപേക്ഷകൾ ക്ഷണിക്കുമ്പോൾ ആ ഉദ്യോഗത്തിന് മുമ്പുണ്ടായിരുന്ന പരസ്യംമൂലം അപേക്ഷിച്ചവരിൽ ഉദ്യോഗം ലഭിക്കാത്തവർ വീണ്ടും തങ്ങളുടെ അപേക്ഷ പുതുക്കേണ്ടതാണ്. ഇപ്രകാരം

പുതുക്കുന്നതു് പട്ടിക ൧ ബി-യിൽ താണവിഭാഗത്തിലെ ഉദ്യോഗങ്ങൾക്കുള്ള അപേക്ഷകൾ പുതുക്കുന്നതുപോലെ തന്നെയായിരുന്നാൽ മതിയാകും. മുൻ അവസരത്തിൽ അയച്ച അപേക്ഷ അസാധുവായിരിക്കുകയോ അപ്പോൾ അപേക്ഷിച്ചിട്ടില്ലാതിരിക്കുകയോ ചെയ്താൽ ഉദ്യോഗാർത്ഥികൾ പുതിയ അപേക്ഷകൾ നിശ്ചിത ഫീസും മററു് പ്രമാണങ്ങളും സഹിതം അയയ്ക്കേണ്ടതാണു്.

നോട്ടു്.—വിദ്യാഭ്യാസ വിഷയത്തിൽ ഉയർന്ന നിലയിൽ ഉള്ളവയായി ഗണിക്കപ്പെടുന്ന സമുദായങ്ങൾ, നായർ, ബ്രാഹ്മണർ, വെള്ളാളർ, മററുനീർളിഷ്ടഹിന്ദുക്കൾ, യാക്കോബായ ക്രിസ്ത്യാനികൾ, മാർത്തോമാ ക്രിസ്ത്യാനികൾ, കണിയാന്മാർ, സുറിയാനി ആംഗ്ലിക്കന്മാർ, സുറിയാനികത്തോലിക്കർ ഇവർ ആകുന്നു. വിദ്യാഭ്യാസ വിഷയത്തിൽ മോശമായിട്ടുള്ള സമുദായങ്ങളിൽപെട്ടവർക്കു് പ്രത്യേകമായി നൽകുന്ന മാർക്കിനു് ഈ സമുദായങ്ങളിലെ അപേക്ഷകർക്കു് അർഹതയില്ല. എന്നാൽ കണിയാന്മാർ കൂടി ഉൾപ്പെടുന്ന മററു ഹിന്ദുക്കൾ, സുറിയാനികളും അല്ലാത്തവരും ഉൾപ്പെടുന്ന ആംഗ്ലിക്കന്മാർ, സുറിയാനികത്തോലിക്കർ, ഈ സമുദായങ്ങളിൽപെട്ടവർ പബ്ലിക് സർവീസിൽ മതിയായ പ്രാതിനിധ്യമില്ലാത്ത സമുദായപ്പട്ടികയിൽ ഉൾപ്പെട്ടവരായതുകൊണ്ടു്, പ്രാതിനിധ്യമില്ലാത്ത സമുദായക്കാർക്കു് മാത്രമായി മദ്ധ്യവിഭാഗത്തിലെ ഉദ്യോഗങ്ങളിൽ നാല്പതു ശതമാനം നീക്കിവച്ചിട്ടുള്ളതിൽ ഈ മൂന്നു സമുദായക്കാർക്കും സ്ഥാനങ്ങൾ ലഭിക്കാൻ അർഹതയുണ്ടു്.

---

## അദ്ധ്യായം ൧൪.

## ഉയർന്നവിഭാഗത്തിലെ ഉദ്യോഗങ്ങൾ.

ഈ വിഭാഗത്തിലെ ഉദ്യോഗങ്ങളിൽ നേരിട്ട നിയമനം നടത്തുന്നതു് തിരുവിതാംകൂർ സിവിൽ സർവീസ് പരീക്ഷ നടത്തി അതിന്റെ ഫലം അനുസരിച്ചാണു്. ഈ പരീക്ഷക്കു ചേരുന്നതിനുള്ള വിദ്യാഭ്യാസ യോഗ്യത ബി. ഏയോ, ബി എസ്. സിയോ, പരീക്ഷാവിജയമാണു്. പരീക്ഷ ഏതുകൊല്ലം നടത്തുന്നുവോ ആ കൊല്ലം തുലാമാസം ൧-ാംതീയതി അപേക്ഷകർ ൨൧ വയസ്സിൽ കുറവില്ലാത്തവരും ൨൫ വയസ്സിൽ കവിഞ്ഞിട്ടില്ലാത്തവരുമായിരിക്കണം. സിവിൽ സർവീസ് പരീക്ഷയെപ്പററിയുള്ള മററു വ്യവസ്ഥകൾ അപേക്ഷകൾ ക്ഷണിച്ചുകൊണ്ടുള്ള ഗസററ് വിജ്ഞാപനം മൂലം പ്രസിദ്ധപ്പെടുത്തുന്നതും അതനുസരിച്ചു് അപേക്ഷകൾ അയയ്ക്കേണ്ടതുമാണു്.

---

## അദ്ധ്യായം ൧൫.

## പട്ടിക ൧ സിയിൽപ്പെട്ട ഉദ്യോഗങ്ങൾ.

പട്ടിക ൧-സി-യിൽ അനേകം ഉദ്യോഗങ്ങൾ ഉൾപ്പെട്ടതായിട്ടുണ്ടെങ്കിലും സാധാരണയായി ഒഴിവുവരാനിടയുള്ള ഉദ്യോഗങ്ങളെപ്പററി മാത്രമേ അടിയിൽ പ്രസ്താവിക്കുന്നുള്ളു. ഈ പട്ടികയിൽപ്പെട്ടിട്ടുള്ള ഉദ്യോഗങ്ങൾക്ക് എപ്പോഴും അപേക്ഷിക്കാവുന്നതാണ്.

പട്ടിക നമ്പർ ൱൨൱. "കാപ്പിയിസ്റ്റ്" ൨൦ മുതൽ ൨൫ രൂപാവരെ സിവിൽ കോടതികളിലും മജിസ്ട്രേട്ട കോടതികളിലും "കാപ്പിയിസ്റ്റ്" ഉദ്യോഗത്തിനുള്ള പരീക്ഷാ യോഗ്യത-ഇംഗ്ലീഷ് സ്ക്കൂൾഫൈനൽ പരീക്ഷയിൽ ൩൦ ശതമാനം വീതം മാർക്ക് ഇംഗ്ലീഷിനും ഉപഭാഷക്കും ലഭിച്ചിട്ടുണ്ടായിരിക്കുകയോ തത്തുല്യമായ മററു യോഗ്യതയുണ്ടായിരിക്കുകയോ വേണം. വളരെ ചുരുക്കമായി മററു ചില വകുപ്പുകളിൽ ഉള്ള കാപ്പിയിസ്റ്റ് ജോലിക്ക് ഏതെങ്കിലും പബ്ലിക്ക് പരീക്ഷാ വിജയമാണ് നിശ്ചിത യോഗ്യത മലയാളമോ തമിഴോ ഏഴാംക്ലാസ്സ് പരീക്ഷാവിജയമോ തുല്യങ്ങളായ മററു യോഗ്യതകളോ ഉള്ളവൎക്ക് ഇതിനപേക്ഷിക്കാം. എന്നാൽ രണ്ടാമതു പറഞ്ഞ തരത്തിലുള്ള ഉദ്യോഗം വളരെ പരിമിതമാണ്.

പട്ടിക നമ്പർ ൱൨൪. മൊച്ചി. ശമ്പളം ൧൪ മുതൽ ൧൭ രൂപാ വരെയും ൧൮ രൂപയും. യോഗ്യത—സക്കാർ അച്ചുക്കൂടത്തിലെ ബുക്ക് ബൈൻഡിംഗ് പരിശീലനമൊ അതിനു തുല്യമായ മററു യോഗ്യതയൊ, പുരുഷന്മാൎക്ക മാത്രമെ ഈ ജോലിക്കപേക്ഷിക്കാൻ പാടുള്ളു. ബുക്ക് ബൈൻഡിംഗ് പരിശീലനം ഇല്ലാതെ ൧൧ രൂപാ മുതൽ ൧൫ രൂപാവരെ ശമ്പളത്തിൽ അതതു ഡിപ്പാർട്ടമെൻറിൽ ശിപായിമാരായിരിക്കുന്നവരെകയററം ചെയ്തു മൊച്ചിമാരായി നിയമിക്കാം എന്നാൽ പട്ടണങ്ങളിൽ ൧൪ രൂപാ മുതൽ ൧൭ രൂപാ വരെ ശമ്പളത്തിൽ ഇരിക്കുന്ന ശിപായിമാരെ അതേ ശമ്പളത്തിൽ മൊച്ചിമാരായി മാററി നിയമിക്കാൻ പാടുള്ളതല്ല. അപ്രകാരമുള്ളവർ ൧൮ രൂപാ ശമ്പളമുള്ള മൊച്ചിമാരായി കയററം ചെയ്തു നിയമിക്കാം. ഇപ്രകാരം ശിപായിമാരെ കയററം ചെയ്തു നിയമിക്കാവുന്ന ഉദ്യോഗമായതുകൊണ്ടു മൊച്ചിയായി നേരിട്ടുള്ള നിയമനം നടത്തേണ്ട ആവശ്യം അപൂൎവ്വ സന്ദർഭങ്ങളിലെ ഉണ്ടാകയുള്ളു.

പട്ടിക നമ്പർ ൱൨൫. ശിപായി. ശമ്പളം—നാഗരുകോവിൽ, തിരുവനന്തപുരം, കൊല്ലം, ആലപ്പുഴ, കോട്ടയം, ആലുവാ ഈ പട്ടണങ്ങളിൽ ശിപായിമാർക്ക് ൧൪ രൂപാ മുതൽ ൧൭ രൂപാവരെയും, മററുസ്ഥലങ്ങളിലെ ശിപായിമാൎക്ക് ൧൧ രൂപാ മുതൽ ൧൫ രൂപാ വരെയും ആകുന്നു.

യോഗ്യത. വിവിധ ശമ്പളത്തിൽ ഉള്ള ശിപായി ജോലിക്ക് അക്ഷരാഭ്യാസം മാത്രം ഉണ്ടായിരുന്നാൽ മതി. "സിവിൽ ജയിൽ വാർഡർ" എലക്ട്രിസിററി വകുപ്പിലെ ക്ലീനർ ഇവയും ഈ പട്ടികയിൽ ഉൾപ്പെട്ടിരിക്കുന്നു അതുകൊണ്ടു ശിപായി ജോലിക്ക് പേരു രജിസ്റ്റർ ചെയ്തിട്ടുള്ളവരെ ഈ രണ്ടു ജോലികളിൽ ഒന്നിൽ നിയമിച്ചു എന്നു വരാവുന്നതാണ് നീതിന്യായ വകുപ്പിലെ പ്രാസ്സസ് ശിപായിമാരായി നേരിട്ടു നിയമനം നടത്തുകയില്ല. ശിപായിമാരായി പേരു രജിസ്റ്റർ ചെയ്തിട്ടുള്ളവരിൽ നിന്നു "ശമ്പളശിപായി"മാരെ നിയമിക്കുകയും അവരെ ഡിപ്പാർട്ടമെൻറധികൃതർ പ്രാസ്സസ് ശിപായിമാരായി മാററി നിയമിക്കുകയുമാണ് പതിവ്. പൊതുജനാരോഗ്യ വകുപ്പ്, കാഴ്ചബംഗ്ലാവ് മുതലായി ൧൩ (൨) എച്ച് വകുപ്പിൽപറഞ്ഞിട്ടുള്ള ഡിപ്പാർട്ടമെൻറുകളിൽ പ്യൂൺ ഉദ്യോഗത്തിന്, അതതു ഡിപ്പാർട്ടമെൻറിലെ വാളൻറിയറായോ ലീവേണമി

ല്ലാത്ത ഉദ്യോഗത്തിൽ ഇരുന്ന് ജോലി പരിചയം സിദ്ധിച്ചിട്ടുള്ളവരാണെങ്കിൽ അവരുടെ സമുദായമുറയിൽ അവർക്ക് മുൻഗണന ലഭിക്കുന്നതാണ്. വനംഡിപ്പാർട്ടുമെൻറിൽ അഞ്ചു കൊല്ലമെങ്കിലും വാച്ചറായി ജോലി നോക്കിയവരാണെങ്കിൽ ടി ഡിപ്പാർട്ടുമെൻറിൽ പ്യൂൺ ഉദ്യോഗത്തിനുണ്ടാകുന്ന ഒഴിവുകളിൽ ൨൦ ശതമാനം സ്ഥാനങ്ങൾ അവർക്ക് കൊടുക്കുന്നതാണ്.

നോട്ട്.—മെഡിക്കൽ, ആയുർവേദം എന്നീവകുപ്പുകളിലെ പ്യൂൺ ഉദ്യോഗത്തിൽ സ്ഥിര ഒഴിവുകളിലേക്കുള്ള നിയമനങ്ങൾ മാത്രമേ ഈ ചട്ടപ്രകാരം നടത്തുന്നുള്ളൂ. പകരമോ താൽക്കാലികമോ ആയി ഉണ്ടാകുന്ന ഒഴിവുകളിൽ ശിപായിമാരെ നിയമിക്കുന്നതിന് ആ ഡിപ്പാർട്ടുമെൻറധികൃതർക്ക് അധികാരമുണ്ട്. ഇപ്രകാരം താൽക്കാലികമായി നിയമിക്കപ്പെടുന്നവർ ചട്ടപ്രകാരം പബ്ലിക്ക് സർവീസ് കമ്മീഷണർ ആഫീസിൽ അപേക്ഷിച്ച് പേരു രജിസ്റ്റർ ചെയ്യേണ്ടതാണ്. അതിനുശേഷം സ്ഥിര ഒഴിവു വരുമ്പോൾ അവരെ ചട്ടപ്രകാരം പബ്ലിക്ക് സർവീസ് കമ്മീഷണർ ആഫീസിൽ നിന്നും നിയമിക്കുന്നതാണ്.

പട്ടിക നമ്പർ ൩൨൯ (എ) കൃഷിവകുപ്പിലെ മേസ്തിരി. ശമ്പളം (൧൪ മുതൽ ൧൭ രൂപാ വരെ) എട്ടാംക്ലാസ്സും പബ്ലിക്ക് പരീക്ഷയും, ൨ കൊല്ലക്കാലം കൃഷിഡിപ്പാർട്ടുമെൻറിലെ വിദ്യാലയ പരിശീലനവും.

പട്ടിക നമ്പർ ൩൨൩. അഞ്ചൽമാന വാളൻറിയർ. ഇംഗ്ലീഷ് പരിജ്ഞാനവും സൈക്കിൾ സവാരിപരിചയവും ഉണ്ടായിരിക്കണം. വാളൻറിയറായി ജോലി ചെയ്യുന്നതിനാണ് ആദ്യം നിയമിക്കുന്നത്. അപ്പോൾ ൭൦ രൂപാ ഡിപ്പോസിറ്റു കെട്ടിവയ്ക്കണം. ശമ്പളത്തോടുകൂടി ഉദ്യോഗത്തിൽ നിയമിക്കുമ്പോൾ (ഇതു ഡിപ്പാർട്ടുമെൻറ മേലധികാരികൾ തന്നെ ചെയ്യുന്നതാണ്.) കെട്ടിവെക്കേണ്ട ഡിപ്പോസിറ്റുക ൧൦൦ രൂപാ യായി വർദ്ധിപ്പിക്കുന്നതുമാണ്. അപ്പോൾ ൧൭ രൂപാ ശമ്പളം ലഭിക്കുന്നതാണ്.

പട്ടിക നമ്പർ ൩൩൨. അഞ്ചൽ റണ്ണർവാളൻറിയർ. അക്ഷരാഭ്യാസവും, സൈക്കിൾ സവാരിചെയ്യുന്നതിനുള്ള പരിചയവും ഉണ്ടായിരിക്കണം. വാളൻറിയറായി ജോലി ചെയ്യുന്നതിനാണ് ആദ്യം നിയമിക്കുന്നത്. അപ്പോൾ ൨൫ രൂപയും ശമ്പളത്തോടുകൂടി നിയമിക്കുമ്പോൾ ൭൦ രൂപയും ഡിപ്പോസിറ്റ് കെട്ടിവയ്ക്കണം. അപ്പോൾ ൧൪ രൂപാ ശമ്പളം ലഭിക്കുന്നതാണ്.

പട്ടിക നമ്പർ ൩൩൩. ആയുർവേദകമ്പൗണ്ടർ. (ശമ്പളം ൧൫ മുതൽ ൨൦ രൂപാവരെ) ആയുർവേദകാളേജിലെ വൈദ്യശാസ്ത്രി പരീക്ഷ.

പട്ടിക നമ്പർ ൩൩൪. ആയുർവേദ നഴ്സ്. ശമ്പളം (൧൫ മുതൽ ൨൦ രൂപാവരെ) സ്ത്രീകൾക്കുമാത്രമുള്ള ഉദ്യോഗമാണ്. ആയുർവേദകാളേജിലെ വൈദ്യശാസ്ത്രി പരീക്ഷയും, തിരുവനന്തപുരത്ത് സ്ത്രീകൾക്കും കുഞ്ഞുങ്ങൾക്കുമായുള്ള ആശുപത്രിയിൽ ൬ മാസത്തെ പ്രായോഗിക പരിശീലനവും ഉണ്ടായിരിക്കണം.

പട്ടിക നമ്പർ ൩൩൫. സെൻട്രൽ ജയിൽ ഹെഡ് വാർഡർ. ശമ്പളം (൧൯ രൂപാ) ഇൻറർമീഡിയറ്റ് പരീക്ഷാ വിജയവും ൫ അടി ൭ ഇഞ്ചു പൊക്കവും ൩൨ ഇഞ്ച് നെഞ്ചളവും ഉണ്ടായിരിക്കണം. ഇതു പുരുഷന്മാർക്കു മാത്രമുള്ള ഉദ്യോഗമാണ്. ഈ ഉദ്യോഗത്തിലേയ്ക്ക് സാധാരണ വാർഡർമാരെ കയററം കൊടുത്തു നിയമിക്കാം.

പട്ടിക നമ്പർ ൩൩൬. സെൻട്രൽ ജയിൽ വാർഡർ. ശമ്പളം (൧൪ രൂപാ) ഇംഗ്ലീഷ് പരിജ്ഞാനവും ൫ അടി ൭ ഇഞ്ച് പൊക്കവും ൩൨ ഇഞ്ച് നെഞ്ചളവും വേണ്ട കായിക ശക്തിയും ഉണ്ടായിരിക്കണം. ഇതു പുരുഷന്മാർക്കു മാത്രമുള്ള ഉദ്യോഗമാണ്.

നോട്ട് — ഇംഗ്ലീഷ് ഐച്ഛികമായി എടുത്തു് ഏഴാംക്ലാസ്സുപരീക്ഷാ വിജയമോ ഇംഗ്ലീഷ് സ്കൂളിലെ ൨-ാംഫാറത്തിലെ വിജയമോ ഇംഗ്ലീഷ് പരിജ്ഞാനമുണ്ടെ ന്നുള്ളതിന് പ്രാഥമികമായ തെളിവായി കരുതപ്പെടും.

പട്ടിക നമ്പർ ൧൪൩. അറബിമുൻഷി. ശമ്പളം (൨൦ മുതൽ ൨൫ രൂപാവരെ) പരീക്ഷായോഗ്യത—വിദ്യാഭ്യാസഡിപ്പാർട്ടുമെൻറു വക ഉയർന്ന അറബിപരീക്ഷ. പുരുഷന്മാർക്ക മാത്രമുള്ള ഉദ്യോഗമാണ്. ഈ ഉദ്യോഗത്തിലേക്ക് താഴ്ന്ന പടിയിൽ ഇരിക്കുന്നവർക്ക് കയററം കൊടുത്തു നിയമിക്കാവുന്നതാണ്.

പട്ടിക നമ്പർ ൧൪൩ എ (എ) അറബി മുൻഷി. (൨൦ മുതൽ ൨൫ രൂപാ വരെ ശമ്പളം, സ്ത്രീകൾക്ക മാത്രമുള്ള ഉദ്യോഗം. പരീക്ഷാ യോഗ്യത മേൽവിവരിച്ചതു തന്നെ.

പട്ടിക നമ്പർ ൧൪൪, അറബി മുൻഷി. (൧൭ മുതൽ ൨൦ രൂപാ വരെ ശമ്പളം) പരീക്ഷാ യോഗ്യത—വിദ്യാഭ്യാസ ഡിപ്പാർട്ടുമെൻറിൽനിന്നും നടത്തുന്നതാണ് അറബി പരീക്ഷ.

പട്ടിക നമ്പർ ൧൪൫. ഡ്രായിംഗ് മാസ്റ്റർ. ശമ്പളം (൨൦ മുതൽ ൨൫ രൂപ വരെ) മദ്രാസ് ഗവണ്മെൻറുവക ഫ്റീഹാൻഡ് മുതലായ ഡ്രായിംഗ് വിഷയങ്ങളിലെ സാങ്കേതിക പരീക്ഷാ. പുരുഷന്മാർക്ക മാത്രമുള്ള ഉദ്യോഗം.

നോട്ട്.—ഡ്രായിംഗ് മാസ്റ്റർ ജോലിക്ക വേണ്ട പരീക്ഷായോഗ്യതകൂടി സമ്പാദിച്ചിട്ടുള്ളവരും ൧൭ മുതൽ ൨൦ രൂപാവരെ ശമ്പളത്തിൽ ജോലിനോക്കുന്നവരുമായ ഡ്രിൽ മാസ്റ്റരന്മാർക്ക് കയററം കൊടുത്തു് ഡ്രായിംഗ് മാസ്റ്ററന്മാരായി നിയമിക്കാവുന്നതാണ്.

പട്ടിക നമ്പർ ൧൪൬. ഡ്രായിംഗ് മിസ്ട്രസ്. ശമ്പളം (൨൦ മുതൽ ൨൫ രൂപാ വരെ) പരീക്ഷാ യോഗ്യത—മേൽവിവരിച്ചവതന്നെ. സ്ത്രീകൾക്കമാത്രമുള്ള ഉദ്യോഗമാണ്.

പട്ടിക നമ്പർ ൧൪൯. ഭാഗവതർ. ശമ്പളം (൨൦ മുതൽ ൨൫ രൂപാ വരെ) സ്വാതിതിരുനാൾ സംഗീതവിദ്യാലയത്തിലെ മൂന്നുകൊല്ലത്തെ പഠനവും അതിനുശേഷമുള്ള പരീക്ഷാ വിജയവും. ഇപ്രകാരമുള്ള അപേക്ഷകരില്ലെങ്കിൽ തിരുവിതാംകൂർ സംഗീത ബോർഡിൽനിന്നും നടത്തുന്ന ഉയർന്ന തരത്തിലുള്ള സംഗീത പരീക്ഷായോ അതിനു തുല്യമായ മററു പരീക്ഷാ യോഗ്യതയോ.

പട്ടിക നമ്പർ ൧൫൦. ഭാഗവതർ. ശമ്പളം (൧൭ മുതൽ ൨൦ രൂപാ വരെ) പരീക്ഷാ യോഗ്യത—മേൽപ്രസ്താവിച്ചവതന്നെ. ആ വിധം യോഗ്യതയുള്ളവരില്ലെങ്കിൽ തിരുവിതാംകൂർ സംഗീത ബോർഡിൽനിന്ന് നടത്തപ്പെടുന്ന സംഗീത വിഷയത്തിലെ കുറഞ്ഞ പരീക്ഷ.

നോട്ട്.—(൧) സാധാരണയായി ൨൦ മുതൽ ൨൫ രൂപാ ശമ്പളമുള്ള ഭാഗവതർ ജോലിക്ക് താണ ഗ്രേഡിൽ ഉദ്യോഗത്തിൽ ഇരിക്കുന്നവരെ കയററം കൊടുത്തു് നിയമിക്കാവുന്നതാണ്. ഭാഗവതർ ജോലി സ്ത്രീകൾക്കായി ഒഴിച്ചുവയ്ക്കപ്പെട്ടിട്ടുള്ളതല്ല. ഏതെങ്കിലും സമുദായത്തിൽ സ്ത്രീകൾ അപേക്ഷകരില്ലെങ്കിൽ ആ സമുദായത്തിലുള്ള പുരുഷന്മാരായ അപേക്ഷകരെ നിയമിക്കാം.

നോട്ട്—(൨) ൧൧൦൧-മാണ്ടിനു ശേഷം സംഗീതവിഷയത്തിൽ കുറഞ്ഞതും ഉയർന്നതുമായ രണ്ടു വിധം പ്രത്യേകപരീക്ഷകൾ നടത്തപ്പെടുന്നില്ല. അതുകൊണ്ട്

൧൯൪൧–നു ശേഷം സംഗീതപരീക്ഷ ജയിച്ചിട്ടുള്ളവൎക്ക് പട്ടിക നമ്പർ ൩൪൩, ൩൪൦ ഇവയ്ക്കു രണ്ടിനും അപേക്ഷിക്കാവുന്നതാണ്.

പട്ടിക നമ്പർ ൩൭൧ തയ്യൽമിസ്ത്രസ്സ്. ശമ്പളം (൨൦ മുതൽ ൨൫ രൂപാവരെ) തിരുവിതാംകൂർ സൎവ്വകലാശാലവക ഇന്റർ പരീക്ഷയോ, വിദ്യാഭ്യാസ ഡിപ്പാൎട്ടുമെന്റിലെ തയ്യലും കുപ്പായനിൎമ്മാണവും സംബന്ധിച്ച സൎട്ടിഫിക്കറ്റ് പരീക്ഷയോ തത്തുല്യമായ മററു പരീക്ഷായോഗ്യതകളോ. ഇതു സ്ത്രീകൾക്കു മാത്രമുള്ള ഉദ്യോഗമാണ്.

പട്ടിക നമ്പർ ൩൭൨ തയ്യൽ മിസ്ത്രസ്സ്. (ശമ്പളം ൧൫ രൂപാ മുതൽ ൨൦ രൂപാ വരെ) വിദ്യാഭ്യാസ ഡിപ്പാൎട്ടുമെന്റുവക തയ്യൽ പരീക്ഷയോ തത്തുല്യമായ മററു പരീക്ഷകളോ. ഇതു സ്ത്രീകൾക്കു മാത്രമുള്ള ഉദ്യോഗമാണ്.

പട്ടിക നമ്പർ ൩൭൩ ഡ്രിൽമാസ്റ്റർ. ശമ്പളം (൧൫ രൂപാ മുതൽ ൨൦ രൂപാ വരെ) ബാംഗ്ളൂരിലോ, സൈദാപ്പേട്ടയിലോ നിന്നു കായികാഭ്യാസ വിഷയത്തിൽ ലഭിച്ചിട്ടുള്ള സൎട്ടിഫിക്കററ്. തിരുവിതാംകൂർ ഗവൎമ്മെന്റ് അംഗീകാരം നൽകുന്ന വൎഷം ആലുവാ വൈ. എം. സി. എ. വകയായി കായികാഭ്യാസ വിദ്യാലയത്തിൽ നിന്നു നൽകുന്ന സൎട്ടിഫിക്കററും അംഗീകരിക്കുന്നതാണ്. ഇതു പുരുഷന്മാൎക്കു മാത്രമുള്ള ഉദ്യോഗമാണ്.

പട്ടിക നമ്പർ ൩൭൪ അദ്ധ്യാപകൻ. ശമ്പളം (൧൫ മുതൽ ൨൦ രൂപാവരെ)

പരീക്ഷായോഗ്യതകൾ. (താഴെപ്പറയുന്ന ഏതെങ്കിലും)

൧) ഇംഗ്ലീഷ് സ്കൂൾ ഫൈനൽ.

൨) മലയാളമോ, തമിഴോ മുഖ്യപരീക്ഷ.

൩) മലയാളമോ തമിഴോ ഏഴാം ക്ലാസ് പരീക്ഷയും ശിക്ഷാക്രമപരിശീലനവും.

൪) മഹോപാദ്ധ്യായ, ഉപാദ്ധ്യായ ശാസ്ത്രി ഈ പരീക്ഷകൾ.

൫) ൧൯൧൧ മിഥുനം ഒന്നാം തീയതിക്കുമുമ്പ് അദ്ധ്യാപക ലൈസൻസും സ്കൂൾ ഫൈനൽ പരീക്ഷയിൽ തോററ സൎട്ടിഫിക്കററും.

൬) ഇംഗ്ലീഷിൽ ഉയൎന്ന തരത്തിലുള്ള അദ്ധ്യാപക ശിക്ഷാക്രമപരിശീലന സൎട്ടിഫിക്കററ്,

നോട്ട് —(൧) ഇംഗ്ലീഷ് സ്കൂൾഫൈനൽ, മുഖ്യപരീക്ഷ മഹോപാദ്ധ്യായ, ഉപാദ്ധ്യായ, ശാസ്ത്രി, ഈ പരീക്ഷാ വിജയികൾക്കും ൧൯൧൧ മിഥുനം ൧–ാംതീയതിക്കുമുമ്പ് അദ്ധ്യാപക ലൈസൻസും സ്കൂൾ ഫൈനൽ പരീക്ഷയിൽ തോററ സൎട്ടിഫിക്കററും വാങ്ങിയിട്ടുള്ളവൎക്കും അദ്ധ്യാപകജോലിക്ക് അപേക്ഷിച്ച് പേരു രജിസ്റ്റർ ചെയ്യുന്നതിനു് അൎഹതയുണ്ടെങ്കിലും, അദ്ധ്യാപകശിക്ഷാക്രമ പരിശീലനം കഴിയാത്തവരെ അദ്ധ്യാപകന്മാരായി നിയമിക്കയില്ല.

നോട്ട് —(൨) അദ്ധ്യാപകന്മാൎക്കും അദ്ധ്യാപികമാൎക്കുമായി പ്രത്യേകം ലിസ്റ്റ് തയാറാക്കിയിരിക്കുന്നതും രണ്ടു വൎഗ്ഗങ്ങളിലുംപെട്ടവരെ പ്രത്യേകമായി തരം തിരിച്ച് നിയമനം നടത്തുന്നതുമാണ്. അപ്രകാരം തന്നെ തമിഴ് അദ്ധ്യാപകന്മാരെയോ അദ്ധ്യാപികമാരെയോ ആവശ്യമുള്ളപ്പോൾ ആ ഭാഷ അറിയാവുന്നവരെമാത്രം അതതു ലിസ്റ്റിൽ നിന്നും നിയമിക്കാവുന്നതാണ്.

നോട്ട് —(ബ) സമുദായമുറയിൽ അദ്ധ്യാപക ശിക്ഷാക്രമപരിശീലനം കഴിച്ചിട്ടുള്ള അപേക്ഷകരെ സർവ്വീസിന്റെ ദൈർഘ്യമനുസരിച്ചും അതിനുശേഷം അദ്ധ്യാപകശിക്ഷാക്രമപരിശീലനം കഴിച്ചിരിക്കുകയും, എന്നാൽ സർവ്വീസൊട്ടുമില്ലാതിരിക്കുകയും ചെയ്യുന്നവരെ അവരുടെ പ്രായക്കൂടുതലനുസരിച്ചും നിയമിക്കുന്നതാണ്. അദ്ധ്യാപകശിക്ഷാക്രമപരിശീലനം കഴിച്ചിട്ടുള്ള അപേക്ഷകർ ഒരു സമുദായത്തിലും ഇല്ലാതെവരികയാണെങ്കിൽ മററപേക്ഷകരെ സർവീസിന്റെ ദൈർഘ്യമോ പ്രായക്കൂടുതലോ അനുസരിച്ച് മേൽപ്പറഞ്ഞ സമുദായമുറയിൽ നിയമിക്കുന്നതാണ്.

നോട്ട് —(ഡ) പ്രത്യേക സന്ദർഭങ്ങളിൽ ഇംഗ്ലീഷ് ഭാഷാവിജയികൾ തന്നെ വേണമെന്നു കാണുകയാണെങ്കിൽ അപ്രകാരമുള്ളവരെ മേൽ പറഞ്ഞ തത്വമനുസരിച്ച് തിരഞ്ഞെടുത്തു നിയമിക്കുന്നതാണ്.

പട്ടിക നമ്പർ നന്വ൨. വിദ്യാഭ്യാസവകുപ്പിൽ അററൻഡർ. ശമ്പളം (൧൫ മുതൽ ൨൦ രൂപാ വരെ) സ്കൂൾഫൈനൽ പരീക്ഷാവിജയവും, പരിചയവും ഉണ്ടായിരിക്കണം. ഇതു സ്ത്രീകൾക്കു മാത്രമുള്ള ഉദ്യോഗമാണ്. അപൂർവ്വമായിട്ടേ ഈ ഉദ്യോഗത്തിൽ ഒഴിവുണ്ടാകുയുള്ളു.

പട്ടിക നമ്പർ നന്വ൩. (ഇലക്ട്രിസിററി വകുപ്പിലെ) അസിസ്റ്റൻറ് ലൈൻമാൻ. അസിസ്റ്റൻറ് വയർമാൻ. ശമ്പളം (൨൫ മുതൽ ൩൦ രൂപാ വരെ) ഇംഗ്ലീഷ് പരിജ്ഞാനവും വിദ്യുച്ഛക്തി കമ്പിജോലിയിലും, മെയിൻസ് സംബന്ധിച്ച ജോലികളിലും ഒരു കൊല്ലത്തെ പ്രായോഗിക പരിശീലനവും. പുതുക്കപ്പെട്ട ജോലിയാണ്.

നോട്ട്.—(ഫ) അടുത്തുണ്ടാകാവുന്ന അവകാശമില്ലാത്തവരുള്ള (വർക്ക് എസ്റ്റാബ്ലിഷ്മെൻറ്) അസിസ്റ്റൻറ് വയർമാൻ അസിസ്റ്റൻറ് ലൈൻമാൻ, ഈ ഉദ്യോഗങ്ങളിൽ പബ്ലിക് സർവ്വീസ് കമ്മീഷണർ ആഫീസിൽ നിന്നും നേരിട്ട് നിയമനം നടത്തുകയാണ് പതിവ്. ഇപ്രകാരം വർക്ക് എസ്റ്റാബ്ലിഷ്മെൻറിൽ ഇരിക്കുന്നവരെ അസിസ്റ്റൻറ് വയർമാനായും അസിസ്റ്റൻറ് ലൈൻമാനായും (ലാവണമുള്ള) ഉദ്യോഗങ്ങളിൽ ഡിപ്പാർട്ടുമെൻറധികൃതർ മുറയനുസരിച്ച് കയററംകൊടുത്തു നിയമിക്കുന്നതാണ്. അല്ലാതെ അസിസ്റ്റൻറ് വയർമാനായും അസിസ്റ്റൻറ് ലൈൻമാനായും (ലാവണമുള്ള സ്ഥാനങ്ങളിൽ) നേരിട്ട് നിയമനം നടത്തുക പതിവില്ല

നോട്ട് —(ബ) ഡിപ്പാർട്ടുമെൻറിൽതന്നെ വർക്ക് എസ്റ്റാബ്ലിഷ്മെൻറ് ലാസ്കർ ജോലിയിൽ ഇരിക്കുന്നവരെ, അധികൃതർ കയററം ചെയ്തു വർക്ക് എസ്റ്റാബ്ലിഷ്മെൻറ് അസിസ്റ്റൻറ് ലൈൻമാൻ അസിസ്റ്റൻറ് വയർമാൻ ഈ ജോലികളിൽ നിയമിക്കുന്നതും സാധാരണയാണ്. ഇങ്ങനെ കയററം ലഭിക്കുന്നവർക്കും അസിസ്റ്റൻറ് ലൈൻമാനായും, അസിസ്റ്റൻറ് വയർമാനായും (ലാവണമുള്ള സ്ഥാനങ്ങളിൽ) യഥാകാലം നിയമനം ലഭിക്കാവുന്നതാണ്.

വർക്ക് എസ്റ്റാബ്ലിഷ്മെൻറ് ലാസ്കർ. ഇലക്ട്രിസിററി വകുപ്പ് —ശമ്പളം ൧൨ രൂപാ. അക്ഷരാഭ്യാസവും ഇലക്ട്രിസിററി വകുപ്പിൽ കൂലിക്കാരനായിട്ടുള്ള പരിചയവും.

എക്സൈസ് ഗാർഡ്. പതിനേഴുരൂപാ, പതിനാറുരൂപാ പതിനഞ്ചുരൂപാ, പതിനാലുരൂപാ ഈ ക്രമത്തിന് ശമ്പളമുള്ളവയായി നാലു ഗ്രേഡുകളിൽ എക്സൈസ് ഗാർഡുകൾ ഉണ്ട്. ഇവയിൽ ൧൫ രൂപാ ശമ്പളമുള്ള മൂന്നാം ഗ്രേഡിൽ നിയമനം നടത്തുന്നത് നാലാം ഗ്രേഡിൽ ഇരിക്കുന്നവരെ കയററം കൊടുത്താണ്. മൂന്നാം ഗ്രേഡിൽ നേരിട്ട് നിയമനം നടത്തുക പതിവില്ല. മററു ഗ്രേഡുകളിൽ നിയമനം നടത്തുന്നത് അടിയിൽ പറയുന്ന അനുപാതവും യോഗ്യതയും അടിസ്ഥാനപ്പെടുത്തിയാണ്.

നോട്ട്—സ്ത്രീ വാർഡറായി നേരിട്ട് (ലാവണമുള്ള ഉദ്യോഗത്തിൽ) പബ്ലിക്ക് സർവീസ് കമ്മീഷണർ ആഫീസിൽ നിന്നും നിയമനം നടത്തുന്നതല്ല. പ്രതിഫലം കൂടാതെ ജോലി (വാളന്റിയറായി) ചെയ്യുന്നതിന് അപേക്ഷയായി പബ്ലിക്ക് സർവീസ് കമ്മീഷണർ നിയമിക്കുകയും അതിനുശേഷം ആ നിയമനമുറയനുസരിച്ച് ലാവണമുള്ള വാർഡർ ജോലിയിൽ ഡിപ്പാർട്ടുമെന്റധികൃതർ അവരെ നിയമിക്കുകയും ചെയ്യും. മെഡിക്കൽ വകുപ്പിൽ ൧൫ രൂപാ മുതൽ ൨൦ രൂപാവരെ ശമ്പളത്തിലെ സിക്ക്‌നേഴ്സുകളായി നിയമിക്കുന്നത് സ്ത്രീ വാർഡർ ജോലിയിൽ ഇരിക്കുന്നവർക്ക് കയററം കൊടുത്താണ്. നേരിട്ട സിക്ക്‌നേഴ്സുകളായി നിയമനം നടത്താറില്ല.

പട്ടിക നമ്പർ ൩൯൨ (എ) കമ്മട്ടത്തിലെ അസിസ്റ്റന്റ് നാണയനിർമ്മാണകൻ ശമ്പളം ൧൪ മുതൽ ൧൭ രൂപാവരെ. യോഗ്യതകൾ—ഇംഗ്ലീഷ് പരിജ്ഞാനവും നല്ല കായികശക്തിയും. അപൂർവമായേ ഈ ഉദ്യോഗത്തിൽ ഒഴിവുണ്ടാകുകയുള്ളു.

പട്ടിക നമ്പർ ൩൯൨ (ബി) കമ്മട്ടത്തിലെ ശിപായി, ശമ്പളം (൧൪ മുതൽ ൧൭ വരെ) യോഗ്യതകൾ—മേൽവിവരിച്ചപ്രകാരം തന്നെ. ഡിപ്പോസിറ്റ് ൫൦ രൂപാ കെട്ടിവയ്ക്കണം. ഈ ഉദ്യോഗത്തിലും ഒഴിവു ചുരുക്കമായേ ഉണ്ടാകയുള്ളു.

പട്ടിക നമ്പർ ൪൦൩ തുറമുഖങ്ങളിലെ വിളക്കു സൂക്ഷിപ്പുകാരൻ. ശമ്പളം (൧൭ മുതൽ ൨൨ രൂപാവരെ) യോഗ്യതകൾ—ഇംഗ്ലീഷ് പരിജ്ഞാനവും വിളക്കുപയോഗിച്ച് അടയാളങ്ങൾ അറിയിക്കാനുള്ള അറിവും കണ്ണിനു നല്ല കാഴ്ചയും.

പട്ടിക നമ്പർ ൪൦൨ തുറമുഖങ്ങളിലെ സിഗ്നലർ. ശമ്പളം (൧൪ മുതൽ ൧൭ രൂപാവരെ) യോഗ്യതകൾ—മേൽപ്പറഞ്ഞവ തന്നെ. പുരുഷന്മാർക്കു മാത്രമുള്ള ഉദ്യോഗമാണ്.

നോട്ട—മേൽപ്പറഞ്ഞ രണ്ടുദ്യോഗങ്ങളിലും ഉള്ള സ്ഥാനങ്ങൾ കുറവായതുകൊണ്ട് ചുരുക്കമായിട്ടേ അവയിൽ ഒഴിവുണ്ടാകാറുള്ളു.

## സർക്കാർ അച്ചുകൂടത്തിലെ ഉദ്യോഗങ്ങൾ.

പട്ടിക നമ്പർ ൪൧൩, പ്രൂഫ് റീഡർ ശമ്പളം (൨൦ മുതൽ ൨൫ രൂപാവരെ) പരീക്ഷായോഗ്യത—ഇംഗ്ലീഷ് സ്കൂൾഫൈനൽ പരീക്ഷ ജയിച്ചിരിക്കണം,

പട്ടിക നമ്പർ ൪൧൭, കംപോസിറ്റർ. ശമ്പളം (൧൭ മുതൽ ൨൨ രൂപാവരെ ഇംഗ്ലീഷ് സ്കൂൾഫൈനൽ പരീക്ഷയും, മദ്രാസ് ഗവണ്മെന്റുവകയായി കമ്പോസിറ്റർ ജോലിക്കു പണി നടത്തുന്നതാണെസാങ്കേതികപരീക്ഷയും. ഇപ്രകാരമുള്ള അപേക്ഷകരില്ലെങ്കിൽ സ്കൂൾഫൈനൽവരെ വിദ്യാഭ്യാസവും, മേൽപറഞ്ഞ സാങ്കേതികയോഗ്യതയും; ഈ യോഗ്യതയുള്ള അപേക്ഷകരും ഇല്ലാതെ വന്നാൽ ജോലിപരിചയമുള്ളവരും ഈ ഉദ്യോഗത്തിനർഹരായി ഗണിക്കപ്പെടുന്നതാണ്.

പട്ടികനമ്പർ ൪൨൪, ഗൃഹലിപ്സ്മാൻ. ശമ്പളം (൧൪ മുതൽ ൧൭ രൂപാവരെ) അക്ഷരജ്ഞാനവും അച്ചടിസംബന്ധമായി മദ്രാസ് ഗവണ്മെന്റിൽ നിന്നും നടത്തുന്ന ഒരു സാങ്കേതികപരീക്ഷാവിജയവും, അപ്രകാരമുള്ള അപേക്ഷകരില്ലെങ്കിൽ മെഷീൻഫീഡർ ജോലിയിൽ നല്ലപോലെ പരിചയവും, കായികശക്തിയും ഉണ്ടായിരിക്കണം.

നോട്ട്.—ഒരാൾക്ക് തൃപ്തികരമായ പരിചയം സിദ്ധിച്ചിട്ടുണ്ടോ എന്ന് ഗവണ്മെന്റു അച്ചുകൂടം സൂപ്രണ്ട് പരിശോധിച്ച് തീർമാനിക്കുന്നതാണ്.

പട്ടികനമ്പർ ൪൨൫. റോളർകാസ്റ്റർ ശമ്പളം (൧൪ മുതൽ ൧൭ രൂപാവരെ) ഇംഗ്ലീഷ് പരിജ്ഞാനവും മെഷീൻഫീഡർജോലിയിൽ നല്ലപോലെ പരിചയവും.

<u>പട്ടികനമ്പർ ൪൩൧</u>: പൊതുജനാരോഗ്യവകുപ്പിലെ കൺസർവെൻസി ഓവർസീയർ. <u>ശമ്പളം</u> (൨൦ മുതൽ ൨൫ ഉറുപ്പികവരെ) തിരുവിതാംകൂർ ഗവൺമെന്റിൽനിന്നു നടത്തുന്ന വാക്സിനേഷൻക്ലാസ്സിലെ പരീക്ഷാവിജയം.

<u>പട്ടികനമ്പർ ൪൪൪</u>. സ്റ്റാമ്പുനിർമ്മാണശാലയിലെ അച്ചടിക്കാർ. ശമ്പളം (൧൭ മുതൽ ൨൦ ഉറുപ്പികവരെ) യോഗ്യതകൾ—ഇംഗ്ലീഷ്പരിജ്ഞാനവും നല്ല കായബലവും അംഗീകൃത അച്ചടിശാലയിൽ ആറുമാസത്തെ പരിശീലനവും. പുരുഷന്മാർക്കുമാത്രമുള്ള ഉദ്യോഗമാണിതു്. ചുരുക്കമായിട്ടേ ഈ ഉദ്യോഗത്തിൽ ഒഴിവുണ്ടാകാറുള്ളു.

നോട്ട്.—സർക്കാർ അച്ചുക്കൂടത്തിലെ പീസുവർക്കിനത്തിൽ ഉൾപ്പെട്ട ഉദ്യോഗങ്ങളിൽ പ്രതിഫലംകൂടാതെ (വാളന്റീയറായി) ജോലി ചെയ്യുന്നതിന് പബ്ലിക്സർവീസ് കമ്മീഷനാണു് നിയമനം നടത്തുന്നതു്. പുരുഷന്മാരെമാത്രമേ ഈ ഉദ്യോഗങ്ങളിൽ നിയമിക്കുകയുള്ളു. ഈ ഇനത്തിലുൾപ്പെട്ട ഓരോ ഉദ്യോഗത്തിനും നിശ്ചയിച്ചിട്ടുള്ള സാങ്കേതികയോഗ്യതകൾ വാളന്റീയർജോലിയിൽ പ്രവേശിച്ചു് മൂന്നുകൊല്ലക്കാലത്തിനകം അപേക്ഷകർ സമ്പാദിച്ചാൽ അവരെ ശമ്പളത്തോടുകൂടിയുള്ള പീസുവർക്ക്ജോലിയിൽ അച്ചുക്കൂടംസൂപ്രണ്ടു് മുറപ്രകാരം നിയമിക്കുന്നതാണു്.

പ്രതിഫലംകൂടാതെ പീസുവർക്ക്ജോലി ചെയ്യുന്നതിനുവേണ്ടിയുള്ള നിയമനത്തിനു പബ്ലിക്സർവീസ് പത്താംനമ്പർ ഫാറത്തിൽ മുറപോലുള്ള ഫീസോടും മററു പ്രമാണങ്ങളോടുംകൂടി എപ്പോഴും അപേക്ഷിക്കാവുന്നതാണു്. പീസുവർക്കിനത്തിൽ ഓരോ വിഭാഗത്തിലുൾപ്പെട്ട ഉദ്യോഗത്തിനും സാമാന്യമായും സാങ്കേതികമായും ആവശ്യമുള്ള യോഗ്യതകൾ താഴെ കുറിക്കുന്നു. മററു യോഗ്യതകൾ ഒരുപോലെയിരുന്നാൽ ഗവൺമെന്റച്ചുക്കൂടത്തിൽ ജോലിയിൽ ഇരുന്നിട്ടുള്ളവരോ ഇപ്പോൾ ജോലിയിൽ ഇരിക്കുന്നവരോ ആയ സിൽബന്ധികളുടെ സന്താനങ്ങൾക്ക് മുൻഗണന നല്കുന്നതാണു്.

അപേക്ഷാസമയത്തു് സാമാന്യയോഗ്യത മാത്രമുണ്ടായിരുന്നാൽ മതിയാകുന്നതും സാങ്കേതികയോഗ്യതകൾ വാളന്റീയർ ജോലിയിൽ പ്രവേശിച്ചശേഷം മൂ കൊല്ലത്തിനകം സമ്പാദിച്ചിരിക്കേണ്ടതുമാകുന്നു.

## കമ്പോസിംഗ് സെക്ഷൻ.

| | ഉദ്യോഗപ്പേരു്. | സാമാന്യയോഗ്യത. | സാങ്കേതികയോഗ്യത. |
|---|---|---|---|
| (൧) | കമ്പോസിറ്റർ, (ഇംഗ്ലീഷ്) | ൩-ാംഫാറം ജയിച്ചിരിക്കണം. | മദ്രാസ് ഗവൺമെന്റുവക ലോവർ കമ്പോസിറ്റർ പരീക്ഷ. |
| (൨) | ടി (മലയാളം) | ൭-ാംക്ലാസ്സ് ജയിച്ചിരിക്കണം. | ടി സാങ്കേതികപരീക്ഷ. |
| (൩) | ടി (തമിഴ്) | ടി | ടി |
| (൪) | ടി (സംസ്കൃതം) | പഞ്ചമം ജയിച്ചിരിക്കണം. | ടി |

## മെഷീൻ സെക്ഷൻ.

| | ഉദ്യോഗപ്പേരു്. | സാമാന്യയോഗ്യത. | സാങ്കേതികയോഗ്യത. |
|---|---|---|---|
| (൧) | മെഷീൻഫീഡർ | ൨-ാംഫാറമോ ൮-ാം ക്ലാസ്സോ ജയിച്ചിരിക്കണം. | മദ്രാസ് ഗവൺമെന്റുവക ലോവർ മെഷീൻവർക്ക് പരീക്ഷ. |

## ബയൻഡിംഗ് സെക്ഷൻ.

| ഉദ്യോഗപ്പേര്. | സാമാന്യയോഗ്യത. | സാങ്കേതികയോഗ്യത. |
|---|---|---|
| (൧) ഫോർമൻ. | ൨-ാംഫാറമോ ൫-ാം ക്ലാസ്സോ ജയിച്ചിരിക്കണം. | മദ്രാസ് ഗവൺമെന്റുവക ലോവർ ബുക്ക് ബയൻറിംഗ് പരീക്ഷ. |
| (൨) ബൈൻഡർ | ൩-ാംഫാറമോ ആറാം ക്ലാസ്സോ ജയിച്ചിരിക്കണം. | മദ്രാസ് ഗവൺമെന്റുവക ലോവർ ബുക്ക്ബൈൻഡിംഗ് പരീക്ഷ. |

## ഫൌണ്ടറി സെക്ഷൻ.

| ഉദ്യോഗപ്പേര്. | സാമാന്യയോഗ്യത. | സാങ്കേതികയോഗ്യത. |
|---|---|---|
| (൧) മെഷീൻകാസ്റ്റർ, ഡ്രസർ, സെററർ, റബ്ബർ. | ൨-ാംഫാറമോ ൫-ാം ക്ലാസ്സോ ജയിച്ചിരിക്കണം. | മദ്രാസ്ഗവൺമെന്റുവക ലോവർടൈപ്പ് കാസ്റ്റിംഗ് പരീക്ഷ. |
| (൨) സ്റ്റീൽകട്ടർ, റബ്ബർസ്റ്റാമ്പ് മേക്കർ. | ൨-ാംഫാറമോ ൫-ാം ക്ലാസ്സോ ജയിച്ചിരിക്കണം. | എൻഗ്രേവിംഗ് വിഷയത്തിലും സ്റ്റീരിയോടൈപ്പിംഗ് വിഷയത്തിലും മദ്രാസ് ഗവൺമെന്റുവക താണസാങ്കേതിക പരീക്ഷകളും, ഈ യോഗ്യതയുള്ളവർ ഇല്ലെങ്കിൽ അംഗീകാരം സിദ്ധിച്ചിട്ടുള്ള ഒരു കമ്പനിയിൽ പ്രസ്തുത ജോലികളിലുള്ള പരിചയം ലഭിച്ചശേഷം കിട്ടുന്ന സാക്ഷിപത്രം. (ഒടുവിൽ പറഞ്ഞവരുടെ യോഗ്യത അച്ചുക്കൂടം സൂപ്രണ്ട് പരിശോധിച്ച് നിശ്ചയിക്കും.) |

## അദ്ധ്യായം ൧൩.

### പട്ടിക പ ബീയിൽപ്പെട്ട താണവിഭാഗത്തിലെ ഉദ്യോഗങ്ങൾ.

ഈ ഉദ്യോഗങ്ങൾക്ക് ഗവൺമെന്റുഗസററിലെ പരസ്യംമൂലം അപേക്ഷകൾ ക്ഷണിക്കുമ്പോൾമാത്രമേ അപേക്ഷിക്കാൻ പാടുള്ളൂ എന്ന് ൧൨-ാം അദ്ധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. സാധാരണയായി പബ്ലിക്ക്സർവീസ്കമ്മീഷണർ ആഫീസിൽനിന്നും നേരിട്ടും, അതതു ഡിപ്പാർട്ടുമെന്റിൽതന്നെ താണഗ്രേഡുകളിൽ ഇരിക്കുന്നവരെ പ്രമോഷൻ കൊടുത്തും ഈ ഉദ്യോഗങ്ങളിൽ ചിലതിൽ നിയമനം നടത്താറുണ്ട്. ഈ വിഭാഗത്തിൽപ്പെട്ട പ്രധാന ഉദ്യോഗങ്ങൾ താഴെ വിവരിക്കുന്നവയാണ്.

പട്ടികനമ്പർ ൪൯. ൩൦ മുതൽ ൪൫ രൂപാവരെ ശമ്പളമുള്ള ക്ലാർക്ക്.

സാമാന്യയോഗ്യത. ബി. ഏ. യോ, ബി. എസ്. സി. യോ പരീക്ഷ.

നോട്ട്.—(൧) ൩൦ മുതൽ ൪൫ രൂപാവരെ ശമ്പളസ്കെയിലിൽ ക്ലാർക്ക്ജോലിക്ക് ഒഴിവുവന്നാൽ ആ ഡിപ്പാർട്ടുമെന്റിൽതന്നെ ൨൫ മുതൽ ൩൦ രൂപാവരെശമ്പളത്തിൽ ഇരിക്കുന്നവർക്ക് കയററംകൊടുത്ത് ഡിപ്പാർട്ടുമെന്റധികൃതർക്ക് നിയമിക്കാവുന്നതാണ്.

അപ്രകാരം കയററംകൊടുത്തു നിയമിക്കുന്നതിന് യോഗ്യതയുള്ളവർ ഇല്ലാതിരിക്കുകയോ ഡിപ്പാർട്ടുമെൻറിൽ ഏററവും കുറഞ്ഞതരത്തിലുള്ള ക്ലാർക്കുദ്യോഗം ൩൦ രൂപാമുതൽ ൪൦ രൂപാവരെ സ്കെയിൽ ഉള്ളതായിരിക്കുകയോ ചെയ്യാതെ ഈ സ്കെയിലിലെ നിയമനം നടത്തുന്നതിന് പബ്ളിക്ക സർവീസ് കമ്മീഷണരോടാവശ്യപ്പെടാവുന്നതും അപ്പോൾ മാത്രം നിയമനം നടത്തുന്നതുമാണ്.

നോട്ട്. (൨) സാമാന്യജ്ഞാനം, രചനയും വ്യാകരണവും, ചുരുക്കിയെഴുത്ത്, കയ്യെഴുത്ത് (ഇംഗ്ലീഷ്) ഈ നാലു വിഷയങ്ങളിൽ പരീക്ഷനടത്തി അതിൽ ജയിക്കുന്നവരെമാത്രം ഈ ഉദ്യോഗത്തിലെ സമുദായമുറ അനുസരിച്ച് നിയമിക്കും.

പട്ടികനമ്പർ ൧൦. ൨൫ മുതൽ ൩൦ രൂപാവരെ ശമ്പളമുള്ള എല്ലാ ഡിപ്പാർട്ടുമെൻറിലേയും ക്ലാർക്കന്മാർ. പരീക്ഷായോഗ്യത— ഇംഗ്ലീഷ്സ്ക്കൂൾഫൈനലോ, അതിനോടു തുല്യമായ മററു യോഗ്യതകളോ. ൧൨-ാം അദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ളപ്രകാരം പബ്ളിക്ക്സർവീസ്ഡിപ്പാർട്ടുമെൻറിന്റെ ആണ്ടുതോറുമുള്ള പരീക്ഷനടത്തി ആ പരീക്ഷയിലെ ജയിക്കുന്നവരെ മുറയനുസരിച്ച് ൨൫ മുതൽ ൩൦ രൂപാവരെ ശമ്പളമുള്ള ക്ലാർക്കുദ്യോഗത്തിൽ നിയമിക്കുന്നു.

നോട്ട്.—അക്കൗണ്ടാഫീസിലെ "ബട്ടിൻക്ലാർക്ക്" ഇലക്ട്രിസിററിവകുപ്പിലെ ബിൽ കളക്റ്റർ, നീതിന്യായവകുപ്പിലെ അസിസ്റ്റൻറ് റിക്കാർഡുകീപ്പർ, പകർപ്പ് പരിശോധകർ, റിക്കാർഡ്കീപ്പർ, ഗവൺമെൻറച്ചുക്കൂടത്തിലെ ഹെഡ്ഡെസ്പാച്ചർ മുതലായ ഉദ്യോഗങ്ങളും ഇതിൽ ഉൾപ്പെടുന്നു. അഞ്ചൽവകുപ്പിലെ ക്ലാർക്കജോലി (പട്ടിക നമ്പർ ൩൨)ക്കു വേണ്ട യോഗ്യതകളെപ്പററി അടിയിൽ പ്രത്യേകം പ്രസ്താവിക്കുന്നുണ്ട്.

അക്കൗണ്ട് ഡിപ്പാർട്ടുമെൻറിലെ ഇൻഷ്വറൻസ്‌വകുപ്പിൽ ൨൫ മുതൽ ൩൦ രൂപാവരെ ശമ്പളമുള്ള ക്ലാർക്ക് ജോലിക്ക് ഇംഗ്ലീഷ്സ്ക്കൂൾഫൈനലും ബുക്ക്കീപ്പിംഗ് പരീക്ഷകൾ ജയിച്ചിരിക്കണം. ഈ ഉദ്യോഗത്തിനും അഞ്ചൽവകുപ്പിലെ ക്ലാർക്കജോലിക്കും ൧൨-ാം അദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ളപ്രകാരം പരീക്ഷ നടത്തിയല്ല ഉദ്യോഗാർത്ഥികളെ തിരഞ്ഞെടുക്കുന്നത്. എന്നാൽ ആ അദ്ധ്യായത്തിൽതന്നെ സൂചിപ്പിച്ചിരിക്കുന്നവിധത്തിൽ ഓരോ സമുദായത്തിലേയും അപേക്ഷകരുടെ താരതമ്യയോഗ്യത അനുസരിച്ച് ലിസ്റ്റ്തയാറാക്കി അതിലെ മുറയനുസരിച്ച് നിയമനം നടത്തുന്നു.

പട്ടികനമ്പർ ൧൨. ൨൫ മുതൽ ൩൦ രൂപാവരെ ശമ്പളമുള്ള ക്ലാർക്ക് (മലയാളം) പരീക്ഷായോഗ്യതകൾ—മലയാളം സ്ക്കൂൾലീവിംഗ്, ശാസ്ത്രി, മുതലായവയും അവയ്ക്കു തുല്യങ്ങളായ മററു പരീക്ഷകളും.

നോട്ട്—രജിസ്ട്രേഷൻവകുപ്പിൽമാത്രം ഉണ്ടാകുന്ന ഒഴിവുകളിൽ ഏതാനും ഒരു താൽക്കാലികവ്യവസ്ഥയനുസരിച്ച് മലയാളം ക്ലാർക്കന്മാർക്കായി നീക്കിവച്ചിരിക്കുകയാണ്. ഇപ്രകാരം നിയമിക്കുന്നതിനാവശ്യമുള്ള അപേക്ഷകരെ പട്ടികനമ്പർ ൧൦ സംബന്ധിച്ചു നടത്തുന്ന പരീക്ഷക്കു സാമ്യമായ ഒരു പരീക്ഷനടത്തി തിരഞ്ഞെടുക്കുകയും അവരെ മുറയനുസരിച്ച് നിയമിക്കുകയും ചെയ്യുന്നു.

പട്ടികനമ്പർ ൧൩. (എ) ൩൦ മുതൽ ൪൫ രൂപാവരെ ശമ്പളമുള്ള സ്റ്റെനോടൈപ്പിസ്റ്റ്. പരീക്ഷായോഗ്യത. ഇംഗ്ലീഷ്സ്ക്കൂൾഫൈനലും, ഇംഗ്ലീഷ് ചുരുക്കെഴുത്ത്, ഇംഗ്ലീഷ്ടൈപ്പ്റൈററിംഗ് ഈ വിഷയങ്ങളിൽ മദ്രാസ്ഗവൺമെൻറവക താണതരത്തിലെ സാങ്കേതികപരീക്ഷയും, അല്ലെങ്കിൽ ഇംഗ്ലീഷ്സ്ക്കൂൾഫൈനൽ പരീക്ഷയും മേൽപറഞ്ഞ സാങ്കേതിക പരീക്ഷകൾക്കു തുല്യങ്ങളായ മററു യോഗ്യതകളും.

പട്ടികനമ്പർ ൧൪. ൩൦ രൂപാമുതൽ ൪൦ രൂപാവരെ ശമ്പളമുള്ള ടൈപ്പിസ്റ്റ് ജോലി. പരീക്ഷായോഗ്യതകൾ—ഇംഗ്ലീഷ് ടൈപ്പ്റൈററിംഗ്‌വിഷയത്തിൽ മദ്രാസ്ഗവൺമെൻറവക താണപരീക്ഷയോ അതുപോലുള്ള മററു യോഗ്യതകളോ.

നോട്ട്.—ടൈപ്പിസ്റ്റ് ജോലിക്ക് ൧൨-ാം അദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ളപ്രകാരം തന്നെ പരീക്ഷ നടത്തി അതിന്റെ ഫലം അനുസരിച്ചാണ് നിയമനം നടത്തുന്നതു്.

പട്ടികനമ്പർ ൩൩. (ബി) ൩൦ മുതൽ ൪൫ രൂപാവരെ ശമ്പളമുള്ള മലയാളം ടൈപ്പിസ്റ്റ്. പരീക്ഷായോഗ്യത. തിരുവിതാംകൂർ ഗവൺമെന്റുവകയായി മലയാളം ടൈപ്പ്റൈറ്റിംഗ് വിഷയത്തിൽ നടത്തുന്ന താണപരീക്ഷ.

നോട്ട്.—മലയാളം ടൈപ്പിസ്റ്റുമാരുടെ ഉദ്യോഗസ്ഥാനങ്ങൾ ഇപ്പോൾ പരിമിതമായതുകൊണ്ട് ഈ ഉദ്യോഗത്തിൽ ഒഴിവുണ്ടാകുന്നതു് വളരെ ചുരുക്കമാണ്.

പട്ടികനമ്പർ ൩൪. മത്സ്യവകുപ്പിലെ സബ്ഇൻസ്പെക്ടർ. ശമ്പളം ൩൦ മുതൽ ൪൫ രൂപാവരെ. പരീക്ഷായോഗ്യതകൾ. ഇംഗ്ലീഷ്സ്കൂൾഫൈനലും അക്കൗണ്ട് ടെസ്റ്റും, മത്സ്യവ്യവസായ വിഷയത്തിൽ പരിശീലനവും. ഡെമണി ൨൫൦ രൂപാ.

പട്ടികനമ്പർ ൩൫. കൃഷിവകുപ്പിലെ ഡെമോൺസ്ട്രേറ്റർ. ശമ്പളം (൩൦ മുതൽ ൪൫ രൂപാവരെ) പരീക്ഷായോഗ്യത. ഇംഗ്ലീഷ്സ്കൂൾഫൈനലും, കൃഷിപാഠശാലയിലെ ൨ കൊല്ലത്തെ പഠനവും.

കൃഷിവകുപ്പിലെ [illegible] കമ്പൗണ്ടർ, സ്റ്റാക്കമാൻ ഈ ഉദ്യോഗങ്ങൾ. ശമ്പളം (൨൫ മുതൽ ൩൦ രൂപാവരെ) ഏതെങ്കിലും പബ്ലിക് പരീക്ഷാവിജയവും ഈ ജോലിക്കുവേണ്ടി കൃഷിവകുപ്പിൽനിന്നും നടത്തുന്നപ്രത്യേക പരിശീലനവും പരീക്ഷ വിജയവും.

നോട്ട്.—സ്റ്റാക്കമാൻ, കമ്പൗണ്ടർ എന്നീരണ്ടു പ്രത്യേക ഉദ്യോഗസ്ഥാനങ്ങൾ ഉണ്ടെന്നുവരികിലും അവയിൽ ഇരിക്കുന്നവരെ പരസ്പരം മാററി നിയമിക്കാവുന്നതാണ്.

പട്ടികനമ്പർ ൩൬. അഞ്ചൽഡിപ്പാർട്ടുമെന്റിലെ ക്ലാർക്കും, അഞ്ചൽമാസ്റ്ററും, ശമ്പളം (൨൫ രൂപാമുതൽ ൩൦ രൂപാവരെ) പരീക്ഷായോഗ്യത. ഇംഗ്ലീഷ് സ്കൂൾഫൈനലും അഞ്ചൽടെസ്റ്റും ജയിച്ചിരിക്കണം. ഡെമണി ൪൦൦ രൂപാ.

നോട്ട്.—ശമ്പളംകൂടാതെ (വാളന്റിയറായി) ജോലിചെയ്യുന്നതിനാണ് ഒരാളെ ആദ്യം നിയമിക്കുന്നതു്. പബ്ലിക്സർവീസ്കമ്മീഷണർ നിയമിക്കുന്ന മുറയനുസരിച്ച് അവരെ ഡിപ്പാർട്ടുമെന്റധികൃതർ ശമ്പളമുള്ള ഉദ്യോഗത്തിൽ പിൽക്കാലം നിയമിക്കുന്നതാണ്.

പട്ടികനമ്പർ ൩൭. ആയുർവേദവകുപ്പിലെ അസിസ്റ്റന്റ്ഡാക്ടർ. ശമ്പളം (൩൦ രൂപാമുതൽ ൪൫ രൂപാവരെ) പരീക്ഷായോഗ്യത—ആയുർവേദാചാര്യപരീക്ഷ. ഈ യോഗ്യതയുള്ളവരില്ലാതിരുന്നാൽ വൈദ്യകലാനിധിപരീക്ഷ ഒന്നാംക്ലാസ്സിലോ രണ്ടാംക്ലാസ്സിലോ ജയിച്ചിട്ടുള്ളവരെ നിയമിക്കുന്നതാണ്.

നോട്ട്.—അസിസ്റ്റന്റ്വൈദ്യൻ, സ്റ്റോർകീപ്പർ, ഈ ഉദ്യോഗങ്ങളും മേൽപറഞ്ഞ പട്ടികയിൽ ഉൾപ്പെട്ടവയാണ്. അതുകൊണ്ട് അസിസ്റ്റന്റ്ഡാക്ടർജോലിക്ക് പേരു് രജിസ്റ്റർചെയ്തിട്ടുള്ളവരെ അസിസ്റ്റന്റ്വൈദ്യനായോ സ്റ്റോർകീപ്പറായോ നിയമിക്കാവുന്നതും ഈ മൂന്നു സ്ഥാനങ്ങളിൽ ഒന്നിൽ ഇരിക്കുന്നവരെ മററു രണ്ടു സ്ഥാനങ്ങളിലേക്കും ഡിപ്പാർട്ടുമെന്റധികൃതന്മാർ മാററി നിയമിക്കാവുന്നതുമാണ്.

പട്ടികനമ്പർ ൩൮. ഇലക്ട്രിസിറ്റി വകുപ്പിലെ വയർമാൻ, ലയിൻമാൻ സ്വിച്ച്ബോർഡ് അറ്റൻഡർ, മുതലായ ഉദ്യോഗങ്ങൾ.

പരീക്ഷായോഗ്യത—(എ) സ്കൂൾഫൈനൽ പരീക്ഷയോ അതിനു തുല്യമായ മററു യോഗ്യതയോ. (ബി) മൂന്നു കൊല്ലത്തെ പഠനത്തിനുശേഷം അപ്രന്റിസ്കൾക്കായി ഡിപ്പാർട്ടുമെന്റിൽ നിന്നു് നടത്തുന്ന പരീക്ഷയിൽ വിജയം; അല്ലെങ്കിൽ അംഗീകൃത

സാങ്കേതിക സ്ഥാപനത്തിലെ പഠനം, അല്ലെങ്കിൽ ഗുണകൊല്ലക്കാലത്തെ ഡിപ്പാർട്ടുമെൻറിലെ ജോലിപരിചയം.

നോട്ട്—ചാവണ്ണവും അടുത്തുന്നിനവകാശപ്പെട്ട ചയിൻമാൻ, വയർമേൻ, ഈ ഉദ്യോഗങ്ങാംക്ക് പബ്ലിക്ക് സർവീസ് കമ്മീഷണർ ആഫീസിൽനിന്ന് നേരിട്ട നിയമനം നടത്തുന്ന പതിവ് നിറുത്തൽ ചെയ്തിരിക്കുന്നു. ചയിൻമാൻ വയർമാൻ ഈ ഉദ്യോഗങ്ങാം വർക്ക് എസ്റ്റാബ്ലിഷ്മെൻറ് വിഭാഗത്തിലും ഉള്ളതുകൊണ്ട് ൩൦ മുതൽ ൪൫ രൂപാവരെ ശമ്പളത്തിൽ വർക്ക് എസ്റ്റാബ്ലിഷ്മെൻറിൽ ചയിൻമാൻ, വയർമാൻ, മുതലായ സ്ഥാനങ്ങളിൽ ജോലി ചെയ്യുന്നതിനായി നിയമനങ്ങൾ പബ്ലിക്ക് സർവീസ് കമ്മീഷണർ ആഫീസിൽനിന്ന് നടത്തുകയും ആ നിയമനങ്ങൾ അനുസരിച്ച് അവരെ ചാവണ്ണമുള്ള ചയിൻമാൻ, വയർമേൻ ഈ സ്ഥാനങ്ങളിൽ ൪൫ രൂപ മുതൽ ൭൫ രൂപാവരെയുള്ള ശമ്പളത്തിൽ ഡിപ്പാർട്ടുമെൻറധികൃതർ കയററംകൊടുത്ത് നിയമിക്കുകയും ചെയ്യുന്നു.

പട്ടിക നമ്പർ ൧൩൪ (എ) ഇലക്ട്രിസിററി ഡിപ്പാർട്ടുമെൻറിലെ ടെലിഫോൺ ആപ്പറേററർ. ശമ്പളം ൩൦ മുതൽ ൪൫ രൂപാവരെ.

പരീക്ഷായോഗ്യത—ഇംഗ്ലീഷ് സ്കൂൾഫൈനലൊ അതിനു തുല്യമായ മററു പരീക്ഷായോഗ്യതകളോ കൂടാതെ മലയാളമോ, തമിഴോ നല്ലവണ്ണം സംസാരിക്കുന്നതിനു കഴിവുണ്ടായിരിക്കണം.

നോട്ട്—ഈ ഉദ്യോഗത്തിൽ ശമ്പളമില്ലാതെ വാളൻറിയറായി ജോലി ചെയ്യുന്നതിന് ആണ് പ്രാരംഭനിയമനം നടത്തുന്നത്. ജോലി പരിചയിച്ചതിനുശേഷം ഡിപ്പാർട്ടുമെൻറധികൃതർ മേൽ പറഞ്ഞ വരെ ശമ്പളത്തോടുകൂടിയുള്ള ഉദ്യോഗത്തിൽ നിയമിക്കുന്നതാണ്.

പട്ടിക നമ്പർ ൧൩൭. ഇലക്ട്രിസിററി വകുപ്പിലെ ട്രേസർ ശമ്പളം (൨൫ മുതൽ ൩൦ രൂപ വരെ) പരീക്ഷാ യോഗ്യത-സ്കൂൾഫൈനൽ പരീക്ഷയും ഡ്രായിംഗ് വിഷയത്തിൽ സാമർത്ഥ്യവും പരിചയവും; അല്ലാത്തപക്ഷം, ഇംഗ്ലീഷ് പരിജ്ഞാനവും ഡ്രായിംഗ് വിഷയത്തിൽ മദ്രാസ് ഗവർമ്മെൻറ് വക താണ സാങ്കേതിക പരീക്ഷയും (അതിനു തുല്യമായ മററു പരീക്ഷകളും മതിയാകും.)

പട്ടിക നമ്പർ ൧൧൦. (ബി) എക്സയിസ് വകുപ്പിലെ പ്രിവൻറീവ് ആഫീസർ. ശമ്പളം (൨൫ രൂപാ)

പരീക്ഷായോഗ്യത— ബി. ഏ. യോ ബി. എസ്സ്. സി. യോ ൫ അടി ൫ ഇഞ്ച് പൊക്കവും ൩൨ ഇഞ്ചു നെഞ്ചളവും നല്ല ദേഹബലവും ഉണ്ടായിരിക്കണം. ഇതു പുരുഷന്മാംക്ക മാത്രമുള്ള ഉദ്യോഗമാണ്.

പട്ടിക നമ്പർ ൧൧൮. വനം വകുപ്പിലെ ഫാറസ്റ്റർ. ശമ്പളം (൨൨ രൂപാ)

പരീക്ഷായോഗ്യത— ഇൻറർമീഡിയററ് പരീക്ഷ ജയിച്ചിരിക്കുകയോ അല്ലെങ്കിൽ സ്കൂൾഫൈനൽ പരീക്ഷയിൽ ഭാഷാ രചന, ഉപഭാഷാ കണക്ക്, പ്രകൃതി പാഠം ഈ വിഷയങ്ങളിൽ എല്ലാംകൂടി ശരാശരി ൪൫ ശതമാനം മാർക്കുവാങ്ങി ജയിച്ചിരിക്കുകയോ വേണം. നല്ല കായബലം ഉണ്ടായിരിക്കണം. പുരുഷന്മാർക്ക് മാത്രമുള്ള ഉദ്യോഗമാണിത്.

നോട്ട്—ഈ ഉദ്യോഗത്തിൽ നിയമിക്കപ്പെടുന്നവർ വെടിവയ്പ്പ് പരിശീലിച്ചിരിക്കേണ്ടതു് ആവശ്യമാണെന്ന് നിശ്ചയിച്ചിരിക്കുന്നു.

പട്ടിക നമ്പർ ൨൧൮. മെഡിക്കൽ വകുപ്പിലെ നഴ്സ്. ശമ്പളം (൨൫ മുതൽ ൩൦ രൂപാവരെ) പുരുഷന്മാർക്കും സ്ത്രീകൾക്കും പ്രത്യേകമായി ഈ ഉദ്യോഗം തിരിച്ചിട്ടുണ്ട്)

പരീക്ഷായോഗ്യത—തിരുവിതാംകൂർ ഗവർമ്മെൻറു വക നഴ്സിംഗ് വിഷയത്തിലെ പരീക്ഷാവിജയമോ അതിനു തുല്യമായ മററു യോഗ്യതകളോ ഇംഗ്ലീഷിൽ ട്രെയിനിംഗ് കഴിഞ്ഞിട്ടുള്ളവർക്ക മാത്രമേ മെഡിക്കൽ വകുപ്പിൽ നിയമനത്തിനു് അർഹതയുള്ളു.

നോട്ട്:—സ്ത്രീകൾ ഉദ്യോഗത്തിൽ പ്രവേശിക്കുന്ന കാലംമുതൽ ൫ വർഷം അവിവാഹിതകളായിരിക്കണം എന്നു വ്യവസ്ഥയുണ്ട്.

പട്ടിക നമ്പർ ൨൮൯. മെഡിക്കൽ വകുപ്പിലെ മിഡ്വൈഫ്. ശമ്പളം (൨൫ മുതൽ ൩൦ രൂപാവരെ) സ്ത്രീകൾക്ക മാത്രമുള്ള ഉദ്യോഗമാണിതു്.

പരീക്ഷായോഗ്യത— തിരുവിതാംകൂർ ഗവർമ്മെൻറുവക വിക്ടോറിയാ ജൂബിലി സ്മാരക മിഡ്വൈഫറി വിദ്യാലയത്തിലെ സർട്ടിഫിക്കററൊ അതിനു തുല്യമായ മററ യോഗ്യതകളൊ. ഇംഗ്ലീഷിൽ ട്രെയിനിംഗ് കഴിഞ്ഞിട്ടുള്ളവർക്ക മാത്രമെ മെഡിക്കൽ വകുപ്പിൽ നിയമനത്തിനു് അർഹതയുള്ളു.

പട്ടിക നമ്പർ ൨൯൦. മെഡിക്കൽ വകുപ്പിലെ കമ്പൌണ്ടർ. ശമ്പളം (൨൫ മുതൽ ൩൦ രൂപാവരെ) തിരുവിതാംകൂർ ഗവർമ്മെൻറുവക കമ്പൌണ്ടിംഗ് വിഷയത്തിലെ പരീക്ഷയൊ ആ വിഷയത്തിൽ മദ്രാസ് ഗവർമ്മെൻറിൽനിന്നു നടത്തുന്ന സാങ്കേതിക പരീക്ഷയൊ, ഇതിൽ സ്ത്രീകൾക്കും പുരുഷന്മാർക്കും പ്രത്യേകം ഉദ്യോഗസ്ഥാനങ്ങളുണ്ട്.

നോട്ട്:—പട്ടിക നമ്പർ ൨൮൭, ൨൮൯, ൨൯൦, ഇവ മൂന്നിലും പെട്ടിട്ടുള്ള നഴ്സ്, മിഡ്വൈഫ്, കമ്പൌണ്ടർ, ഈ ഉദ്യോഗങ്ങളിൽ പ്രഥമ നിയമനം നടത്തുന്നതു് ശമ്പളം കൂടാതെ (വാളൻറിയറായി) ജോലി പരിചയിക്കുന്നതിനാണ്, അതിനു ശേഷം ഒഴിവുവരുന്ന മുറയനുസരിച്ചു ശമ്പളമുള്ള ഉദ്യോഗത്തിൽ ഡിപ്പാർട്ടുമെൻറധികൃതർ അവരെ നിയമിക്കുന്നതാണ്.

പൊതുജനാരോഗ്യ വകുപ്പിലെ സാനിട്ടറി അസിസ്റ്റൻറ്—ശമ്പളം (൨൫ മുതൽ ൩൦ രൂപാവരെ) തിരുവിതാംകൂർ ഗവർമ്മെൻറിൽനിന്നു നടത്തുന്ന വാക്സിനേഷൻ ക്ലാസ്സിലെ പരീക്ഷാവിജയം. ആ യോഗ്യതയുള്ളവർ ഇല്ലെങ്കിൽ ബോംബെ നഗരത്തിൽ കൺസർവൻസി ഇൻസ്പെക്ടറന്മാർക്കായി നടത്തുന്ന പരീക്ഷ ജയിച്ചിരിക്കണം. പുരുഷന്മാർക്ക് സൈക്കിൾസവാരി ചെയ്യുന്നതിനു പരിചയം ഉണ്ടായിരിക്കണം.

നോട്ട്—ഈ ഉദ്യോഗം പട്ടികയിൽ ഉൾപ്പെട്ടതാണെങ്കിലും പട്ടിക നമ്പർ കൊടുത്തിട്ടില്ല.

പട്ടിക നമ്പർ ൨൯൭. പൊതുജനാരോഗ്യ വകുപ്പിലെ സാനിട്ടറി ഇൻസ്പെക്ടർ.

ശമ്പളം (൩൦ മുതൽ ൪൫ രൂപാവരെ)

പരീക്ഷായോഗ്യത—മദ്രാസിലേയോ ബോംബെയിലേയൊ, സാനിട്ടറി ഇൻസ്പെക്ടറന്മാർക്കായുള്ള പരീക്ഷയോ, എൽ. എം. പി. യൊ അതിനു തുല്യമായ മററു പരീക്ഷകളോ.

പട്ടിക നമ്പർ ൨൯൮. പൊതുജനാരോഗ്യവകുപ്പിലെ മിഡ്വൈഫ് ശമ്പളം (൨൫ മുതൽ ൩൦ രൂപാവരെ) പരീക്ഷായോഗ്യതകൾ—മെഡിക്കൽ വകുപ്പിലെ മിഡ്വൈഫുകൾക്ക് നിർദ്ദേശിച്ചിട്ടുള്ളവതന്നെ. എന്നാൽ മലയാളത്തിലൊ, തമിഴിലൊ മിഡ്വൈഫറി പരീക്ഷ ജയിച്ചിരിക്കുകയും ഇംഗ്ലീഷ് പരിജ്ഞാനമുണ്ടായിരിക്കുകയും ചെയ്യുന്നവർക്കും ഈ ഉദ്യോഗത്തിനപേക്ഷിക്കാൻ അർഹതയുണ്ട്. സ്ത്രീകൾക്ക മാത്രമുള്ള ഉദ്യോഗമാണ്.

പട്ടികനമ്പർ ൧൯൮. പൊതുമരാമത്തുവകുപ്പിലെ ട്രേസർ. ശമ്പളം (൧൫ രൂപാ മുതൽ ൨൦ രൂപാവരെ)യോഗ്യതകൾ—൧)തിരുവനന്തപുരം ശ്രീമൂലംസാങ്കേതിക വിദ്യാലയത്തിലെ സിവിൽ ഓവർസീയർമാർക്കുള്ള സർട്ടിഫിക്കററ് പരീക്ഷാവിജയവും പൊതുമരാമത്തുവകുപ്പിൽ മേസ്ത്രിയായി ൧ കൊല്ലത്തെ പരിശീലനവും, അല്ലെങ്കിൽ ൨) മേൽപ്പറഞ്ഞ സ്ഥാപനത്തിലെ മെക്കാനിക്കൽ ഓവർസീയർ സർട്ടിഫിക്കററ് പരീക്ഷാവിജയവും, സർവ്വേ ലെവലിംഗ്, ഈ വിഷയങ്ങളിൽ മദ്രാസ് ഗവൺമെൻറവക തന്നെ രത്തിലുള്ള സാങ്കേതിക പരീക്ഷയും, ഡിപ്പാർട്ടുമെൻറിൽ മേസ്ത്രിയായി ൧ കൊല്ലത്തെ പരിചയവും മേൽ പറഞ്ഞ പ്രകാരമുള്ള യോഗ്യതകൾ സമ്പാദിച്ചിട്ടുള്ളവർ ഇല്ലെങ്കിൽ മദ്രാസ് ഗവൺമെൻറവക ഡ്രായിംഗ് വിഷയത്തിലെ താണ സാങ്കേതിക പരീക്ഷയും മേൽ വിവരിച്ച പ്രകാരമുള്ള ൧ കൊല്ലത്തെ പരിശീലനവും.

പട്ടിക നമ്പർ ൧൯൯. കമ്പ്യൂട്ടർ ഡ്രാഫ്ററ്മാൻ (സർവ്വേ ഡിപ്പാർട്ടുമെൻറ് ശമ്പളം (൧൫ രൂപാമുതൽ ൨൦ രൂപാവരെ) പരീക്ഷായോഗ്യത—തിരുവിതാംകൂർ ഗവൺമെൻറവക ചെയിൻ സർവ്വേ പരീക്ഷ

പട്ടിക നമ്പർ ൨൦൦. ഭൂനികുതി വകുപ്പിലെ പാർവത്യകാർ—ശമ്പളം ൧൨ രൂപാ.

പരീക്ഷായോഗ്യതകൾ—ഇംഗ്ലീഷ് സ്കൂൾ ഫൈനലും; വില്ലേജ്ടെസ്റ്റ്, ഫൈനൽ ടെസ്റ്റ് ഇവയിൽ ഒന്നും മതിയാകും. ഡേമണി ൫൦൦ രൂപ കെട്ടിവയ്ക്കണം.

നോട്ട്:—പാർവത്യകാർ ജോലിക്ക് തിരുവിതാംകൂർ ഹയർ സർവെ പരീക്ഷ കൂടി ജയിച്ചിരിക്കണമെന്ന് നിർദ്ദേശിച്ചിട്ടുണ്ടെങ്കിലും പ്രൊബേഷനറി പാർവത്യകാരന്മാരായി നിയമിക്കുന്നതിനു മേൽപറഞ്ഞ രണ്ടു യോഗ്യതകളും മതിയാകും, പ്രൊബേഷൻ കാലത്തു തിരുവിതാംകൂർ ഹയർ സർവ്വേ പരീക്ഷ ജയിച്ചിരിക്കണം. ഹയർ സർവെ പരീക്ഷയ്ക്കു പകരം തിരുവിതാംകൂർ ചെയിൻ സർവെ പരീക്ഷയും സർവെ, ലവലിംഗ് ഈ വിഷയങ്ങളിൽ മദ്രാസുഗവൺമെൻറ നടത്തുന്ന സാങ്കേതികപരീക്ഷയും ജയിച്ചിരുന്നാലും മതിയാകും.

പട്ടിക നമ്പർ ൨൦൧. ഭൂനികുതിവകുപ്പിലെ പകുതി അക്കൗണ്ടൻറ്. ശമ്പളം ൧൫ രൂപ) പരീക്ഷായോഗ്യത—മലയാളമോ, തമിഴോ, ഏഴാംക്ലാസു പരീക്ഷയോ ഇംഗ്ലീഷ് മിഡിൽസ്കൂൾ പരീക്ഷയോ ജയിച്ചിരിക്കുന്നതുകൂടാതെ തിരുവിതാംകൂർ ഗവൺമെൻറവക ചെയിൻ സർവെ പരീക്ഷയും, വില്ലേജ് ഉദ്യോഗസ്ഥന്മാർക്കുള്ള ടെസ്ററും ജയിച്ചിരിക്കണം. ഡേമണി ൧൦൦ രൂപ.

വിദ്യാഭ്യാസവകുപ്പിലെ ഹിന്ദിഅദ്ധ്യാപകൻ. ശമ്പളം (൧൫ മുതൽ ൪൫ രൂപാവരെ) സ്കൂൾഫൈനൽ പരീക്ഷയും ഹിന്ദിഭാഷ ഭാഷാവിശാരദം, സ്കൂൾഫൈനൽ പരീക്ഷാവിജയികൾ ഇല്ലെങ്കിൽ മലയാളമോ, തമിഴോ മുഖ്യപരീക്ഷ ജയിച്ചിട്ടുള്ളവർക്കും അപേക്ഷിക്കാം

നോട്ട്:—ഈ ഉദ്യോഗത്തിനു സ്ത്രീകൾക്കും പുരുഷന്മാർക്കും പ്രത്യേകം സ്ഥാനങ്ങൾ നിശ്ചയിച്ചിട്ടുണ്ട്.

## അദ്ധ്യായം ൨൧.

## മദ്ധ്യവിഭാഗത്തിലെ ഉദ്യോഗങ്ങൾ.

ഈ വിഭാഗത്തിൽപ്പെട്ട ഉദ്യോഗങ്ങളും പട്ടിക ൨ ബിയിൽപ്പെട്ടവയാണ്. അതുകൊണ്ട് ഗസററപരസ്യംമൂലം അപേക്ഷകൾ ക്ഷണിക്കുമ്പോൾ പരസ്യത്തിലെ വ്യവസ്ഥകൾ അനുസരിച്ചുമാത്രമെ ഈ വിഭാഗത്തിൽപ്പെട്ട ഉദ്യോഗങ്ങൾക്കും അപേക്ഷിക്കാവൂ. എന്നാൽ എത്ര ഒഴിവുകൾ ഉണ്ടെന്ന് പരസ്യത്തിൽ വിശദപ്പെടുത്തിയിരിക്കും. ചട്ടപ്രകാരം അപേക്ഷിച്ചിട്ടുള്ളവരുടെ സംഖ്യ ഒഴിവുകളുടെ സംഖ്യയെക്കാൾ കൂടിയിരുന്നാൽ, ഒഴിവുള്ള ഉദ്യോഗസ്ഥികളെ മാത്രം തിരഞ്ഞെടുക്കുകയും ബാക്കിയുള്ളവരെ തള്ളുകയും ചെയ്യും. അപ്രകാരം തള്ളപ്പെടുന്നവർക്ക് വീണ്ടും ഉണ്ടാകാവുന്ന പരസ്യപ്രകാരം അപേക്ഷിക്കാവുന്നതാണ്.

അനേകം ഉദ്യോഗങ്ങൾ മദ്ധ്യവിഭാഗത്തിൽ ഉൾപ്പെടുന്നുണ്ടെങ്കിലും പബ്ളിക്ക സർവീസ് കമ്മീഷണർ ആഫീസിൽനിന്ന് നിയമനം സാധാരണയായി നടത്തുന്ന ഉദ്യോഗങ്ങളെപ്പററിമാത്രമെ ഈ അദ്ധ്യായത്തിൽ വിവരിക്കുന്നുള്ളു.

<u>പട്ടിക നമ്പർ ൧൮.</u> കൃഷിഇൻസ്പെക്ടർ. ശമ്പളം (൭൦ മുതൽ ൨൦൦ രൂപാവരെ പരീക്ഷായോഗ്യത—കൃഷിവിഷയത്തിലുള്ള സർവകലാശാലബിരുദ്.

<u>പട്ടിക നമ്പർ ൧൯,</u> വെററിനറി ഇൻസ്പെക്ടർ. ശമ്പളം (൭൦ മുതൽ ൨൦൦ രൂപാവരെ) പരീക്ഷായോഗ്യത— മൃഗവൈദ്യത്തിൽ സർവകലാശാലബിരുദ്.

<u>പട്ടിക നമ്പർ ൨൦.</u> സഹകരണസംഘം ഇൻസ്പെക്ടർ ശമ്പളം (൭൦ മുതൽ ൨൦൦ രൂപാവരെ) പരീക്ഷായോഗ്യത—ബി. ഏ. യൊ, ബി. എസ്സ്. സി യൊ പരീക്ഷയും,

(എ) സഹകരണസംഘങ്ങളുടെ സൂപ്പർവൈസറായി ഒരു കൊല്ലത്തെ പരിചയവും, അല്ലെങ്കിൽ

(ബി) സഹകരണവിഷയത്തിൽ മദ്രാസ് ഗവണ്മെൻറവകയായുള്ള പരീക്ഷയിൽ വിജയവും.

<u>പട്ടിക നമ്പർ ൨൧,</u> (ഇലക്ട്രിസിററി) വൈദ്യുതവകുപ്പിലെ സൂപ്പർവൈസർ. ശമ്പളം (൨൫൦ മുതൽ ൨൧൦ വരെ) പരീക്ഷായോഗ്യത—ഇലക്ട്രിസിററി വിഷയത്തിൽ അംഗീകൃത സവകലാശാലയിലെ ബിരുദമോ, ടിവിഷയത്തിൽ ഒന്നാംക്ലാസ്സ് ഡിപ്ലോമാപരീക്ഷ ജയിച്ചശേഷം അംഗീകൃതസ്ഥാപനത്തിൽ ഒരുകൊല്ലക്കാലത്തെ പ്രായോഗികപരിശീലനമോ.

<u>പട്ടിക നമ്പർ ൨൨.</u> വൈദ്യുതവകുപ്പിലെ ഓവർസീയർ (ഷിഫ്റ്റ് ഓപ്പറേറർ) ശമ്പളം (൭൦ മുതൽ ൨൦൦ രൂപവരെ.) പരീക്ഷായോഗ്യത—൧) ഇലക്ട്രിക്കൽ ഇഞ്ചിനീയറിംഗ് വിഷയത്തിൽ അംഗീകൃത സ്ഥാപനത്തിൽ നിന്നു ലഭിക്കുന്ന ഡിപ്ലോമാ, അല്ലെങ്കിൽ (൨) ഒരു സാങ്കേതിക വിദ്യാലയത്തിൽ ൩ കൊല്ലത്തെ പഠനത്തിനുശേഷം നൽകുന്ന സർട്ടിഫിക്കററും, ൫ കൊല്ലക്കാലത്തെ വൈദ്യുതവിഷയത്തിലുള്ള പരിചയവും അല്ലെങ്കിൽ (൩) ഇംഗ്ലീഷ് സ്ക്കൂൾഫൈനൽ പരീക്ഷക്ക തുല്യമായ യോഗ്യതയും അംഗീകൃതസാങ്കേതിക വിദ്യാലയത്തിലെ സർട്ടിഫിക്കററും വൈദ്യുതവിഷയത്തിൽ ൨൦ കൊല്ലത്തെ പരിചയവും അല്ലെങ്കിൽ (൪) ഒരു വൈദ്യുത സ്ഥാപനത്തിലെ ൫ കൊല്ലത്തെ പരിശീലനത്തിനുശേഷം ലണ്ടനിലെ സിററി ആൻറ് ഗിൽഡ്സ് സ്ഥാപനത്തിലെ പരീക്ഷാവിജയവും.

പട്ടിക നമ്പർ ൧൪൩. മെഡിക്കൽ വകുപ്പ്. ആണററിഹൗസ് സർജൻ. ശമ്പളം (൩൦ രൂപാ) ആലോപ്പതി വൈദ്യത്തിൽ സർവകലാശാലാബിരുദമോ തുല്യങ്ങളായ മററപരീക്ഷകളോ.

നോട്ട്.—പുരുഷന്മാർക്കും സ്ത്രീകൾക്കുമായി പ്രത്യേകം ഉദ്യോഗങ്ങൾ നീക്കിവെച്ചിട്ടുണ്ട്. മേൽപറഞ്ഞ ശമ്പളത്തിൽ പബ്ളിക്ക് സർവീസ് കമ്മീഷണർ ആഫീസിൽ നിന്ന് നിയമനം നടത്തുകയും അസിസ്റ്റൻറ് സർജൻ ഉദ്യോഗം ഒഴിവുവരുമ്പോൾ പബ്ളിക്ക് സർവീസ് കമ്മീഷണർ ആഫീസിൽനിന്ന് നടത്തിയിട്ടുള്ള നിയമനമുറ അനുസരിച്ച് അവരെ അസിസ്റ്റൻറ സർജന്മാരായി കയററംകൊടുത്തു ൪൧൦ മുതൽ ൪൭൦ രൂപാവരെ ശമ്പളത്തിൽ നിയമിക്കുകയും ചെയ്യും.

പട്ടിക നമ്പർ ൧൪൩. മെഡിക്കൽവകുപ്പിലെ സബ് അസിസ്റ്റൻറ് സർജൻ. ശമ്പളം (൭൦ മുതൽ ൪൦൦ രൂപാവരെ) പരീക്ഷായോഗ്യത—ഡി. എം. എസ്. അല്ലെങ്കിൽ എൽ. എം. പി അല്ലെങ്കിൽ ഇവയ്ക്കു തുല്യമായ മററു പരീക്ഷായോഗ്യതകൾ.

നോട്ട്. സ്ത്രീകളെ ഈ ഉദ്യോഗത്തിൽ നിയമിക്കുന്നതിന് പ്രാരംഭമായി ൧൦ രൂപാ അലവൻസോടുകൂടി ആണററി ഹൗസ് സർജൻ എന്നുള്ള നിലയിൽ ആദ്യം നിയമിക്കുന്നതും അതിനു ശേഷം പബ്ളിക്ക് സർവീസ് കമ്മീഷ്ണർ ആഫീസിൽ നിന്നുള്ള നിയമനമുറ അനുസരിച്ച് സബ് അസിസ്റ്റൻറ് സർജന്മാരായി അവർക്ക് നിയമനം ലഭിക്കുന്നതുമാണ്. എന്നാൽ പുരുഷന്മാരെ സബ്അസിസ്റ്റൻറ് സർജന്മാരായിട്ടുതന്നെ പബ്ളിക്ക് സർവീസ് കമ്മീഷ്ണർ നേരിട്ടു നിയമിക്കുന്നതാണ്.

പട്ടിക നമ്പർ ൧൩൭. (എ) പൊതുജനാരോഗ്യവകുപ്പിലെ സബ്അസിസ്റ്റൻറ് സർജൻ. ശമ്പളം (൭൦ മുതൽ ൪൦൦ രൂപാവരെ) പരീക്ഷായോഗ്യത— മെഡിക്കൽ വകുപ്പിലെ സബ്അസിസ്റ്റൻറ് സർജന്മാർക്കുവേണ്ട യോഗ്യതകൾതന്നെ.

പട്ടിക നമ്പർ ൧൭൧. (എ) പൊതുജനാരോഗ്യവകുപ്പിലെ സാനിട്ടറി സർക്കാളാഫീസർ ശമ്പളം (൭൦ മുതൽ ൪൦൦ രൂപാവരെ) മേൽപറഞ്ഞ പരീക്ഷായോഗ്യതകളും കൽക്കട്ടായിൽ ട്രാപ്പിക്കൽ വൈദ്യവിദ്യാലയത്തിലെ എൽ. ടി. എം. പരീക്ഷാവിജയവും.

പട്ടിക നമ്പർ ൧൭൫. പൊതുമരാമത്തുവകുപ്പിലെ സൂപ്പർവൈസർ. ശമ്പളം (൪൧൫ മുതൽ ൪൭൫ രൂപാവരെ) പരീക്ഷായോഗ്യത ഇൻജിനീയറിംഗ് വിഷയത്തിൽ തിരുവിതാംകൂർ സർവകലാശാലയിലെ ബി. എസ്. സി ബിരുദ്, അല്ലെങ്കിൽ മററ് അംഗീകൃത സർവകലാശാലകളിലെ സിവിൽ ഇഞ്ചിനീയറിംഗ് വിഷയത്തിലുള്ള ബിരുദം സർവകലാശാലാപഠനത്തിനുശേഷം ഒരംഗീകൃത സ്ഥാപനത്തിൽ ഒരു കൊല്ലക്കാലത്തെ പ്രയോഗിക പരിശീലനവും.

പട്ടിക നമ്പർ ൧൭൩. (എ) പൊതുമരാമത്തു വകുപ്പിലെ ഓവർസീയർ.

ശമ്പളം (൭൦ മുതൽ ൪൦൦ രൂപാവരെ)

പരീക്ഷായോഗ്യത— തിരുവിതാംകൂർ സർവകലാശാലയിലെ സിവിൽ ഇഞ്ചിനീയറിംഗ് വിഷയത്തിലുള്ള ഡിപ്ലോമായോ അഥവാ ആ യോഗ്യതയുള്ളവരല്ലെങ്കിൽ ബ്രിട്ടീഷ് ഇൻഡ്യയിലെ ഏതെങ്കിലും ഒരംഗീകൃത ഇഞ്ചിനീയറിംഗ് കാളേജിലെ ലോവർ സബോർഡിനേററ് സിവിൽ ഇഞ്ചിനീയറിംഗ് പരീക്ഷാവിജയം മതിയാകും.

പട്ടിക നമ്പർ ൪൪൮. വിദ്യാഭ്യാസവകുപ്പിലെ ൫൦ മുതൽ ൪൦൦ രൂപാവരെ, ശമ്പളമുള്ള അദ്ധ്യാപകൻ പരീക്ഷായോഗ്യത— ബി. എ. യോ, ബി. എസ്. സി. യോ പരീക്ഷയും തിരുവിതാംകൂർ സർവകലാശാല ബി. ടി. പരീക്ഷയും, പുരുഷന്മാർക്കു ഉദ്യോഗം.

പട്ടിക നമ്പർ ൧൧. വിദ്യാഭ്യാസവകുപ്പിലെ ൧൦൦ മുതൽ ൧൦൦ രൂപാവരെ ശമ്പളമുള്ള അദ്ധ്യാപിക, പരീക്ഷായോഗ്യതകൾ മേൽപറഞ്ഞവതന്നെ. സ്ത്രീകൾക്കു മാത്രമുള്ള ഉദ്യോഗമാണിതു്.

നോട്ട്—പട്ടിക ൧൦, ൧൧ ഇവകളിൽപ്പെട്ട ഉദ്യോഗങ്ങളിൽ ഓരോന്നിലും ഡിപ്പാർട്ടുമെൻറിലെ ആവശ്യാനുസരണം ഐച്ഛികവിഷയം അടിസ്ഥാനപ്പെടുത്തി നിയമനംനടത്തുന്നതാണ്.

---

## അദ്ധ്യായം ൧൮

### പലവക.

(൧) സീനിയാരിററി, ഓരോ ഉദ്യോഗത്തിലും വിവിധ സമുദായങ്ങളിൽപ്പെട്ട അപേക്ഷകരെ നിയമിക്കുന്നതിന് അംഗീകരിച്ചിരിക്കുന്ന സാമാന്യതത്വങ്ങൾ ഏതെല്ലാമെന്നു മുൻ അദ്ധ്യായങ്ങളിൽനിന്നും വെളിവാകുന്നുണ്ടല്ലോ. ഒരു ഉദ്യോഗത്തിൽ ഒന്നിലധികം ആളുകളെ ഒരേദിവസം ഒരു ഡിപ്പാർട്ടുമെൻറിൽ നിയമിക്കേണ്ടിവന്നാൽ നിയമിക്കപ്പെടുന്നവരുടെ പേരും, അവരുടെ മുറയും, സമുദായക്രമവും, ഒരു രജിസ്റ്ററിൽ ചേർക്കുകയും ആ മുറപ്രകാരം തന്നെ പേരുകൾ എഴുതി നിയമനാധികാരമുള്ള ഡിപ്പാർട്ടുമെൻറധികൃതരുടെ പേർക്കു അയയ്ക്കുകയും ചെയ്യുന്നു. ആ ഡിപ്പാർട്ടുമെൻറിൽ ഉദ്യോഗത്തിൽ പ്രവേശിച്ച ശേഷം അവർക്കുള്ള സീനിയാരിററി അവർ ഓരോരുത്തരും ഉദ്യോഗത്തിൽ പ്രവേശിക്കുന്ന തീയതിയുടേയൊ സമയത്തിൻെറയൊ മുറ അനുസരിച്ചല്ല. എന്നാൽ അതു് അവരുടെ പേരുകൾ ഏതു മുറ അനുസരിച്ചു ലിസ്റ്റിൽ ചേർത്തയച്ചുവൊ അതനുസരിച്ചു മാത്രമാണ്; ഏ, ബി, സി, ഡി- എന്ന മുറയ്ക്കു് നാലുപേരെ ഒരുദിവസം ഒരേ ഉദ്യോഗത്തിൽ ഒരേ ഡിപ്പാർട്ടുമെൻറിൽ നിയമിച്ചാൽ അവരിൽ ഡി- ആദ്യമായിട്ടും, ബി- രണ്ടാമതായിട്ടും, ഏ മൂന്നാമതായിട്ടും, സി- നാലാമതായിട്ടും ജോലിയിൽ പ്രവേശിച്ചാലും അവർക്കു് ഡിപ്പാർട്ടുമെൻറിലുള്ള സീനിയാററി ക്രമം ഏ-, ബി-, സി-, ഡീ- എന്ന ക്രമത്തിൽ തന്നെയാണു്. താൽക്കാലികമായൊ പകരമായൊ ഉണ്ടായ ഒഴിവുകളിൽ ഈ നാലുപേരേയും നിയമിച്ചിരിക്കെ ഒരൊഴിവു് അവസാനിച്ചാൽ ഡി-യെ ആദ്യം പിരിച്ചയക്കുകയും, വീണ്ടും ഒരൊഴിവു് അവസാനിച്ചാൽ സീ-യെ പിരിച്ചയക്കുകയും, വീണ്ടും ഒരൊഴിവു് അവസാനിച്ചാൽ ബി-യെ പിരിച്ചയയ്ക്കുകയും, ഒടുവിലത്തെ ഒഴിവു് അവസാനിച്ചാൽ ഏ-യെ പിരിച്ചയയ്ക്കുകയും ചെയ്യും. മേല്പറഞ്ഞ ഏ-, ബി-, സി-, ഡി ഈ നാലുപേരും ഇരിക്കുന്ന ഒഴിവുകൾ ഒന്നിനു പുറകെ ഒന്നായി സ്ഥിരം ആയാൽ അവരെ ഏ-, ബി-, സി-, ഡി- ഈ ക്രമത്തിനേ സ്ഥിരപ്പെടുത്താൻ പാടുള്ളൂ.

നോട്ട്:— മേൽപറഞ്ഞ നാലുപേരിൽ ജോലിക്കുള്ള ശേഷിക്കുറവു മൂലം ഉദ്യോഗത്തിൽ സ്ഥിരമായി നിയമിക്കപ്പെടുവാൻ അനർഹരെന്നു് ഡിപ്പാർട്ടുമെൻറ മേധാവികൾക്കു അഭിപ്രായമുള്ളവരെ സ്ഥിരമായി നിയമിക്കാതെ മററുള്ളവരെ മാത്രം മേല്പറഞ്ഞ ക്രമമനുസരിച്ചു സ്ഥിരപ്പെടുത്താവുന്നതാണ്.

ഒരേ ഇനം ഉദ്യോഗത്തിൽ വിവിധഡിപ്പാർട്ടുമെൻറുകളിൽ, സമുദായക്രമമനുസരിച്ചു നടത്തുന്ന നിയമനങ്ങളിലും സീനിയാററിക്രമം പാലിക്കുന്നുണ്ടു്. ഇപ്രകാരം ഒരേഇനം ഉദ്യോഗത്തിൽ പല ഡിപ്പാർട്ടുമെൻറുകളിൽ നിയമിക്കപ്പെട്ടിട്ടുള്ള ഒന്നിലധികം ആളുകൾ ഉദ്യോഗത്തിൽനിന്നു പിരിഞ്ഞുപോകുകയും അവരെ ഒരേ ഡിപ്പാർട്ടുമെൻറിൽ വീണ്ടും നിയമി

ക്കുകയും ചെയ്താൽ അവരിൽ ആരെ പബ്ലിക്ക് സർവീസ് കമ്മീഷണർ ആഫീസിൽനിന്ന ആദ്യം നിയമിച്ചുവൊ അയാൾക്ക് ഒന്നാമതായും രണ്ടാമതായി നിയമിക്കപ്പെട്ടയാൾക്ക രണ്ടാമതായും ഈ ക്രമമനസരിച്ച് മററുള്ളവക്കും താരതമ്യേന സ്ഥാനം ലഭിക്കുന്നതാണ്.

ഉദാഹരണം.— (൧) മൂന്ന പ്രത്യേക ഡിപ്പാർട്ടുമെൻറുകളിൽ ശിപായിമാരായി എ-, ബി-, സി- എന്ന ക്രമത്തിന് മൂന്നപേരെ നിയമിക്കുകയും വിവിധ കാലങ്ങളിലായി അവർ തങ്ങളുടെ ഉദ്യോഗങ്ങളിൽനിന്ന വിരമിക്കുകയും ചെയ്യു. അതിനശേഷം അവരുടെ പേരുകൾ പുനർനിയമനത്തിന വേണ്ടി തങ്ങളുടെ സമുദായത്തിൽപെട്ട മററപേക്ഷകരുടെ ലിസ്റ്റിൽ ഉൾപ്പെടുത്തുന്നു. കുറച്ചുകാലത്തിനശേഷം സി-യെ അയാളുടെ സമുദായമുറ അനുസരിച്ച് ഒരു ഡിപ്പാർട്ടുമെൻറിൽ നിയമിക്കുകയും ഏതാനും നാൾ കഴിഞ്ഞു ബീ-യെയും, അതിനശേഷം ഏ-യെയും അതേ ഡിപ്പാർട്ടുമെൻറിൽ ശിപായിമാരായി നിയമിക്കുകയും ചെയ്യുന്നു. ഈ മൂന്നപേരും ഉദ്യോഗത്തിൽ ഇരിക്കവെ അവരിൽ ഒരാൾ ഇരുന്ന ഉദ്യോഗ ഒഴിവ് അവസാനിച്ചാൽ സീ-യെ ആദ്യം പിരിച്ചയയ്ക്കുകയും, രണ്ടാമതൊരൊഴിവ് അവസാനിച്ചാൽ ബീ-യെ പിരിച്ചയയ്ക്കുകയും, മൂന്നാമതും ഒരൊഴിവ് അവസാനിച്ചാൽ അപ്പോൾ മാത്രം ഏ-യെ പിരിച്ചയയ്ക്കുകയും ചെയ്യും.

മേല്പറഞ്ഞ പ്രകാരം മൂന്നപേരും ഉദ്യോഗത്തിൽ ഇരിക്കവെ, ഒരുദ്യോഗഒഴിവ് സ്ഥിരമായാൽ അതിൽ ഏ-യെ സ്ഥിരപ്പെടുത്തുന്നു. രണ്ടാമത്തെ ഒഴിവിൽ ബീ-യെയും, മൂന്നാമതൊരൊഴിവുണ്ടാകുമ്പോൾ മാത്രം സീ-യെയും സ്ഥിരപ്പെടുത്തുന്നതാണ്.

ഉദാഹരണം (൨) ഏ-യെന്ന ഒരാൾ അദ്ധ്യാപകജോലിയിൽ താൽക്കാലികനിയമനം ലഭിച്ച ശേഷം ആ ഉദ്യോഗത്തിൽ നിന്നും വിരമിച്ച് പുനർനിയമനത്തിനവേണ്ടി അയാളുടെ സമുദായത്തിനുള്ള ലിസ്റ്റിൽ പ്രഥമസ്ഥാനത്തു നില്ക്കുന്നു. ബി-യെന്ന രണ്ടാമതൊരാൾ ഏ-യെക്കാൾ മുമ്പേ അദ്ധ്യാപകജോലിയിൽ പ്രവേശിച്ച് ഒഴിവു തീന്നതുമൂലം പുനർനിയമനത്തിനായി അയാളുടെ സമുദായത്തിലും പ്രഥമസ്ഥാനത്തു നില്ക്കുന്നു. അദ്ധ്യാപകജോലിയിൽ മൂന്ന് ഒഴിവുകൾ വരികയും, അപ്പോൾ മുമ്പ് അദ്ധ്യാപകജോലിയിൽ പ്രവേശിച്ചിട്ടില്ലാത്ത വിവിധ സമുദായങ്ങളിൽപ്പെട്ട സീ-, ഡീ-, ഈ- ഇങ്ങനെ മൂന്നപേരെ സമുദായമുറ അനുസരിച്ചു നിയമിക്കുകയും ചെയ്യുന്നു. ഏതാനും നാൾ കഴിഞ്ഞ് അദ്ധ്യാപകജോലിയിൽ വീണ്ടും ഒഴിവു വരുമ്പോൾ ഏ-യെയും, അതിനശേഷം ബീ-യെയും നിയമിക്കുന്നു ഇങ്ങനെ ഏ-, ബി-, സീ-, ഡി, ഈ- ഈ അഞ്ചുപേരും ഉദ്യോഗത്തിൽ ഇരിക്കവെ ഒരൊഴിവ് അവസാനിച്ചാൽ ഈ-യെയും, വീണ്ടും ഒരൊഴിവ് അവസാനിക്കുമ്പോൾ ഡീ-യെയും, മൂന്നാമതൊരൊഴിവ് അവസാനിക്കുമ്പോൾ സി-യെയും നാലാമതും ഒഴിവ് അവസാനിക്കുമ്പോൾ ഏ-യെയും, അതിനശേഷം ഒഴിവ് അവസാനിക്കുമ്പോൾ മാത്രം ബീ-യെയും പിരിച്ചയക്കുന്നതാണ്. മേൽ സൂചിപ്പിച്ച പ്രകാരമുള്ള അഞ്ചു് ഒഴിവുകളിൽ ഓരോന്നും ഒന്നിന പുറകെ ഒന്നായി സ്ഥിരമായിത്തീന്നാൽ ആദ്യത്തെ ഒഴിവിൽ ബീ-യെയും രണ്ടാമത്തെ ഒഴിവിൽ ഏ-യെയും അതിനശേഷമുള്ള ഒഴിവുകളിൽ യഥാക്രമം സീ-, ഡി-, ഈ- എന്നിവരെയും സ്ഥിരപ്പെടുത്തുന്നു.

പബ്ലിക്ക് സർവീസ് കമ്മീഷണരാഫീസിൽ നിന്ന് നിയമിക്കപ്പെടുന്നവക്ക് നിയമന ഉത്തരവിലെ തീയതിയും ഗവണ്മെൻറിന്റെ പ്രത്യേക ഉത്തരവനുസരിച്ച് നിയമിക്കപ്പെടുന്നവക്ക് ഉദ്യോഗത്തിൽ പ്രവേശിക്കുന്ന തീയതിയും അടിസ്ഥാനപ്പെടുത്തിയാണ് സീനിയാററി നൾകുന്നതു്.

ഉദാഹരണം:— (൧) ൧൧൨൦ മീനം ൫-ാം തീയതി നം ൭ മുതൽ ൪൫ രൂപാ ശമ്പളത്തിൽ ആദായനികുതി ഡിപ്പാർട്ടുമെൻറിൽ ഏ-യെ ക്ലാക്കായി നിയമിക്കുകയും അയാൾ ആ മാസം ൧൫-ാം തീയതി ജോലിയിൽ പ്രവേശിക്കുകയും ചെയ്യുന്നു. ഗവർ

മെൻറിന്റെ പ്രത്യേക ഉത്തരവുമൂലം അതേ ഉദ്യോഗത്തിൽ അതേ ഡിപ്പാർട്ടുമെൻറിൽ തന്നെ മീനമാസം ൧൦-ാം തീയതി ഉദ്യോഗത്തിൽ പ്രവേശിച്ച ബി-, ഏ-യുടെ ജൂനിയറായിരിക്കും.

ഉദാഹരണം.— (൨) ൧൧൧൮ മേടമാസം ൧൦-ാം തീയതി ൨൫ മുതൽ ൩൦ രൂപാ വരെ ശമ്പളത്തിൽ റവന്യൂ ഡിപ്പാർട്ടുമെൻറിൽ ക്ലാർക്കായി നിയമനം ലഭിച്ച ഏ- ഒഴിവവസാനിച്ചതു മൂലം ഉദ്യോഗത്തിൽനിന്നും വിരമിച്ച് പുനന്നിയമനം പ്രതീക്ഷിച്ചു നില്ക്കുന്നു. ഗവണ്മെൻറിന്റെ പ്രത്യേക ഉത്തരവു മൂലം ബി- മേല്പറഞ്ഞ ശമ്പളത്തിൽ തന്നെ ൧൧൧൮ മിഥുനം ൧൦-ാം തീയതി ജുഡീഷ്യൽ ഡിപ്പാർട്ടുമെൻറിൽ ക്ലാർക്കായി ഉദ്യോഗത്തിൽ പ്രവേശിക്കുന്നു. ബി- ഉദ്യോഗത്തിൽ ഇരിക്കവേ ൧൧൧൯ കന്നി ൧൫-ാം തീയതി ഏ-ക്ക് ജുഡീഷ്യൽ ഡിപ്പാർട്ടുമെൻറിൽ ക്ലാർക്കായി പുനർന്നിയമനം കിട്ടുന്നു. ആ ഡിപ്പാർട്ടുമെൻറിൽ ഏ-, ബി-യുടെ സീനിയറായിരിക്കും.

ഉദാഹരണം— (൩) ൧൧൨൦ മീനം ൫-ാം തീയതിയിലെ ഗവണ്മെൻറിന്റെ പ്രത്യേക ഉത്തരവനുസരിച്ച് ഏ- ൨൫ മുതൽ ൩൦ രൂപാ വരെ ശമ്പളത്തിൽ ക്ലാർക്കായി മീനമാസം ൧൫-ാം തീയതി പോലീസ് ഡിപ്പാർട്ടുമെൻറിൽ ഉദ്യോഗത്തിൽ പ്രവേശിക്കുന്നു. ആ മാസം ൧൨-ാം തീയതിയിലെ പബ്ലിക്ക് സർവീസ് കമ്മീഷണരാഫീസിൽ നിന്നുള്ള ഉത്തരവനുസരിച്ച് ബി- ആ മാസം ൨൦-ാം തീയതി അതേ ഡിപ്പാർട്ടുമെൻറിൽ അതേ ഉദ്യോഗത്തിൽ പ്രവേശിക്കുന്നു. ബി- ഏ-യുടെ സീനിയറാണ്.

## ഹ്രസ്വകാലനിയമനങ്ങൾ.

(൧) തങ്ങളുടെ നിയമനാധികാര പരിധിയിൽപ്പെട്ട ഉദ്യോഗങ്ങളിൽ ഹ്രസ്വകാല നിയമനം (ഒരുമാസത്തിൽ കവിയാത്ത ഒഴിവിൽ) നടത്തുന്നതിന് ഡിപ്പാർട്ടുമെൻറു മേധാവികൾക്കും മററ് നിയമനാധികാരമുള്ള ഉദ്യോഗസ്ഥന്മാർക്കും അധികാരമുണ്ട്. അപ്രകാരം നിയമിക്കപ്പെടുന്നവർക്ക് പബ്ലിക് സർവീസ് നിയമന ചട്ടമനുസരിച്ചുള്ള സകല യോഗ്യതയും ഉണ്ടായിരിക്കേണ്ടതാണ് നിയമവിരുദ്ധമായി ഏതെങ്കിലും ഉദ്യോഗ നിയമനം നടത്തുകയാണെങ്കിൽ അപ്രകാരം നിയമനം നടത്തിയ ആളുടെ പേരിൽ ശിക്ഷണ നടപടികൾ ഗവണ്മെൻറ് നടത്തുന്നതു കൂടാതെ പബ്ലിക് സർവീസ് ചട്ടം ൧൧ (൩)-ാം വകുപ്പ് അനുസരിച്ച് അനധികൃതമായ ഉദ്യോഗദാനം മൂലം കൊടുത്തിട്ടുള്ള ശമ്പളം ആ ഉദ്യോഗസ്ഥനിൽ നിന്ന് ഈടാക്കുന്നതുമാണ്.

ഹ്രസ്വകാലഒഴിവിൽ ഉദ്യോഗത്തിൽ ഇരിക്കുന്ന ഒരാളെ ആ ഒഴിവിനെ തുടന്ന് മറെറാരു ഹ്രസ്വകാലഒഴിവിലേയ്ക്കു മാററി നിയമിക്കാൻ പാടില്ലാത്തതാണ്. കൂടാതെ രണ്ടു ഹ്രസ്വകാലഒഴിവുകളുടെ മൊത്തം ദൈർഘ്യം ഒരുമാസത്തിൽ കവിയാതിരുന്നാലും ഒരേ ആളിനെത്തന്നെ ആ രണ്ടൊഴിവുകളിലും തുടർച്ചയായി നിയമിക്കാവുന്നതല്ല.

വിശദീകരണം:— ൧൫ ദിവസത്തിൽ കുറഞ്ഞ കാലത്തേയ്ക്കുള്ള ഹ്രസ്വകാലഒഴിവുകളിൽ നിയമനം നടത്താൻപാടില്ലാത്തതാകുന്നു. എന്നാൽ ഒരാൾ ൧൫ ദിവസത്തിൽ കുറഞ്ഞ കാലത്തേയ്ക്ക് അവധി എടുക്കുകയും ആ അവധികാലം തീരുന്നതിനു മുൻപായി മൊത്തം ഒരു മാസത്തിൽ കവിയാത്ത കാലത്തേയ്ക്ക് അവധി ദീർഘിപ്പിക്കുകയും ചെയ്താൽ ശേഷിച്ചിട്ടുള്ള കാലത്തേയ്ക്ക് ഹ്രസ്വകാലനിയമനം നടത്താവുന്നതാണ്. ഇപ്രകാരം രണ്ടു പ്രാവശ്യമായി മൊത്തം ഒരു മാസക്കാലത്തേയ്ക്ക് അവധി എടുത്തിട്ടുള്ള ആൾ അവധി വീണ്ടും ദീർഘിപ്പിക്കുകയാണെങ്കിൽ ആ ഒഴിവിൽ ഹ്രസ്വകാലനിയമനം ലഭിച്ചിട്ടുള്ള ആളിനെ അയാൾ ജോലിയിൽ പ്രവേശിച്ച ദിവസംമുതൽ ഒരുമാസക്കാലത്തേയ്ക്ക് ഉദ്യോഗത്തിൽ വച്ചുകൊണ്ടിരിക്കാവുന്നതാണ്. ബാക്കി ഒഴിവുള്ള കാലത്തേയ്ക്ക് പബ്ലിക്ക് സർവീസുകമ്മീഷണർആഫീസിൽനിന്ന് നിയമനം നടത്തേണ്ടതാണ്. എന്നാൽ ഹ്രസ്വകാലനിയമനത്തിനുശേഷമുള്ള ഒഴിവ് ഒരുമാസക്കാലത്തിൽ കുറഞ്ഞിരുന്നാൽ ആ ഒഴിവിൽ നിയമനം നടത്തുകയോ നടത്താതിരിക്കുകയോ ചെയ്യാം.

പബ്ലിക് സർവീസ് പട്ടികയിൽ ഉൾപ്പെടാത്ത ഉദ്യോഗങ്ങളിൽ ഹ്രസ്വകാലനിയമനം നടത്താൻ പാടില്ല.

ഉദാഹരണം —പ്രാസ്സസ് ശിപായി, ൨൨ രൂപാ ശമ്പളമുള്ള എക്സൈസ് പ്രിവന്റിവ് ആഫീസർ ഈ ഉദ്യോഗങ്ങളിൽ ഹ്രസ്വകാലഒഴിവുകൾ ഉണ്ടായാൽ അവയിൽ ശമ്പള ശിപായിമാരെയും എക്സൈസ് ഗാർഡുകളെയും കയററംകൊടുത്തു നിയമിക്കുകയല്ലാതെ ഡിപ്പാർട്ടുമെന്റിൽ ഇല്ലാത്തവരെ നിയമിക്കാൻ പാടുള്ളതല്ല.

പബ്ലിക് സർവീസ് പട്ടികയിൽ ഉൾപ്പെടാത്ത ഉദ്യോഗങ്ങളിൽ ഹ്രസ്വകാലനിയമനമോ ദീർഘകാലനിയമനമോ ലഭിക്കുന്നതിന് ഡിപ്പാർട്ടുമെന്റിൽതന്നെ അർഹതയുള്ളവരില്ലെങ്കിൽ അങ്ങിനെയുള്ള ഒഴിവുകളിൽ നിയമനം നടത്തുന്നതിന് ഗവൺമെന്റിന്റെ പ്രത്യേക അനുവാദം ആവശ്യമാണ്.

൧൧൧൧ മിഥുനം ൧-ാംതീയതിക്ക മുൻപ് ചാവണമുള്ള ഉദ്യോഗത്തിൽ പ്രവേശിച്ചിട്ടുള്ളവർ മദ്ധ്യഡിവിഷനിലും താണഡിവിഷനിലും ൩൫ വയസ്സുവരെ ഹ്രസ്വകാല ഒഴിവുകളിൽ നിയമിക്കാവുന്നതാണ്. അല്ലാത്തപക്ഷം സാധാരണയായി ൨൫ വയസ്സിൽ കവിഞ്ഞിട്ടുള്ളവരെ നിയമിക്കുന്നതു നിയമവിരുദ്ധമാണ്. എന്നാൽ പട്ടിക ൧ സി-യിൽപ്പെട്ട ഏതെങ്കിലും ഉദ്യോഗത്തിന് ൨൫ വയസ്സിനു മുൻപ് പബ്ലിക് സർവീസ് കമ്മീഷണർ ആഫീസിൽ അപേക്ഷിച്ച് പേരു രജിസ്റ്റർചെയ്തിട്ടുള്ളവരെ ൩൫ വയസ്സുവരെ പട്ടിക ൧ ബി-യിൽപെട്ട ഉദ്യോഗങ്ങൾക്ക് (നിശ്ചിതയോഗ്യതയുള്ളപക്ഷം) നിയമിക്കാവുന്നതാണ്.

പ്രാതിനിദ്ധ്യമുള്ള സമുദായങ്ങളിൽപെട്ടവരെ ൨൫ വയസ്സിനു ശേഷവും പ്രാതിനിദ്ധ്യം കുറഞ്ഞ സമുദായങ്ങളിൽപെട്ടവരെ ൩൧ വയസ്സിനുശേഷവും സാധാരണയായി പട്ടിക ൧ ബി-യിൽപെട്ട ഉദ്യോഗങ്ങളിൽ നിയമിക്കുവാൻ പാടില്ല. എന്നാൽ പട്ടിക ൧ ബി-യിൽപെട്ട ഏതെങ്കിലും ഒരുദ്യോഗത്തിന് പേരു രജിസ്റ്റർചെയ്തിട്ടുണ്ടെങ്കിൽ ഈ രണ്ടിനങ്ങളിലുംപെട്ടവരെ യഥാക്രമം ൩൩-ം ൩൫-ം വയസ്സുവരെ ഹ്രസ്വകാലഒഴിവുകളിൽ നിയമിക്കാവുന്നതാണ്. ആ പ്രായപരിധികൾക്കുശേഷം അങ്ങിനെയുള്ളവരെ പട്ടിക ൧ ബി-യിൽപെട്ട ഉദ്യോഗങ്ങളിൽ നിയമിക്കാൻ പാടില്ല. ൨൫ വയസ്സിനു മുൻപ് ഹ്രസ്വകാലനിയമനം ലഭിച്ചു എന്നുള്ള കാരണംമാത്രം അടിസ്ഥാനപ്പെടുത്തി മേൽപ്പറഞ്ഞ പ്രായപരിധിക്കുശേഷമുള്ള നിയമനം നിയമവിധേയമാകുന്നു.

നോട്ട്:—(൧) ചില പ്രത്യേക ഉദ്യോഗങ്ങൾക്ക് പ്രായപരിധി സംബന്ധിച്ച് അനുവദിച്ചിട്ടുള്ള വ്യത്യസ്ഥതകൾ പബ്ലിക് സർവീസ് ചട്ടം ൧൩ (ഹ)-ൽ വിവരിച്ചിട്ടുണ്ട്.

## നിയമനങ്ങൾ സംബന്ധിച്ചുള്ള പ്രസിദ്ധീകരണം.

പബ്ലിക് സർവീസ് കമ്മീഷണർ ആഫീസിൽനിന്ന് ഓരോ മാസത്തിലും നടത്തുന്ന നിയമനങ്ങളുടെ പട്ടിക പിൽക്കാലം ഗവൺമെന്റ്ഗസററിൽ പ്രസിദ്ധപ്പെടുത്തുന്നുണ്ട്. ഈ പട്ടികയിൽ ഉദ്യോഗത്തിൽ നിയമിച്ച് ഉത്തരവയയ്ക്കുന്ന തീയതിയും, നിയമനം ലഭിക്കുന്ന ആളുടെ പേരും, പൂർണ്ണമായ മേൽവിലാസവും, ജനനത്തീയതിയും സമുദായവും പകരംനോക്കി സർവീസുണ്ടെങ്കിൽ അതിന്റെ വിവരവും, മുൻപു നിയമനം ലഭിച്ച് പിരിച്ചുവിട്ടതിനുശേഷം പുനർനിയമനം നടത്തിയതാണെങ്കിൽ ആദ്യനിയമനത്തീയതിയും ഉദ്യോഗത്തിന്റെ പട്ടിക നമ്പരും, ഉദ്യോഗത്തിന്റെ പേരും, ശമ്പളവും, ഒരാളെ ഉദ്യോഗത്തിൽ നിയമിച്ചശേഷം അയാൾ ജോലിയിൽ പ്രവേശിക്കുന്നതിനുമുൻപ് ആ ഒഴിവവസാനിക്കുകയും തൻമൂലം അയാളുടെ നിയമനം റദ്ദ്ചെയ്യേണ്ടിവരികയും ചെയ്താൽ ആ വിവരവും, നിയമനം ലഭിച്ച ആൾ ഉദ്യോഗത്തിൽ പ്രവേശിക്കാത്തതുമൂലം ആ നിയമനം റദ്ദ്ചെയ്തിട്ട് അതേ സമുദായത്തിൽപെട്ട മറെറാരാളെ നിയമിച്ചിട്ടുണ്ടെങ്കിൽ ആ വിവരവും, കാണിച്ചിരിക്കും.

പത്താമദ്ധ്യായത്തിന്റെ അവസാനത്തിൽ വിവരിച്ചിട്ടുള്ളപ്രകാരം അംഗീകൃതസമുദായങ്ങളുടേയും മതസ്ഥന്മാരുടേയും ജനസംഖ്യ അനുസരിച്ചും ആ അദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ള മുറ അനുസരിച്ചും ആണ് താണവിഭാഗത്തിൽപെട്ട ഉദ്യോഗങ്ങളിൽ നിയമനം നടത്തുന്നതെന്നിരിക്കിലും നിയമനത്തെ സംബന്ധിച്ച് ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന പ്രതിമാസലിസ്റ്റിൽ ചില സമുദായങ്ങളിലൊ മതത്തിലോപെട്ട ആളുകളെ ഒരേ ഉദ്യോഗത്തിൽ കൂടരെ നിയമിച്ചിരിക്കുന്നതായി ചിലപ്പോൾ കാണാം. അപ്രകാരം കാണുന്നത് ആ അദ്ധ്യായത്തിൽതന്നെ വിവരിച്ചിട്ടുള്ളതുപോലെ ചില സന്ദർഭങ്ങളിൽ ഏതെങ്കിലും ഒരു മതവിഭാഗത്തിൽ മുഴുവനായോ അഥവാ ഒരു മതവിഭാഗത്തിൽപെട്ട ഒരു സമുദായവിഭാഗത്തിലൊ മുൻ അവസരങ്ങളിൽ ഉദ്യോഗാർത്ഥികൾ ഇല്ലാതിരുന്നതുമൂലം നഷ്ടപ്പെട്ടസ്ഥാനങ്ങൾ പിൽക്കാലം ഉദ്യോഗാർത്ഥികൾ ഉണ്ടായിവന്നപ്പോൾ അവർക്ക തിരികെ കൊടുക്കുന്നതുകൊണ്ടാണ്.

ഒരുദ്യോഗത്തിന് ആദ്യമായി ഹിന്ദുക്കളിൽ ചിലസമുദായങ്ങളിലെ അപേക്ഷകർ ഇല്ലാതിരിക്കുകയും അതിനുശേഷം കൃസ്തീയവിഭാഗത്തിലെ ചിലസമുദായങ്ങളിൽ അപേക്ഷകർ ഇല്ലാതെവരികയും പിന്നീട മഹമ്മദീയ സമുദായത്തിൽനിന്ന അപേക്ഷകർ ഇല്ലാതിരിക്കുകയും ചെയ്തു എന്നിരിക്കട്ടെ. പിൽക്കാലം പരസ്യംമൂലമോ അല്ലാതെയൊ അപേക്ഷകർ എല്ലാ സമുദായങ്ങളിൽനിന്നും ഉണ്ടായിവന്നാൽ അതിനുശേഷം ആദ്യംവരുന്ന ഒഴിവുകളിൽ കൂടരെ മഹമ്മദീയരെത്തന്നെ നിയമിച്ചു ആ സമുദായത്തിന് ആ ഉദ്യോഗനിയമനത്തിൽ വന്നിട്ടുള്ളനഷ്ടം (വേണ്ടുവോളം അപേക്ഷകരുണ്ടെങ്കിൽ) പൂർണ്ണമായി പരിഹരിക്കുകയും അതിനുശേഷം മഹമ്മദീയർ, കൃസ്ത്യാനികൾ, ഹിന്ദുക്കൾ എന്നീ മതവിഭാഗക്കാർക്കായി ൪, ൧൩, ൩൧ എന്ന കണക്കിന നീക്കിവച്ചിട്ടുള്ള ഉദ്യോഗങ്ങളിൽ യഥാക്രമം നിയമനം നടത്തുകയും ചെയ്യുന്നു. പക്ഷെ കൃസ്ത്യാനികൾക്കും, ഹിന്ദുക്കൾക്കും കിട്ടേണ്ട നിയമനമുറയിൽ ആ രണ്ടു മതവിഭാഗങ്ങളിലും പെട്ടിട്ടുള്ളതും എന്നാൽ ഉദ്യോഗാർത്ഥികളുടെ അഭാവംമൂലം സ്ഥാനങ്ങൾ നഷ്ടപ്പെട്ടിട്ടുള്ളതും ആയ സമുദായങ്ങൾക്ക് ആദ്യം ഉദ്യോഗംകൊടുത്തു് അവർക്ക് നേരിട്ടിരുന്ന നഷ്ടം പരിഹരിക്കുകയും അതിനുശേഷംമാത്രം ഓരോ സമുദായക്കാർക്കുംവേണ്ടി നിശ്ചയിച്ചിട്ടുള്ള കണക്കനുസരിച്ച് തുടർന്നനിയമനം നടത്തുകയും ചെയ്യുന്നതാണ്.

വിശദീകരണം —൨൫ മുതൽ ൩൦ രൂപാവരെ ശമ്പളമുള്ള ക്ലാർക്കുജോലിക്ക് ആദ്യം പുലയരിൽനിന്നും പിന്നീട പറയരിൽനിന്നും യോഗ്യതയുള്ളവർ ഇല്ലാതെവന്നു. അതിനുശേഷം "മററകൃസ്ത്യാനികൾ" ലത്തീൻ കത്തോലിക്കർ ഇവരിലും ഉദ്യോഗാർത്ഥികൾ ഇല്ലാതെവന്നു. മൂന്നാമതായി മഹമ്മദീയരിലും യോഗ്യതയുള്ളവർ ഇല്ലാതെയായി. അപ്പോൾ ൧൦-ാം അദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ളതനുസരിച്ചു പരീക്ഷ നടത്തുകയും അതിന്റെ ഫലമായി എല്ലാസമുദായങ്ങളിലും യോഗ്യതയുള്ളവരുണ്ടായിവരികയുംചെയ്തു. അപ്പോഴേക്ക പുലയർക്ക ആറും, പറയർക്ക മൂന്നും മററ കൃസ്ത്യാനികൾക്ക രണ്ടും ലത്തീൻകൃസ്ത്യാനികൾക്ക ഏഴും, മഹമ്മദീയർക്ക ഏഴും സ്ഥാനങ്ങൾ ഈ ഉദ്യോഗവിഷയത്തിൽ നഷ്ടപ്പെട്ടു എന്നിരിക്കട്ടെ. പരീക്ഷാഫലം പ്രസിദ്ധപ്പെടുത്തിയതിനുശേഷം ആദ്യമായുണ്ടാകുന്ന ഏഴ് ഒഴിവുകളിൽ മഹമ്മദീയരെതന്നെ കൂടരെ നിയമിക്കുകയും തദനന്തരം മഹമ്മദീയർ, കൃസ്ത്യാനികൾ, ഹിന്ദുക്കൾ ഈ മൂന്ന മതവിഭാഗക്കാർക്ക ജനസംഖ്യാനുപാതികമായി നീക്കിവച്ചിട്ടുള്ള ഉദ്യോഗങ്ങൾ ആ കണക്കിന് യഥാക്രമം കൊടുക്കുകയുംചെയ്യുന്നു, എന്നാൽ കൃസ്ത്യാനികളുടെ ഉദ്യോഗമുറയിൽ ആദ്യംവരുന്ന ഒഴിവുകളിൽ മററകൃസ്ത്യാനികൾക്കും ലത്തീൻ കത്തോലിക്കർക്കും നഷ്ടപ്പെട്ടുപോയ രണ്ടും ഏഴും സ്ഥാനങ്ങൾ യഥാക്രമം നൽകുന്നു, അപ്രകാരംതന്നെ ഹിന്ദുക്കളുടെ മുറവരുമ്പോൾ പുലയർക്കും, പറയർക്കും യഥാക്രമം നഷ്ടപ്പെട്ടിരുന്ന ആറും മൂന്നും സ്ഥാനങ്ങൾനൽകുകയും അതിനുശേഷംമാത്രം സകല സമുദായക്കാർക്കും (യോഗ്യതയുള്ള അപേക്ഷകർ ഉണ്ടെങ്കിൽ) മുറയനുസരിച്ചുള്ള ഉദ്യോഗം കൊടുക്കുകയും ചെയ്യുന്നതാണ്.

പട്ടിക എ സീരിയിൽപ്പെട്ട ഉദ്യോഗങ്ങളിൽ നിയമനം നടത്തുന്നതു് പബ്ലിക്ക് സർവീസ് ചട്ടം ൪൦-ാം വകുപ്പിൻപ്രകാരം പകരംനോക്കി സമ്പാദിച്ചിട്ടുള്ള സർവീസിന്റെ മാനദണ്ഡമോ അഥവാ ഉദ്യോഗാർത്ഥികളുടെ പ്രായമോ അനുസരിച്ചാണെന്നു് വിവരിച്ചിട്ടുണ്ടല്ലോ, ഒരു സമുദായത്തിൽനിന്നു് ഒരാളെ ഉദ്യോഗത്തിൽ നിയമിച്ചതായി പ്രഖ്യാപനം ചെയ്താൽ അതാതുദ്യോഗത്തിനു ആ സമുദായക്കാരിൽ മററുള്ളവരുടെ സ്ഥാനം എന്താണെന്നു് ഏറെക്കുറെ അനുമാനിക്കാൻകഴിയും. ഇപ്രകാരമുള്ള അനുമാനത്തിൽ ഓരോ സമുദായത്തിന്റെയും ജനസംഖ്യയും വിദ്യാഭ്യാസസ്ഥിതിയും അതതു സമുദായങ്ങൾക്കു നീക്കിവച്ചിട്ടുള്ള ഉദ്യോഗങ്ങളുടെ എണ്ണവും ഓരോ ഉദ്യോഗത്തിൽ ഉണ്ടാകുന്നിട ഒഴിവുകളുടെ സംഖ്യയുംകൂടി മാനദണ്ഡങ്ങളായി കണക്കാക്കേണ്ടതാണു്.

ഉദാഹരണം. ഒരു വർഷം പകരം സർവീസുള്ള ഒരു നായരെ ശിപായിജോലിയിൽ നിയമിച്ചതായി പ്രഖ്യാപനം ചെയ്താൽ പതിനൊന്നുമാസം സർവീസുള്ള അതേ സമുദായത്തിൽപ്പെട്ട അതേ ഉദ്യോഗത്തിനു് പേരു് രജിസ്റ്റർചെയ്തിട്ടുള്ള ഒരുദ്യോഗാർത്ഥിക്കു് വളരെ താമസിയാതെ ഉദ്യോഗം ലഭിക്കാൻ ഇടയുണ്ടെന്നും ഒരുമാസമോ ൧൫ ദിവസമോ സർവീസുള്ള ആളിനു കുറേക്കാലംകഴിഞ്ഞിട്ടേ ആ ഉദ്യോഗം കിട്ടുകയുള്ളു എന്നും സർവീസൊട്ടുമില്ലാത്ത ൨൨ വയസ്സുപ്രായമുള്ള ഒരു നായർക്കു് അടുത്തകാലത്തൊന്നും ആ ഉദ്യോഗം കിട്ടുവാനിടയില്ലെന്നും ഊഹിക്കാം.

നായർസമുദായത്തിൽനിന്നു് ഒരുമാസം സർവീസുള്ള ഒരാളെ ശിപായിയായി നിയമിച്ചാൽ ഒരുമാസത്തിൽ കുറവും എന്നാൽ ഒരു ദിവസമെങ്കിലും സർവീസും ഉള്ളവരായി വളരെ അധികംപേർ ആ സമുദായത്തിൽ ഉണ്ടായിരിക്കുമെന്നും അതുകൊണ്ടു സർവീസില്ലാതെയും പ്രായംകുറഞ്ഞും ഇരിക്കുന്ന ഒരു നായർ ഉദ്യോഗാർത്ഥിക്കു് പിന്നെയും വളരെക്കാലംകഴിഞ്ഞേ ആ ഉദ്യോഗം കിട്ടാനിടയുള്ളു എന്നും ഊഹിക്കുന്നതു ശരിയായിരിക്കും. എന്നാൽ ഒരുമാസം സർവീസുള്ള പറയസമുദായത്തിലേയോ, കുറവസമുദായത്തിലേയോ ഒരാളിനെ ശിപായിജോലിയിൽ നിയമിച്ചാൽ, അടുത്തതുറയിൽ ആ ഉദ്യോഗത്തിനു് ആ സമുദായത്തിൽനിന്നു് നിയമിക്കപ്പെടുന്നവർ സർവീസൊട്ടുമില്ലാത്ത ഇരുപത്തഞ്ചോ ഇരുപത്താറോ വയസ്സുള്ളവരാണെന്നുവരാം. അപ്രകാരം സംഭവിച്ചാൽ അതു് ആ ഉദ്യോഗത്തിനു് ആ സമുദായങ്ങളിൽ സ്വീകാര്യമായ എന്തെങ്കിലും സർവീസുള്ളവരുടെ അഭാവംമൂലമായിരിക്കും. ഓരോ സമുദായത്തിനും നീക്കിവച്ചിട്ടുള്ള ഉദ്യോഗങ്ങളുടെ മാനദണ്ഡം ആ സമുദായത്തിൽപ്പെട്ട അപേക്ഷകർക്കു് ഉദ്യോഗം ലഭിക്കുന്നതിനു വേണ്ടിവരുന്ന കാലദൈർഘ്യത്തെപ്പററി ഒരു ഏകദേശരൂപം കുറിക്കുന്നു. ഒരുദ്യോഗത്തിൽ ൧൦ പേരെ നിയമിക്കുകയും അതിൽ ഒൻപതുവീതം നായർ, ഈഴവർ, ഇവർക്കു കിട്ടുകയുംചെയ്യുമ്പോൾ ഓരോന്നുവീതമേ കുറവർ, പറയർ, ബ്രാഹ്മണർ, വെള്ളാളർ, ഇവർക്കു് ലഭിക്കുകയുള്ളു. അതുകൊണ്ടു് ഈയിടെവിൽ പറഞ്ഞ നാലുസമുദായങ്ങളിലും അതുപോലെ മററു് ന്യൂനപക്ഷസമുദായങ്ങളിലുംപെട്ട ഉദ്യോഗാർത്ഥികൾക്കു് മററു രണ്ടു സമുദായങ്ങളിലേയും ഉദ്യോഗാർത്ഥികളെ അപേക്ഷിച്ചു് താരതമ്യേന വളരെ താമസിച്ചേ ഉദ്യോഗം കിട്ടുകയുള്ളു.

ഒരു വർഷം സർവീസുള്ള ഒരുനായർക്കോ, ൧൧ മാസം സർവീസുള്ള ഒരീഴവനോ സർവീസില്ലാതെ ൩൨ വയസ്സ് പ്രായമുള്ള ഒരു പറയനോ ൨൪ വയസ്സുപ്രായമുള്ള ഒരു കുറവനോ ശിപായി ഉദ്യോഗംകൊടുത്തിരിക്കുന്നതായി നിയമനപട്ടികയിൽ പ്രസിദ്ധപ്പെടുത്തിയാൽ ഒരു വർഷത്തിലുകൂടുതൽ സർവീസുള്ള നായരും, ൧൧ മാസത്തിൽ അധികം സർവീസുള്ള ഈഴവനും ൩൨ വയസ്സിൽക്കൂടുതൽ പ്രായമുള്ള പറയനും ൨൪ വയസ്സിൽ കൂടുതൽ പ്രായമുള്ള കുറവനും ആ ഉദ്യോഗത്തിനപേക്ഷിച്ചു് പേരു് രജിസ്റ്റർചെയ്യുകയും എന്നാൽ അതുവരെ ഉദ്യോഗം ലഭിക്കാതിരിക്കുകയും ചെയ്തിട്ടുണ്ടെങ്കിൽ തങ്ങൾക്കുള്ള നിയമനമുറ നിയമനവിരുദ്ധമായി നഷ്ടപ്പെട്ടു എന്നു് ഊഹിക്കാവുന്നതും അതിനെപ്പററി ന്യായമായ സങ്കടമുള്ളപക്ഷം പബ്ലിക്ക്സർവീസ് കമ്മീഷണരോടു് നേരിട്ടോ അഥവാ ഗവൺമെൻറിലോ ഉടനടി പരാതിപ്പെടാവുന്നതുമാണു്.

പട്ടിക ൧ ബിയിൽപ്പെട്ട ഉദ്യോഗങ്ങൾക്ക് അപേക്ഷിച്ചിട്ടുള്ളവരുടെ താരതമ്യയോഗ്യതയനുസരിച്ച് പ്രത്യേകം ലിസ്റ്റു അപ്പോഴപ്പോൾ ഗസററിൽ പ്രസിദ്ധപ്പെടുത്തുന്നതുകൊണ്ട് ഓരോ സമുദായത്തിലുംപെട്ട അപേക്ഷകരുടെ താരതമ്യസ്ഥാനം ഏതാണെന്ന് വെളിപ്പെടും. ഇപ്രകാരം പ്രസിദ്ധപ്പെടുത്തപ്പെട്ട മുറതെററിച്ച് ഉദ്യോഗനിയമനം നടത്തീട്ടുണ്ടെങ്കിൽ അതും മേൽവിവരിച്ച പട്ടികയിൽനിന്ന് വ്യക്തമാകുന്നതും ന്യായമായ സങ്കടമുള്ളവർക്ക് അതിന്മേൽ പരാതിപ്പെടാവുന്നതുമാണ്.

## ഉദ്യോഗദാനവും സമുദായനീതിയും.

൭൫ രൂപാവരെ പരമാവധി ശമ്പളമുള്ളവയും താണവിഭാഗത്തിൽപ്പെട്ടവയുമായ എല്ലാ ഉദ്യോഗങ്ങളിലും സമുദായമുറ അനുസരിച്ച് മാത്രമാണ് നിയമനങ്ങൾ നടത്തുന്നതെന്ന് പറഞ്ഞിട്ടുണ്ടല്ലോ. ഒരുദ്യോഗത്തിൽ ഒരു സമുദായത്തിൽപ്പെട്ട ഒരാളെ നിയമിക്കുകയും അതിനുശേഷം അതേ ഉദ്യോഗത്തിൽതന്നെ മുറ അനുസരിച്ച് മററസമുദായങ്ങളിൽപ്പെട്ട കുറെ ആളുകളെ നിയമിക്കുകയും ചെയ്തതിനുശേഷം ആദ്യംപറഞ്ഞ ആൾ ഉദ്യോഗത്തിൽ പ്രവേശിച്ചില്ലാ എന്ന് അറിഞ്ഞാൽ ആ ഉദ്യോഗത്തിൽ അതേ സമുദായത്തിൽപ്പെട്ട മറെറാരാളെ മാത്രമേ നിയമിക്കുകയുള്ളു.

ഉദാഹരണം. സമുദായമുറയിൽ ൨-ാമത്തെ സ്ഥാനത്തിന് അവകാശപ്പെട്ട ആംഗ്ലിക്കൻസമുദായത്തിൽനിന്ന് ഒരാളെ ക്ലാർക്കായി നിയമിക്കുകയും അതിനുശേഷം ആംഗ്ലിക്കൻ സമുദായത്തിൻെറ താഴെയുള്ള മററു സമുദായങ്ങളിൽപ്പെട്ടവരെ മുറപ്രകാരം ക്ലാർക്കന്മാരായി നിയമിക്കുകയും ചെയ്തതിനുശേഷം ആംഗ്ലിക്കൻ സമുദായത്തിൽപ്പെട്ടയാൾ ഉദ്യോഗത്തിൽ പ്രവേശിച്ചില്ലാ എന്ന് അയാളെ ഏതു ഡിപ്പാർട്ടുമെൻറിൽ നിയമിച്ചുവോ ആ ഡിപ്പാർട്ടുമെൻറു മേധാവിയിൽനിന്ന് അറിവുലഭിക്കുമ്പോൾ ആംഗ്ലിക്കൻ സമുദായത്തിൽ തന്നെപെട്ട മറെറാരാളെയാണ് വീണ്ടും ആ സ്ഥാനത്തേക്ക് നിയമിക്കുന്നതു്. ഇപ്രകാരമുള്ള നിയമനംമൂലം ഓരോ സമുദായത്തിലും യോഗ്യതയുള്ള ഉദ്യോഗാപേക്ഷകർ ഉള്ള കാലത്തോളം സമുദായനീതി പാലിക്കപ്പെടുന്നു.

ഒരേ അപേക്ഷകന് ഒന്നിലധികം ഉദ്യോഗങ്ങൾക്ക് അപേക്ഷിക്കാൻ അർഹതയും അവകാശവുമുള്ളതുകൊണ്ട് ഓരോസമുദായത്തിനും വേണ്ടിയുള്ള ലിസ്റ്റിലെ മുറയനുസരിച്ച് എപ്പോഴും നിയമനം നടന്നു എന്നുവരികയില്ല.

ഉദാഹരണം. (൧) ഏ എന്ന ഒരാൾ ൨൫ മുതൽ ൩൫ രൂപാവരെ ശമ്പളമുള്ള ക്ലാർക്ക്ഉദ്യോഗത്തിനും ൩൦ മുതൽ ൪൫ രൂപാവരെ ശമ്പളമുള്ള ക്ലാർക്കുദ്യോഗത്തിനും അപേക്ഷിച്ചാൽ അയാളുടെപേര് ആ രണ്ടുദ്യോഗങ്ങൾക്കും അയാളുടെ സമുദായത്തിൽപ്പെട്ടവരുടെ ലിസ്റ്റിൽ വരുന്നതാണ്. ഈ രണ്ടുദ്യോഗങ്ങൾക്കും അയാൾക്ക് ഒന്നാമത്തേയോ രണ്ടാമത്തേയോ സ്ഥാനം ലിസ്റ്റിൽ ഉണ്ടെങ്കിൽ ആദ്യംഒഴിവുവരുന്ന ഉദ്യോഗത്തിൽ അയാളെ നിയമിക്കുന്നതും, മററലിസ്ററിലെ അയാളുടെ പേര് റദ്ദ്ചെയ്യുന്നതുമാണ്. തന്മൂലം മററു ഉദ്യോഗത്തിൽ ഒഴിവുവരുമ്പോൾ അയാളെ അവഗണിച്ചിട്ട് അയാൾക്കടുത്തുള്ള പേരുകാരനെ മുറപ്രകാരം നിയമിക്കും.

ഉദാഹരണം. (൨) ഒരുദ്യോഗത്തിന് ഒരുസമുദായത്തിൽപ്പെട്ട എ, ബി, സി, ഡി എന്ന നാലുപേർ അപേക്ഷിക്കയും അവർക്ക് ൧ ൨ ൩ ൪ എന്ന കണക്കിന് ലിസ്റ്റിൽ സ്ഥാനം ലഭിക്കുകയും ചെയ്യുന്നു. ഏ-യും സി-യും വേറെ ഉദ്യോഗങ്ങൾക്കും അപേക്ഷകരായിരിക്കയും അതനുസരിച്ച് ആ ഉദ്യോഗങ്ങളിൽ അവർക്ക് നിയമനം ലഭിക്കുകയും ചെയ്യുന്നു. അതിൻശേഷം നാലുപേരും അപേക്ഷിച്ചിരുന്ന ഉദ്യോഗത്തിൽ ഒഴിവുവന്നാൽ ആദ്യമായി ബി-ക്കും ൨-ാമത് ഡി-യ്ക്കും സമുദായമുറയിൽ ഉദ്യോഗം ലഭിക്കുന്നു.

## എല്ലാ ഡിപ്പാർട്ടുമെൻറുകളിലും പൊതുവേയുള്ള ഉദ്യോഗങ്ങൾ.

ശിപായി, ക്ലാർക്ക്, ടൈപ്പിസ്റ്റ് മുതലായി എല്ലാ ഡിപ്പാർട്ടുമെൻറുകളിലും പൊതുവേയുള്ള ഉദ്യോഗങ്ങൾക്ക് സമുദായമുറ അനുസരിച്ചു. അതതു ഡിപ്പാർട്ടുമെൻറുകളിൽ ഒഴിവുവരുന്ന അവസരത്തിൽ നിയമനങ്ങൾ നടത്തുകയാണ് ചെയ്യുന്നതു്. അതുകൊണ്ട് ഈ ഉദ്യോഗങ്ങൾക്ക് അപേക്ഷിക്കുന്നവർ ഏതെങ്കിലും ഒരു ഡിപ്പാർട്ടുമെൻറിൽ (ഇഷ്ടാനുസരണമുള്ളതിൽ മാത്രം) നിയമിക്കണമെന്ന് കാണിച്ചപേക്ഷിച്ചാൽ അതു നിഷ്പ്രയോജനമാണ്.

ഉദാഹരണം. സമുദായമുറ അനുസരിച്ച് ഒന്നാമത്തെ ഒഴിവ് മഹമ്മദീയക്ക് ലഭിക്കേണ്ടിയിരിക്കുമ്പോൾ ഒരു ക്ലാർക്കിന്റെ ഒഴിവ് കൃഷിവകുപ്പിൽ ഉണ്ടായാൽ ആ ഒഴിവിലേക്ക് ഒരു മഹമ്മദീയനേയും അടുത്തതായി അതേ ഉദ്യോഗത്തിന് ഒഴിവ് വിദ്യാഭ്യാസവകുപ്പിലുണ്ടായാൽ ആ സ്ഥാനത്തേക്ക് ഒരു ആംഗ്ലിക്കൻ ക്രിസ്ത്യാനിയേയും അതിനുശേഷം ഒരൊഴിവ് എക്സൈസ് വകുപ്പിലുണ്ടായാൽ ആ ഒഴിവിൽ ഒരു പുലയനേയും നാലാമതായി ഒരൊഴിവ് വനംവകുപ്പിലുണ്ടായാൽ ആ ഒഴിവിൽ ഒരു ഹിന്ദുനാടാരേയും പിന്നത്തെ ഒഴിവ് നീതിന്യായ വകുപ്പിലുണ്ടായാൽ ആ ഒഴിവിൽ ഒരു യാക്കോബായ ക്രിസ്ത്യാനിയേയും നിയമിക്കുകയും ഇങ്ങനെതുടർന്നുണ്ടാകുന്ന ഒഴിവുകളിൽ അതതു സമുദായക്രമമനുസരിച്ച് നിയമനം നടത്തുകയും ചെയ്യുന്നു.

ഇപ്രകാരമുള്ള പ്രവർത്തനംമൂലം ചിലപ്പോൾ ഒരു ഉദ്യോഗാർത്ഥിക്ക് തന്റെ ഇഷ്ടാനുസരണമുള്ള ഒരു ഡിപ്പാർട്ടുമെൻറിലും മറ്റൊരാൾക്ക് താൻ ആഗ്രഹിക്കാത്തതായ ഒരു ഡിപ്പാർട്ടുമെൻറിലും നിയമനം ലഭിച്ചു എന്നുവന്നാൽ അതു രണ്ടും കേവലം യാദൃച്ഛികസംഭവങ്ങൾ മാത്രമാണ്.

## പ്രായപരിധി കഴിഞ്ഞുപോയി എന്നുള്ള ന്യൂനത പരിഹരിക്കാൻ വേണ്ടി മാത്രമുള്ള രജിസ്ട്രേഷൻ.

ചില ഉദ്യോഗാർത്ഥികൾക്ക് തങ്ങളുടെ അഭിരുചിക്കും അഭീഷ്ടത്തിനും അനുസരണമായ ഉദ്യോഗങ്ങൾക്ക് ആവശ്യമുള്ള പരീക്ഷായോഗ്യതകൾ അപ്രകാരമുള്ള ഉദ്യോഗങ്ങൾക്ക് അപേക്ഷിക്കുന്നതിനു് നിർദ്ദേശിച്ചിട്ടുള്ള പ്രായപരിധിക്കുമുമ്പായി സമ്പാദിക്കാൻ കഴിഞ്ഞില്ലായെന്നുവരാം. അങ്ങനെവരുന്ന സന്ദർഭങ്ങളിൽ അവർക്കു അപ്പോൾ അർഹതയുള്ള ഏതെങ്കിലും ഉദ്യോഗത്തിനപേക്ഷിച്ചാൽ, അവർ ആഗ്രഹിക്കുന്ന ഉദ്യോഗത്തിനാവശ്യമുള്ള യോഗ്യതകൾ പ്രായപരിധിക്കുശേഷം സമ്പാദിച്ചുകൊണ്ട് അവർക്ക് നിയമപ്രകാരം അപേക്ഷിക്കുകയും ആദ്യം അപേക്ഷിച്ചിരുന്ന (യഥാർത്ഥത്തിൽ ആഗ്രഹിക്കാത്തവയും അപേക്ഷിക്കുന്നതിനുള്ള പ്രായപരിധി കഴിഞ്ഞുപോയി എന്നുള്ള ന്യൂനത പരിഹരിക്കുന്നതിനുവേണ്ടിമാത്രം അപേക്ഷിച്ചിരുന്നവയുമായ) ഉദ്യോഗങ്ങൾക്കുള്ള അപേക്ഷ നിയമനം ലഭിക്കുന്നതിനുമുമ്പ് പിൻവലിക്കുകയും ചെയ്യാവുന്നതാണ്.

ഉദാഹരണം, (എ) ൧൨ മുതൽ ൨൫ രൂപാവരെ ശമ്പളമുള്ള അദ്ധ്യാപകജോലി ലഭിക്കണമെന്നാഗ്രഹിക്കുകയും, എന്നാൽ മലയാളമോ, തമിഴോ, ഏഴാംക്ലാസ പരീക്ഷമാത്രം ൨൫ വയസ്സിനുമുമ്പ് ജയിച്ചിരിക്കുകയും ചെയ്തിട്ടുള്ള ഒരാൾക്ക് സിവിൽകോടതികളിലും മജിസ്ട്രേട്ടുകോടതികളിലും ഒഴികെയുള്ള കാപ്പിയിസ്റ്റ് ജോലിക്ക് (ആ ഉദ്യോഗം സാധാരണയായി ഒഴിവുണ്ടാകുന്നതല്ലെങ്കിലും) ൨൫ വയസ്സ് പൂർത്തിയാകുന്നതിനുമുമ്പ് അപേക്ഷിക്കാവുന്നതും അതിനുശേഷം പട്ടിക എസി-യിൽപ്പെട്ട ഏതുദ്യോഗത്തിനും അയാൾക്ക് ൩൫ വയസ്സുവരെ അപേക്ഷിക്കാൻ അവകാശമുള്ളതുമാകുന്നു. കാപ്പിയിസ്റ്റ് ജോലിക്കപേക്ഷിക്കയും ൨൫ വയസ്സിനുശേഷം അദ്ധ്യാപക ശിക്ഷാക്രമ പരീക്ഷ പാസ്സാകുകയും ചെയ്തിട്ട് അയാൾക്ക് അദ്ധ്യാപകജോലിക്കപേക്ഷിക്കാവുന്നതാണ്.

ഉദാഹരണം. (൭) യാതൊരു പബ്ലിക്ക് പരീക്ഷയും ൨൫ വയസ്സ് പൂർത്തിയാകുന്നതിനുമുമ്പ് ജയിക്കാൻ സാധിക്കാതെവന്നാൽ വെറും അക്ഷരാഭ്യാസംമാത്രം ആവശ്യമുള്ള ശിപായി (മെഡിക്കൽവകുപ്പിലുള്ള സ്ത്രീ അററൻഡറന്മാർ, ശിപായി ഉദ്യോഗപട്ടികയിൽപ്പെട്ടതാണ്) ജോലിക്ക് സ്ത്രീകൾക്കും, പുരുഷന്മാർക്കും ൨൫ വയസ്സിനുമുമ്പു അപേക്ഷിക്കാവുന്നതും അതിനുശേഷം പട്ടിക ൧ സീയിൽപ്പെട്ടതും ഉദ്യോഗങ്ങൾക്കാവശ്യമുള്ളതുമായ ഉദ്യോഗത്തിനുവേണ്ട യോഗ്യത സമ്പാദിച്ച് ആ ഉദ്യോഗത്തിനു ൩൫ വയസ്സുവരെ അപേക്ഷിക്കാവുന്നതും ആണ്. പിൽക്കാലം പ്യൂൺഉദ്യോഗത്തിനുള്ള അപേക്ഷ അതിൽ നിയമനം ലഭിക്കുന്നതിനുമുമ്പ്) പിൻവലിക്കുകയും ചെയ്യാം.

ഉദാഹരണം. (൮) പട്ടിക ൧ ബീയിൽപ്പെട്ട ഉദ്യോഗങ്ങൾക്ക് ൨൫ വയസ്സിനു മുൻപ് ആദ്യമായി അപേക്ഷിക്കേണ്ട സമുദായങ്ങളിൽപ്പെട്ടവർക്കും ൩൧ വയസ്സിനുമുൻപ് അപേക്ഷിക്കേണ്ടവർക്കും ആ പ്രായപരിധിക്കുമുൻപ് തങ്ങളുടെ ആഗ്രഹത്തിനനുസരണമായ ഉദ്യോഗത്തിനുവേണ്ട യോഗ്യത സമ്പാദിക്കാൻ കഴിയുന്നില്ലെങ്കിൽ അവർക്ക് അപ്പോൾ യോഗ്യതയുള്ള ഏതെങ്കിലും ഉദ്യോഗത്തിന് ഗസററ്പരസ്യം അനുസരിച്ച് അപേക്ഷിക്കാവുന്നതും അവർ ആഗ്രഹിക്കുന്ന ഉദ്യോഗത്തിനു മേൽപറഞ്ഞ പ്രായപരിധിക്ക് ശേഷം വേണ്ട യോഗ്യതസമ്പാദിച്ച് യഥാക്രമം മുപ്പത്തിമൂന്നും മുപ്പത്തിയാറും വയസ്സിനകമായി പരസ്യപ്രകാരം അപേക്ഷിക്കേണ്ടതുമാകുന്നു.

## പ്രായപരിധി സംബന്ധിച്ച രജിസ്ട്രേഷൻമൂലം സിദ്ധിക്കുന്ന പരമാവധി പ്രയോജനം

പട്ടിക ൧ ബീയിൽപ്പെട്ട ഉദ്യോഗങ്ങൾക്ക് ൨൫ വയസ്സിനുമുൻപ് അപേക്ഷിക്കേണ്ട സമുദായങ്ങളിൽപ്പെട്ടവർക്കും, ൩൧ വയസ്സിനുമുമ്പ് അപേക്ഷിക്കേണ്ടവർക്കും അപ്രകാരം അപേക്ഷിച്ചിരുന്നിട്ടും ഉദ്യോഗം ലഭിക്കാതെ തങ്ങൾ, അപേക്ഷിച്ചിരുന്ന ഉദ്യോഗങ്ങൾക്കുവേണ്ടി തയ്യാറാക്കിയിരുന്ന ലിസ്റ്റ് യഥാക്രമം ൩൩-ം ൩൬-ം വയസ്സിനുശേഷം റദ്ദ് ചെയ്തു പരസ്യംമൂലം അപേക്ഷകൾ വീണ്ടും ക്ഷണിച്ചാൽ തങ്ങൾക്ക് ഈ പട്ടികയിൽപ്പെട്ട ഉദ്യോഗങ്ങൾക്കുള്ള അവകാശം അവസാനമായി നഷ്ടപ്പെട്ടു എന്നു കരുതാവുന്നതാണ്. അപ്രകാരംതന്നെ പട്ടിക ൧ സീയിൽപ്പെട്ട ഉദ്യോഗങ്ങൾക്ക് അപേക്ഷിച്ചിട്ടുള്ളവർ തങ്ങൾക്ക് ൩൫ വയസ്സ് പൂർത്തിയാകുന്നതുവരെ ഉദ്യോഗം ലഭിച്ചിട്ടില്ലെങ്കിൽ (൧൧൧൭ മീനം ൧൫-ാംതീയതിക്കുമുൻപും ൩൫ വയസ്സിനകവും സ്വീകാര്യമായ ൨ കൊല്ലത്തെ ഗവൺമെൻറ സർവ്വീസില്ലെങ്കിൽ) ൩൫ വയസ്സിനുശേഷം ഉദ്യോഗം ലഭിക്കുകയില്ലായെന്നറിയേണ്ടതാണ്. സാങ്കേതിക പരീക്ഷായോഗ്യതകൾ ആവശ്യമുള്ള ചില ഉദ്യോഗങ്ങളിൽ നിയമനം നടത്തുന്നതിനു ഗസററ്പരസ്യംമൂലം അപേക്ഷകൾ ക്ഷണിക്കുമ്പോൾ ക്ലിപ്തപ്രായപരിധിക്കുള്ളിലുള്ള അപേക്ഷകർ വേണ്ടത്ര ഇല്ലാതിരിക്കുകയും എന്നാൽ ആ ഉദ്യോഗത്തിനാവശ്യമുള്ള പരീക്ഷായോഗ്യത സമ്പാദിച്ചവരും പ്രായപരിധി കഴിഞ്ഞവരും അപേക്ഷകരായി ഉണ്ടായിരിക്കുകയും ചെയ്താൽ പ്രായപരിധികഴിഞ്ഞവർക്കും നിയമനം ലഭിക്കുന്നതാണ്. അതുകൊണ്ട് അപേക്ഷിക്കുന്നതിനുള്ള പ്രായപരിധി കഴിഞ്ഞതുമൂലം ഒരാളുടെ അപേക്ഷ ഒരവസരത്തിൽ അസാധുവായി തള്ളിക്കളഞ്ഞാലും വീണ്ടും ഒരവസരത്തിൽ അയാൾ നിശ്ചിതപ്രകാരമുള്ള ഫീസോടും മററുപ്രമാണങ്ങളോടും കൂടി അപേക്ഷിക്കുകയും മേൽപറഞ്ഞ പരിതസ്ഥിതികൾ സംജാതമാകുകയും ചെയ്താൽ അയാൾക്ക് ആ ഉദ്യോഗം ലഭിച്ചെന്നുവരും. ഇപ്രകാരമുള്ളവർക്ക് ൩൫ വയസ്സിനുമേൽ പ്രായമായെങ്കിൽ അവരുടെ നിയമനം ഗവൺമെൻറിൻെറ പ്രത്യേകാനുമതിയോടുകൂടിമാത്രം നടത്തുന്നതാണ്.

൧൧൧൭ മീനമാസം ൧൫-ാംതീയതിക്കു ൩൫ വയസ്സ് പൂർത്തിയാകുന്നതിനുമുമ്പായി ൨ വർഷകാലത്തെയെങ്കിലും സ്വീകാര്യമായ സർവ്വീസ് സമ്പാദിച്ചിട്ടുള്ളവർക്ക് ൩൫ വയസ്സിനുമേലും ഉദ്യോഗം ലഭിക്കുന്നതാണെന്നു പബ്ലിക്ക്സർവ്വീസ് ചട്ടം ൧൯ (ബി)യിൽ നിർദ്ദേശിച്ചിട്ടുണ്ടെങ്കിലും വയസ്സുസംബന്ധമായ സാമാന്യചട്ടങ്ങൾ അനുസരിച്ച് ഉദ്യോഗത്തിനപേക്ഷിക്കുന്നതിനവകാശമുള്ളവർക്കുമാത്രമേ ഉദ്യോഗം ലഭിക്കുകയുള്ളു.

<u>വിശദീകരണം</u>, ൧൧൧൧ മിഥുനം ൧-ാംതീയതിക്കുമുമ്പു ലാവണമുള്ള ഉദ്യോഗത്തിൽ പ്രവേശിക്കാത്തവരും വ്യവസ്ഥിതവയസ്സിനുമുൻപ് പബ്ലിക്ക് സർവ്വീസ് കമ്മീഷണർ ആഫീസിൽ ചട്ടപ്രകാരം അപേക്ഷിക്കാത്തവരും ഇരുന്നിട്ടുള്ള ഒരാൾക്കു മേൽപറഞ്ഞ പ്രകാരമുള്ള പൂർവ്വവർഷത്തെ സർവ്വീസ് ഉണ്ടായിരുന്നാലും ഉദ്യോഗത്തിനപേക്ഷിക്കാൻ പാടില്ലാത്തതാണ്.

<u>ഏതെങ്കിലും ഉദ്യോഗത്തിനോ ഉദ്യോഗങ്ങൾക്കോ ഏതെങ്കിലും സമുദായത്തിൽ നിന്നോ സമുദായങ്ങളിൽനിന്നോ നിശ്ചിതയോഗ്യതയുള്ള അപേക്ഷകരില്ലാതെ വരുമ്പോൾ ഉള്ള പ്രസിദ്ധീകരണം.</u>

ഏതെങ്കിലും ഒരു മതവിഭാഗത്തിൽ മുഴുവനായോ അഥവാ ഒരു മതവിഭാഗത്തിൽപ്പെട്ട ഒരു സമുദായവിഭാഗത്തിലോ ഉദ്യോഗാർത്ഥികൾ ഇല്ലാതിരുന്നതുമൂലം ആ മതവിഭാഗത്തിനോ സമുദായവിഭാഗത്തിനോ ആ ഉദ്യോഗം സംബന്ധിച്ചു നഷ്ടപ്പെട്ടിട്ടുള്ള സ്ഥാനങ്ങൾ ആ മതവിഭാഗത്തിലേ, സമുദായവിഭാഗത്തിലോ മൂന്നുവർഷത്തിനകം അപേക്ഷകരുണ്ടായിവരുമ്പോൾ തിരിയെ കിട്ടുന്നതാണെന്ന് ൭-ാം ഖണ്ഡത്തിന്റെ ഒടുവിൽ സൂചിപ്പിച്ചിട്ടുണ്ടല്ലോ. പട്ടിക ൧ സിയിൽപ്പെട്ട ഉദ്യോഗങ്ങൾക്ക് എപ്പോഴും (പരസ്യം ഇല്ലാതെ) അപേക്ഷിക്കാമെന്നുവരികിലും ഉദ്യോഗാർത്ഥികളുടെ അഭാവം ചിലപ്പോൾ ചില ഉദ്യോഗങ്ങൾക്കു ചില സമുദായങ്ങളെ സംബന്ധിച്ചിടത്തോളം ഉണ്ടായേക്കാം. അപ്പോൾ ആ വിവരം പരസ്യംമൂലം ഗസററിൽ പ്രസിദ്ധപ്പെടുത്തുന്നതും അപേക്ഷകൾ ക്ഷണിക്കുന്നതുമാണ്.

പട്ടിക ൧ ബിയിൽപ്പെട്ട താണവിഭാഗത്തിലുള്ള ചില ഉദ്യോഗങ്ങൾക്ക് ചില സമുദായങ്ങളിൽനിന്ന് ചില സന്ദർഭങ്ങളിൽ അപേക്ഷകരില്ലാതിരുന്നാൽ അങ്ങനെയുള്ള സമുദായങ്ങളിൽനിന്നുമാത്രം ആവർത്തിച്ചാവർത്തിച്ചു പരസ്യംമൂലം അപേക്ഷകൾ ക്ഷണിക്കുന്നതും ആ സന്ദർഭങ്ങളിൽ ആ സമുദായത്തിൽപ്പെട്ട അപേക്ഷകർമാത്രം അപേക്ഷിക്കേണ്ടതുമാണ്. മേൽപറഞ്ഞ രീതിയിലുള്ള പരസ്യങ്ങൾമൂലം സമുദായനീതി പാലിക്കുന്നതിന് കഴിവുള്ള എല്ലാ ശ്രമങ്ങളും ചെയ്യുന്നതാണ്.

പകരമായോ താൽക്കാലികമായോ ഉദ്യോഗത്തിൽനിന്നും പിരിഞ്ഞുപോയവിവരം ഡിപ്പാർട്ടുമെന്റ മേധാവി പബ്ലിക്ക് സർവീസ് കമ്മീഷണർ ആഫീസിൽ അറിയിച്ചാലും പിരിഞ്ഞുപോയ ഉദ്യോഗാർത്ഥികൾ തന്നെ ആ വിവരം പബ്ലിക്ക് സർവീസ് കമ്മീഷണരാഫീസിൽ രേഖാമൂലം അറിയിക്കുകയും പുനർനിയമനത്തിന് ചട്ടപ്രകാരം അപേക്ഷിക്കുകയും ചെയ്യെങ്കിലേ അവർക്ക് വീണ്ടും നിയമനം ലഭിക്കുകയുള്ളു. ഡിപ്പാർട്ടുമെന്റ മേധാവിയിൽനിന്നുള്ള അറിവിനെമാത്രം അടിസ്ഥാനപ്പെടുത്തി പിരിച്ചുവിടപ്പെട്ട ഉദ്യോഗാർത്ഥികളെ വീണ്ടും ഉദ്യോഗത്തിൽ നിയമിക്കുന്നതല്ല.

പകരമായോ താൽക്കാലികമായോ ഉദ്യോഗത്തിൽ ഇരിക്കുന്നവർ അനാരോഗ്യംമൂലം മൂന്നു മാസത്തിൽ കവിഞ്ഞ കാലത്തേക്കു ഉദ്യോഗത്തിൽനിന്നു വിരമിക്കേണ്ടതായി വരികയാണെങ്കിൽ ആയതിനുള്ള കാരണം സഹിതം ഡിപ്പാർട്ടുമെന്റ മേധാവിക്ക് അപേക്ഷ അയച്ചു അനുവാദപ്രകാരം ഉദ്യോഗത്തിൽനിന്നു വിരമിക്കേണ്ടതാണ്. മൂന്നു മാസത്തിൽ കൂടുതൽ കാലത്തേക്ക് അയാളുടെ ലാവണം വച്ചുകൊണ്ടിരിക്കാൻ നിവൃത്തിയില്ലാത്തതിനാൽ അയാൾക്ക് വീണ്ടും ആ ഉദ്യോഗത്തിൽ പ്രവേശിക്കാൻ അർഹതയുണ്ടായിരിക്കുകയില്ല. എന്നാൽ അയാൾ ൩ മാസത്തിൽ കവിഞ്ഞ കാലത്തേക്ക് അവധിക്കപേക്ഷിച്ചിരുന്നു എന്നും എന്നാൽ ചട്ടപ്രകാരം അയാളുടെ ലാവണം ൩ മാസത്തിൽ അധികം വച്ചുകൊണ്ടിരിക്കാൻ നിവൃത്തിയില്ലാതിരുന്നതുകൊണ്ട് ടി ലാവണം നഷ്ടപ്പെട്ടതാണെന്നും ഉള്ള ഒരു സർട്ടിഫിക്കററ് ഡിപ്പാർട്ടുമെന്റ മേധാവിയിൽനിന്ന് അയാൾ വാങ്ങിയിരിക്കേണ്ടതാണ്. അപ്രകാരം സർട്ടിഫിക്കററ് ലഭിച്ചെങ്കിൽ മാത്രമേ പുനർനിയമനത്തിന് അയാൾക്ക് അർഹതയുണ്ടായിരിക്കുകയുള്ളു.

---

പബ്ലിക്ക് സർവീസ് ചട്ടം ൭ൻ അനുസരിച്ച് വിവിധ കാലങ്ങളിലേക്ക് ഉദ്യോഗനിയമനം തടയപ്പെടുന്നവർ അപ്രകാരമുള്ള കാലങ്ങളുടെ ശിക്ഷയുടെ കാലാവധി അവസാനിച്ചതിനുശേഷം തങ്ങൾ നിരുപാധികമായി ഉദ്യോഗം സ്വീകരിക്കാൻ സന്നദ്ധമാണെന്ന് രേഖാമൂലം സമ്മതിച്ചതിനുശേഷം മാത്രമേ ചട്ടപ്രകാരം അവരെ വീണ്ടും ഉദ്യോഗത്തിൽ നിയമിക്കുകയുള്ളൂ.

---

ഗവൺമെന്റുച്ചക്കൂടത്തിൽ പ്രീസ്വക്കിനത്തിൽപ്പെട്ട ഉദ്യോഗങ്ങളിൽ പബ്ലിക്ക് സർവീസ് കമ്മീഷണർ ആഫീസിൽനിന്ന് നിയമനം നടത്തുന്ന എന്ന് മൂന്നാം അദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ട്. ആ ഇനത്തിൽപ്പെട്ട ഉദ്യോഗങ്ങളിൽ ഇരിക്കുന്നവർ പബ്ലിക്ക സർവീസ് കമ്മീഷണർ ആഫീസലേക്ക് നേരിട്ട് മററുദ്യോഗങ്ങൾക്ക് അപേക്ഷിക്കാവുന്നതാണ്. അപ്രകാരമുള്ള അപേക്ഷമൂലം അവർക്കുദ്യോഗം ലഭിക്കുന്ന സമയത്ത് പ്രീസ്വക്കിലുള്ള ഉദ്യോഗങ്ങൾ സ്വമേധയാ ഉപേക്ഷിക്കാവുന്നതും അത് പബ്ലിക്ക് സർവീസ് ചട്ടം ൭൧ (ഡ) അനുസരിച്ച് ശിക്ഷാർഹമല്ലാത്തതുമാണ്. പ്രീസ്വക്കിനത്തിൽപ്പെട്ട ഉദ്യോഗങ്ങളിൽ നൽകുന്ന നിയമനം നിരസിക്കുന്നതും പബ്ലിക്ക് സർവീസ് ചട്ടം ൭ൻ (ന) അനുസരിച്ച് കുററകരമായി ഗണിക്കപ്പെടുന്നതല്ല.

---

ഒരുദ്യോഗത്തിൽ നിയമനം നടത്തുന്നതിന് ഡിപ്പാർട്ടുമെൻറ മേധാവി പബ്ലിക്ക് സർവീസ് കമ്മീഷണരോടാവശ്യപ്പെടുകയും അതനുസരിച്ച് നിയമനം നടത്തുന്നതിന് അപ്പോൾ ഉദ്യോഗാർത്ഥികൾ ഇല്ലായെന്ന മറുപടി ലഭിക്കുകയും ചെയ്താൽ ചട്ടപ്രകാരം യോഗ്യതയുള്ള അപേക്ഷകരെ ആ സ്ഥാനത്തു നിയമിക്കുന്നതിന് ഡിപ്പാർട്ടുമെൻറ മേധാവിക്ക് അധികാരമുണ്ട്. അപ്രകാരം നിയമക്കപ്പെടുന്നവര ഉദ്യോഗത്തിൽ ഇരിക്കവേ ആ സ്ഥാനത്തേക്ക് പബ്ലിക്ക് സർവീസ് കമ്മീഷണർ ആഫീസിൽനിന്ന് നിയമനം നടത്തിയാൽ ഡിപ്പാർട്ടുമെൻറ മേധാവി താൽക്കാലികമായി നിയമിച്ചയാളിനെ ഉടൻതന്നെ പിരിച്ചയക്കേണ്ടതും പബ്ലിക്ക സർവീസ് കമ്മീഷണരുടെ നിർദ്ദേശമനുസരിച്ചുള്ള ആളിനെ ആ സ്ഥാനത്തു നിയമിക്കേണ്ടതും ആകുന്നു.

<ins>നോട്ട്</ins>.—ഓരോ ഉദ്യോഗത്തിനും ആളിനെ ആവശ്യപ്പെടുകയും ന് മേധയത്രപത്തിൽ ഉള്ള മറുപടി കിട്ടുകയും ചെയ്തശേഷം മാത്രം ഡിപ്പാർട്ടുമെൻറ മേധാവി മേൽ പറഞ്ഞതുപ്രകാരം അനുസരിച്ച് നിയമനം നടത്തേണ്ടതാണ്.

<ins>ഉദാഹരണം</ins>.—വനം വകുപ്പിൽ സർവ്വയറായി ഒരാളെ നിയമിക്കണമെന്ന് കൺസർവേററർ പബ്ലിക്ക് സർവീസ് കമ്മീഷണരോട് ആവശ്യപ്പെടുകയും "ചട്ടപ്രകാരം അപേക്ഷിച്ചിട്ടുള്ള ഉദ്യോഗാർത്ഥികൾ ഇല്ലാ" എന്ന മറുപടി ലഭിക്കുകയും ചെയ്തശേഷം നിയമപ്രകാരം യോഗ്യതയുള്ള ഒരാളെ കൺസർവേററർ നിയമിക്കുന്നു എന്നിരിക്കട്ടെ. ആ സ്ഥാനത്തേക്ക് പബ്ലിക്ക് സർവീസ കമ്മീഷണർ ആഫീസിൽനിന്നും ഒരാളെ നിയമിക്കുന്നതിനു മുൻപായി വീണ്ടും അതേ ഉദ്യോഗസ്ഥാനത്തിൽ (ഒരു സർവ്വയർ ഉദ്യോഗം) ഒഴിവു വന്നാൽ അപ്പോഴും ആ സ്ഥാനത്തേക്ക് ഒരാളെ നിയമിക്കണമെന്ന് കൺസർവേററർ പബ്ലിക്ക് സർവീസ് കമ്മീഷണരോടാവശ്യപ്പെടേണ്ടതും ആളില്ലായെന്ന മറുപടി ലഭിച്ചശേഷം മാത്രം കൺസർവേററർ ആ സ്ഥാനത്തേക്ക് ആളിനെ നിയമിക്കേണ്ടതും ആണ്; അല്ലാതെ ഒരിക്കൽ നിയമിക്കുന്നതിനാളില്ലാതെവന്ന സ്ഥാനത്തേക്ക് വീണ്ടും നിയമിക്കുന്നതിനു ആളുണ്ടായിരിക്കുകയില്ലാ എന്നു സങ്കല്പിച്ച് സ്വമേധയാ നിയമനം നടത്താൻ ഡിപ്പാർട്ടുമെൻറ മേധാവികൾക്ക് അധികാരമില്ലാത്തതാണ്.

---

ഗവൺമെൻറിന്റെ പ്രത്യേക ഉത്തരവുമൂലം ഏതെങ്കിലും നിയമനം ലഭിച്ചിട്ടുള്ളവർ പബ്ലിക്ക് സർവീസ് ചട്ടമനുസരിച്ച് ക്ലിപ്തപ്പെടുത്തിയിരിക്കുന്ന മുൻപരിചയം നിയമപ്രകാരവും അപേക്ഷിച്ചെങ്കിൽ മാത്രമേ പബ്ലിക്ക് സർവീസ് കമ്മീഷണർ ആഫീസിൽനിന്നുള്ള നിയമനത്തിന് അർഹരാകയുള്ളൂ.

വിശദീകരണം: നായർ സമുദായത്തിലോ, നാടാർ സമുദായത്തിലോ പെട്ട ഒരാളെ ഒരു പ്രത്യേക ആവശ്യത്തിലേക്ക് ൨൦ മുതൽ ൩൦ രൂപാവരെ ശമ്പളത്തിൽ ഗവണ്മെന്റിൽനിന്നു പ്രത്യേക ഉത്തരവുമൂലം ൨൫ വയസ്സിനു മുൻപ് താൽക്കാലികമായി നിയമിച്ചു എന്നിരിക്കട്ടെ. പബ്ലിക്ക് സർവീസ് ചട്ടമനുസരിച്ച് അയാൾ ഉദ്യോഗത്തിനപേക്ഷിക്കുന്നില്ലെങ്കിൽ ആ അപേക്ഷകൻ നായരാണെങ്കിൽ ൨൫ വയസ്സിനു ശേഷവും നാടാരാണെങ്കിൽ ൩൮ വയസ്സിനു ശേഷവും ഉദ്യോഗാപേക്ഷക്ക് അർഹതയില്ലാത്തവനായിത്തീരുന്നു. മേൽപ്പറഞ്ഞ പ്രായപരിധികൾക്കുശേഷം അയാളുടെ താൽക്കാലിക നിയമന കാലാവധി തീർന്നാൽ പബ്ലിക്ക സർവീസ് കമ്മീഷണർ ആഫീസ് മുഖാന്തിരം പട്ടിക എ ബി-യിൽപ്പെട്ട യാതൊരുദ്യോഗത്തിനും അയാൾക്കപേക്ഷിക്കാൻ അവകാശമില്ല. പട്ടിക എ സി-യിൽപ്പെട്ട ഉദ്യോഗങ്ങളെ സംബന്ധിച്ചിടത്തോളം എല്ലാസമുദായക്കാർക്കും പ്രാരംഭാപേക്ഷകൾക്കുള്ള പ്രായപരിധി ൨൫ ആണ്.

---

വാളന്റിയറായിമാത്രം പ്രഥമ നിയമനമുള്ള കമ്പൗണ്ടർ, മിഡ്‌വൈഫ്, നഴ്സ്, വാർഡർതുടങ്ങിയ മെഡിക്കൽ വകുപ്പിലെ ഉദ്യോഗങ്ങൾക്കും, അഞ്ചൽമാസ്റ്റർ, അഞ്ചൽ ക്ലാർക്ക്, ടെലിഫോൺ ഓപ്പറേററർ, മുതലായവക്കും, വക്ക് എസ്റ്റാബ്ലീഷ്മെന്റിൽ മാത്രം പ്രഥമ നിയമനമുള്ള, വക്ക് എസ്റ്റാബ്ലീഷ്മെന്റ് ലാസ്ക്കർ, വക്ക് എസ്റ്റാബ്ലീഷ്മെന്റ് അസിസ്റ്റന്റ് ലൈൻമേൻ, വക്ക് എസ്റ്റാബ്ലീഷ്മെന്റ് ലൈൻമാൻ, തുടങ്ങിയുള്ള എലക്ട്രിക്കൽ വകുപ്പിലെ ഉദ്യോഗങ്ങൾക്കും അപേക്ഷിക്കുന്നവർ വാളന്റിയറായോ വക്ക് എസ്റ്റാബ്ലീഷ് മെന്റ് വകുപ്പിൽ ഉദ്യോഗത്തിനായോ അപേക്ഷിക്കുന്നു എന്നു തങ്ങളുടെ അപേക്ഷയിൽ വിശദമായി രേഖപ്പെടുത്തിയിരിക്കേണ്ടതാണ്. അല്ലാത്തപക്ഷം അവരുടെ അപേക്ഷകൾ തള്ളിക്കളയുന്നതിനിടയുണ്ട്.

---

പബ്ലിക്ക് പരീക്ഷകളുടെ ഫലം പ്രഖ്യാപനം ചെയ്തതിനുശേഷം ഔദ്യോഗികമായി സർട്ടിഫിക്കററുകൾ നൽകപ്പെട്ടിട്ടില്ലെങ്കിൽ പരീക്ഷാഫലം ഗവണ്മെന്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തുന്നതുവരെ അപ്രകാരമുള്ള പരീക്ഷാവിജയം പബ്ലിക്ക് സർവീസ് ചട്ടമനുസരിച്ച് അംഗീകരിക്കുന്നതല്ല. എന്നാൽ സർവകലാശാലാപരീക്ഷകൾ ജയിച്ചിട്ടുള്ളവർ, സർവകലാശാലാരജിസ്ട്രാരിൽനിന്നുള്ള താൽക്കാലിക സർട്ടിഫിക്കററ് വാങ്ങി ഹാജരാക്കിയാൽ അതു സ്വീകാര്യമായിരിക്കും. മററു പബ്ലിക്ക് പരീക്ഷകളെ സംബന്ധിച്ച് ഇപ്രകാരമുള്ള താൽക്കാലിക സർട്ടിഫിക്കററുകൾ സ്വീകരിക്കുന്നതല്ല.

---

## യുദ്ധസേവനവിരതന്മാർ.

൧൯൪൫-ൽ അവസാനിച്ച ലോകമഹായുദ്ധത്തിൽ സേവനം അനുഷ്ഠിച്ചിട്ടുള്ളവർക്ക് ഉദ്യോഗത്തിനപേക്ഷിക്കുന്നതിനും ഉദ്യോഗനിയമനം ലഭിക്കുന്നതിനും പബ്ലിക്കസർവ്വീസ് ചട്ടം അനുസരിച്ച വയസ്സു സംബന്ധമായുള്ള വ്യവസ്ഥകളിൽ ചില സൌജന്യങ്ങൾ അനുവദിച്ചിട്ടുണ്ട്.

പട്ടിക എ സീ യിൽപ്പെട്ട ഉദ്യോഗങ്ങൾക്ക് എല്ലാ സമുദായങ്ങളിലുംപെട്ട അപേക്ഷകർ ആദ്യമായി ൨൫ വയസിനുമുമ്പ് നിയമപ്രകാരം അപേക്ഷ അയച്ചിരിക്കേണ്ടതാണ്. അപ്രകാരം ഒരപേക്ഷ അയച്ചു പേരു രജിസ്റ്റർചെയ്തുകഴിഞ്ഞാൽ ൨൫ വയസ്സു പൂർത്തിയാകുന്നതുവരെ പട്ടിക എ സീ യിൽപ്പെട്ട മററു ഉദ്യോഗങ്ങൾക്ക് അപേക്ഷിക്കുന്നതിനും ഉദ്യോഗം ലഭിക്കുന്നതിനും ചട്ടത്തിൽ വ്യവസ്ഥ ചെയ്തിട്ടുണ്ട്. ൨൫ വയസ്സിനുശേഷം വീണ്ടും ഉദ്യോഗങ്ങൾക്കപേക്ഷിക്കാവുന്നതോ മുൻ രജിസ്ട്രേഷൻ അനുസരിച്ച് നിയമനം ലഭിക്കാവുന്നതോ അല്ല. എന്നാൽ യുദ്ധസേവനത്തിൽചേർപ്പെട്ടി

ന്ന അപേക്ഷകന്, ആ സേവനത്തിൽനിന്നു വിരമിച്ചശേഷം ഉദ്യോഗത്തിനപേക്ഷിക്കുമ്പോൾ യുദ്ധസേവനം ചെയ്ത കാലയളവ് ൩൫-നോടു കൂടി കൂട്ടിയാൽ എത്ര വരുമൊ ആ പ്രായ പരിധി അയാൾക്ക കഴിഞ്ഞിട്ടില്ലെങ്കിൽ പട്ടിക ഫ സീ. യിൽപ്പെട്ട ഏതുദ്യോഗത്തിനും അയാൾക്ക അപേക്ഷിക്കാനർഹതയുണ്ട്. അപ്രകാരം അപേക്ഷ അയച്ചു പേരു രജിസ്റ്റർചെയ്തു കഴിഞ്ഞാൽ ൩൫ വയസ്സിനോടു അയാൾ യുദ്ധസേവനം ചെയ്ത കാലംകൂടി കൂട്ടിയാൽ എത്ര വരുമൊ അത്രയും പ്രായം അയാൾക്ക തികയുന്നതുവരെ പട്ടിക ഫ സി യിൽപ്പെട്ട മററുദ്യോഗങ്ങൾക്കപേക്ഷിക്കാവുന്നതും ഈ കാലയളവിനുള്ളിൽ ഉദ്യോഗത്തിനു മുറ വന്നാൽ അയാൾക്ക നിയമനം ലഭിക്കാവുന്നതുമാണ്.

വിശദീകരണം.— ഒരാൾ യുദ്ധസേവനത്തിൽ ഏർപ്പെട്ടിരുന്നു. ൭ വർഷത്തെ സേവനത്തിനുശേഷം അയാൾ തിരിയെ വന്നു ൩൩ വയസ്സു പൂർത്തിയാകുന്നതിനു മുൻപായി ട്ട ഉദ്യോഗത്തിനപേക്ഷിച്ചാൽ അതു സ്വീകാര്യമായിരിക്കും. അപ്രകാരമുള്ള അപേക്ഷ അയച്ചു പേരു രജിസ്റ്റർചെയ്തശേഷം ൪൩ വയസ്സു പൂരത്തിയാകുന്നതുവരെ അയാൾക്ക പട്ടിക ഫ സീ യിൽപ്പെട്ട ഏതു ജോലിക്കും അപേക്ഷിക്കാൻ അർഹതയുണ്ടായിരിക്കും, എന്നുമാത്രമല്ല ൪൩ വരെ നിയമനം ലഭിക്കുന്നതിനും അയാൾക്കവകാശമുണ്ട്.

നോട്ട്.— യുദ്ധസേവനം ചെയ്തവർക്ക ഉദ്യോഗം ലഭിക്കുന്നതിനു നിശ്ചയിച്ചിട്ടുള്ള പരമാവധി വയസ്സ് ൪൪ ആണ്.

യുദ്ധസേവനത്തിൽ ഏർപ്പെട്ട ൭ കൊല്ലത്തെ സേവനത്തിനുശേഷം തിരിച്ചുവരുന്ന ഒരാൾക്ക ൩൯ വയസ്സുവരെ പട്ടിക ഫ സീ യിൽപ്പെട്ട ഏതുദ്യോഗത്തിനും ആദ്യമായി അപേക്ഷിക്കാം. അപ്രകാരം അപേക്ഷിച്ച പേരു രജിസ്റ്റർചെയ്തശേഷം ൪൪ (൩൫ + ൯) വയസ്സുവരെ മാത്രമെ അയാൾക്ക മററുദ്യോഗങ്ങൾക്ക അപേക്ഷിക്കുന്നതിനും നിയമനം ലഭിക്കുന്നതിനും അവകാശമുണ്ടായിരിക്കുകയുള്ളു.

പട്ടിക ഫ ബീ യിൽപ്പെട്ട ഉദ്യോഗങ്ങളിൽ ൩൫ വയസ്സിനുമുൻപും ൩൦ വയസ്സിനുമുൻപും യഥാക്രമം അപേക്ഷിക്കേണ്ട സമുദായങ്ങളിൽപ്പെട്ടവർ യുദ്ധസേവനത്തിനു ശേഷം ഉദ്യോഗങ്ങൾക്കപേക്ഷിക്കുമ്പോൾ അവർക്ക സാമാന്യ ചട്ടപ്രകാരം അപേക്ഷ അയക്കുന്നതിനു അനുവദിച്ചിട്ടുള്ള പ്രായപരിധിയോടുകൂടി യുദ്ധസേവന കാലംകൂടി ചേർത്താൽ എത്ര വരുമോ ആ കാലയളവിനകമായി അപേക്ഷിച്ചാൽ മതിയാകും. ഈ പ്രകാരം അപേക്ഷ രജിസ്റ്റർ ചെയ്തശേഷം പട്ടിക ഫ ബീ യിൽപ്പെട്ട മററ ഉദ്യോഗങ്ങൾക്ക അപേക്ഷിക്കുന്നതിനു പബ്ളിക്കസർവ്വീസ് ചട്ടം ൧൩ (൨) എൽ. അനുസരിച്ച അർഹതയുള്ള കാലത്തളവിനപുറമെ യുദ്ധസേവനം അനുഷ്ഠിച്ച കാലംകൂടി കൂട്ടിയാൽ എത്ര വരുമോ അത്രയും കാലത്തേക്കുകൂടി ഉദ്യോഗത്തിനപേക്ഷിക്കാവുന്നതാണ്.

വിശദീകരണം.— ഒരു നായരും ഒരീഴവനും യുദ്ധസേവനത്തിൽ ഏർപ്പെട്ട എന്നിരിക്കട്ടെ. ൭ വർഷത്തെ യുദ്ധസേവനത്തിനുശേഷം നായരും ൬ കൊല്ലത്തെ യുദ്ധസേവനത്തിനുശേഷം ഈഴവനും മടങ്ങിവന്നാൽ അവർക്ക യഥാക്രമം ൩൩-ം ൩൪-ം വയസ്സിനകമായി ഉദ്യോഗത്തിനപേക്ഷിക്കാം. അപ്രകാരം അപേക്ഷിച്ച പേരു രജിസ്റ്റർചെയ്തശേഷം അവർക്ക യഥാക്രമം ൩൫-ം ൪൦-ം വയസ്സുവരെ പട്ടിക ഫ ബീ യിൽപ്പെട്ട ഉദ്യോഗങ്ങൾക്ക അപേക്ഷിക്കാനവകാശമുണ്ട്. ഈ പ്രായപരിധികൾക്കശേഷം പട്ടിക ഫ ബീ യിൽപ്പെട്ട യാതൊരുദ്യോഗങ്ങൾക്കും അവർക്ക അപേക്ഷിക്കാൻ അവകാശമുണ്ടായിരിക്കുന്നതല്ല. തങ്ങളുടെ പേരുകൂടി ഉൾപ്പെടുത്തി തയാറാക്കിയിട്ടുള്ള ഉദ്യോഗാർത്ഥികളുടെ ലിസ്റ്റ് നിലവിലിരുന്നാൽ യഥാക്രമം ൪൩-ം ൪൮-ം വയസ്സുവരെ അവർക്ക ഉദ്യോഗം ലഭിക്കാവുന്നതാണ്.

നോട്ട്.—൧൧൧൧ മിഥുനം ൧-ാംതീയതിക്കുമുമ്പ് ലാവണമുള്ള ഉദ്യോഗങ്ങളിൽ താൽക്കാലികമായി ഇരുന്നിട്ടുള്ളവർ എത്രകാലം ഗവർമ്മെണ്ടുസേവനം ചെയ്തിട്ടുണ്ടോ അത്രയും കാലം കൂടി വയസ്സിനോടു ചേർത്താൽ ഏതു വയസ്സോ ആ പ്രായംവരെ (൪൫-ൽ കവിഞ്ഞിട്ടില്ലാത്തപക്ഷം) അവർക്കു ഉദ്യോഗത്തിനപേക്ഷിക്കാവുന്നതും അതനുസരിച്ചു ഉദ്യോഗം ലഭിക്കാവുന്നതുമാണ്.

ഉദ്യോഗക്കയററം. ൪൫ മുതൽ ൭൫ രൂപാവരെ ശമ്പളമുള്ള ക്ലാർക്കുജോലിയ്ക്കു കയററം കിട്ടുന്നതിനു തിരുവിതാംകൂർ അക്കൌണ്ട് ടെസ്റ്റ്, ജയിച്ചിരിക്കേണ്ടതാണ്. ൩൦ മുതൽ ൪൫ രൂപാവരെയുള്ള സ്കെയിലിൽ വിവിധറാങ്കിൽ ഒരു ഡിപ്പാർട്ടുമെൻറിൽതന്നെ ഇരിക്കുന്നവരെ ആ സ്കെയിലിലുള്ള അവരുടെ റാങ്ക് അനുസരിച്ചു മാത്രം, മേൽപറഞ്ഞ പരീക്ഷായോഗ്യതയില്ലാതെ, ൪൫ മുതൽ ൭൫ രൂപാവരെയുള്ള സ്കെയിലിൽ നിയമിക്കാൻ പാടുള്ളതല്ല. എന്നാൽ ഈ പരീക്ഷായോഗ്യതകൾ സമ്പാദിച്ചിട്ടുള്ളവർ ൩൦ മുതൽ ൪൫ രൂപാവരെ ശമ്പളമുള്ള ഗ്രേഡിൽ ഇല്ലാതിരുന്നാൽ താൽക്കാലികമായി, ൪൫ മുതൽ ൭൫ രൂപാവരെ സ്കെയിലുകളിൽ ഉണ്ടാകാവുന്ന ഒഴിവുകളിൽ മേൽ പറഞ്ഞ റാങ്ക് അനുസരിച്ചു കയററം കൊടുത്തു നിയമനം നടത്താവുന്നതാണ്. ഇപ്രകാരം ഒന്നോ അതിലധികമൊ ആളുകൾ ൪൫ മുതൽ ൭൫ രൂപാ വരെയുള്ള സ്കെയിലിൽ താൽക്കാലികമായി ജോലി നോക്കുമ്പോൾ അവരെക്കാൾ ജൂനിയറന്മാരായി ൩൦ മുതൽ ൪൫ രൂപാ വരെ ശമ്പളസ്കെയിലിൽ ഇടർന്നുകൊണ്ടിരിക്കുന്ന ക്ലാർക്കന്മാരിൽ ആരെങ്കിലും മേല്പറഞ്ഞ പരീക്ഷായോഗ്യതകൾ സമ്പാദിച്ചാൽ പരീക്ഷായോഗ്യത ഉള്ളവർ ഇല്ലാതിരുന്ന സന്ദർഭത്തിൽ ആ കാരണം അടിസ്ഥാനപ്പെടുത്തി ഉയർന്ന ഗ്രേഡിലേക്കു പ്രമോഷൻ കിട്ടിയവരെ സ്ഥിര ലാവണത്തിലേക്കു തിരിച്ചയക്കേണ്ടതും, പരീക്ഷ ജയിച്ചിട്ടുള്ളവരെ ഉയർന്ന ഗ്രേഡിൽ (൪൫ മുതൽ ൭൫ രൂപാ വരെ ഗ്രേഡിൽ) നിയമിക്കേണ്ടതും ആണ്. പരീക്ഷ ജയിച്ചവരുടെ അഭാവംമൂലം കയററം കിട്ടി എന്നുള്ള അവകാശം സാധുവല്ലാത്തതും പിൽക്കാലം മേല്പറഞ്ഞ സ്ഥാനത്തു ഒഴിവുണ്ടാകുമ്പോൾ പരീക്ഷ ജയിച്ചിട്ടുള്ളവർ ഇല്ലെങ്കിൽമാത്രം അവർക്കു കയററം കിട്ടുന്നതുമാണ്. എന്നാൽ ജൂനിയറന്മാരായിട്ടുള്ളവർ പരീക്ഷ ജയിച്ചു എന്നുള്ള കാരണംകൊണ്ടു കയററത്തിന്നർഹരായി താൽക്കാലികമായി കയററം ലഭിച്ചശേഷം അതിൻെറ കാലാവധി കഴിഞ്ഞു അവസാനിച്ചു സ്ഥിരലാവണത്തിൽ പ്രവേശിച്ചതിനുശേഷം സീനിയറന്മാർ മേല്പറഞ്ഞ യോഗ്യതകൾ സമ്പാദിക്കുകയും അതിനുശേഷം ൪൫ മുതൽ ൭൫ രൂപാ വരെ ഗ്രേഡിൽ ഒഴിവു വരികയും ചെയ്താൽ മുൻപു താൽക്കാലികമായി കയററം കിട്ടിയിരുന്നവർക്കു പ്രമോഷനവകാശമില്ലാത്തതും ൩൦ മുതൽ ൪൫ രൂപാ വരെ ശമ്പളസ്കെയിലിൽ ആ സമയത്തു പരീക്ഷ പാസ്സായിട്ടുള്ളവരുടെ റാങ്ക് അനുസരിച്ചുമാത്രം കയററം കൊടുക്കുന്നതുമാണ്.

വിശദീകരണം. എ. ബി. സി. ഡി. ഈ മുറയനുസരിച്ചു നാലുപേർ ൩൦ മുതൽ ൪൫ രൂപാവരെ ശമ്പളസ്കെയിലിൽ ഇരിക്കുന്നു. ബിയും ഡിയും നേരത്തെതന്നെ പരീക്ഷകൾ പാസ്സാകുകയും എയും സിയും പാസ്സാകാതിരിക്കുകയും ചെയ്തു എന്നിരിക്കട്ടെ. ൪൫ മുതൽ ൭൫ രൂപാവരെ ശമ്പളസ്കെയിലിൽ ഒരു താൽക്കാലിക ഒഴിവുണ്ടായാൽ ആദ്യം ബി യേയും പിന്നീടൊരൊഴിവുണ്ടായാൽ ഡി യേയും നിയമിക്കുന്നു. അതിനുശേഷം ഒരൊഴിവുണ്ടാകുകയാണെങ്കിൽ അപ്പോൾ എ യെ നിയമിക്കാം. എന്നാൽ ബിയും ഡിയും മാത്രം ഉയർന്ന ഗ്രേഡിൽ ഇരിക്കവെ എയും സിയും മേല്പറഞ്ഞ പരീക്ഷ പാസ്സായാൽ അവർക്കു ആ കാരണം അടിസ്ഥാനപ്പെടുത്തിമാത്രം ഉയർന്ന ഗ്രേഡിലേക്കു ഉടൻ കയററം കിട്ടുകയില്ല. ബി, ഡി. ഇവർ താൽക്കാലികമായി ഇരുന്ന ഒഴിവുകൾ അവസാനിച്ചു ൩൦ മുതൽ ൪൫ രൂപാ വരെ ശമ്പളസ്കെയിലിൽ വീണ്ടും ജോലിയിൽ പ്രവേശിച്ച ശേഷം ഉയർന്ന ഗ്രേഡിൽ ഒഴിവു വരുമ്പോൾ ആദ്യം എ-യെയും പിന്നീടു ബി യേയുംതുടർന്നു സി. ഡി. ഇവരെയും നിയമിക്കാം.